# ശ്രീരാമചരിതമാനസം

## ആരണ്യകാണ്ഡം, കിഷ്കിന്ധാകാണ്ഡം
## സുന്ദരകാണ്ഡം



പരിഭാഷകൻ: പി. എസ്സ്. അഗ്നീശ്വരൻ

ഗോസ്വാമി
തുളസീദാസകൃതം

# ശ്രീരാമചരിതമാനസം

## ആരണ്യകാണ്ഡം

പരിഭാഷകൻ
പി.എസ്.അഗ്നീശ്വരൻ




Rama Charita Manasam – Aranyakandam - Malayalam Translation
by PSA Easwaran is licensed under a
Creative Commons Attribution-NonCommercial-NoDerivs 2.5 India License.

E-book Published By
**http://malayalamebooks.org/**
July 2012, 2020

ശ്രീ രാമചരിതമാനസം

# ആരണ്യകാണ്ഡം

ധ്യാനശ്ലോകങ്ങൾ

**മൂലം ധർമ്മതരോർവിവേകജലധേഃ പൂർണ്ണേന്ദുമാനന്ദദം**
**വൈരാഗ്യാംബുജഭാസ്കരം ഹ്യഘഘനധ്വാന്താപഹം താപഹം**
**മോഹാംഭോധരപൂഗപാടനവിധൗ സ്വഃസംഭവം ശങ്കരം**
**വന്ദേ ബ്രഹ്മകുലം കളങ്കശമനം ശ്രീരാമഭൂപപ്രിയം. 1**

ബ്രഹ്മപുത്രനും, ധർമമെന്ന വൃക്ഷത്തിന്റെ ആണിവേരും, ശ്രീരാമചന്ദ്ര രാജാവിന്റെ പ്രിയഭക്തനും, വിവേകമെന്ന സമുദ്രത്തിന്ന് ആനന്ദത്തെ കൊടുക്കുന്ന പൂർണ്ണചന്ദ്രനും, വൈരാഗ്യമെന്ന താമരപ്പൂവിനെ വികസിപ്പിയ്ക്കുന്ന സൂര്യനും, അജ്ഞാനമെന്ന മേഘത്തെ ഓട്ടിപ്പറപ്പിയ്ക്കുന്ന കാറ്റും, പാപമെന്ന കൂരിരുട്ടിനെ അകറ്റുന്നവനും, താപത്രയങ്ങളെ ശമിപ്പിയ്ക്കുന്നവനും, മോഹത്തെ പാടെ തുടച്ചഴിയ്ക്കുന്നവനുമായ ഭഗവാൻ ശങ്കരനെ ഞാൻ വണങ്ങുന്നു.

**സാന്ദ്രാനന്ദപയോദസൗഭകതനും പീതാംബരം സുന്ദരം**
**പാണൗ ബാണശരാസനം കടിലസത്തൂണീരഭാരം വരം**
**രാജീവായതലോചനം ധൃതജടാജൂടേന സംശോഭിതം**
**സീതാലക്ഷ്മണസംയുതം പഥിഗതം രാമാഭിരാമം ഭജേ. 2**

ശ്യാമളവർണ്ണവും ആനന്ദത്തിന്റെ തത്സ്വരൂപവുമായ മനോഹരമേനിയോടു കൂടിയവനും, പീതാംബരധാരിയും, വില്ലും ശരവും കൊണ്ട കൈകളോടുകൂടിയവനും, അരക്കെട്ടിൽ മനോഹരമായ തിളങ്ങുന്ന ശരക്കൂടിനെ ധരിച്ചിരിയ്ക്കുന്നവനും, താമരക്കണ്ണനും, തലയിൽ ജടയോടുകൂടിയവനും, സീതയോടും ലക്ഷ്മണനോടും കൂടി സഞ്ചരിച്ചു കൊണ്ടിരിയ്ക്കുന്നവനുമായ ശ്രീരാമനെ ഞാൻ വന്ദിയ്ക്കുന്നു.

**സോ:**

**ഉമാ രാമ് ഗുന് ഗൂഢ് പണ്ഡിത് മുനി പാവഹി ബിരതി,**
**പാവഹി മോഹ് ബിമൂഢ് ജേ ഹരി ബിമുഖ് ന ധർമ് രതി.**

(ശിവൻ തുടർന്നു.) ഹേ ഉമേ, ശ്രീരാമന്റെ ഗുണങ്ങൾ രഹസ്യമയമാണ്. പണ്ഡിതരും മുനിമാരും (അവയറിഞ്ഞ്) വിരക്തിയടയുന്നു. മറിച്ച് ശ്രീഹരിയിങ്കൽ ഭക്തിയില്ലാത്തവരും, ധർമ്മവിരുദ്ധരും, മായയാൽ മോഹിപ്പിയ്ക്കപ്പെട്ടവരുമായ മൂഢന്മാർ അവയെ കേട്ടാൽ കുഴമ്പിപ്പോകുന്നു.

**ചൗ:**

**പുര് നര് ഭരത് പ്രീതി മൈം ഗാഈ**
**മതി അനുരൂപ് അനൂപ് സുഹാഈ,**
**അബ് പ്രഭു ചരിത് സുനഹു അതി പാവന് –**
**കരത് ജെ ബന് സുര് നര് മുനി ഭാവന്. 1**

**ഏക് ബാര് ചുനി കുസുമ് സുഹാഏ –**
**നിജ് കര് ഭൂഷന് രാമ് ബനാഏ,**
**സീതഹി പഹിരാഏ പ്രഭു സാദര് –**
**ബൈഠേ ഫടിക് സിലാ പര് സുന്ദര് . 2**

**സുരപതി സുത് ധരി ബായസ് ബേഷാ –**
**സഠ് ചാഹത് രഘുപതി ബല് ദേഖാ,**
**ജിമി പിപീലികാ സാഗര് ഥാഹാ –**
**മഹാ മന്ദമതി പാവന് ചാഹാ . 3**

**സീതാ ചരന് ചോംച് ഹതി ഭാഗാ –**
**മൂഢ് മന്ദമതി കാരന് കാഗാ,**
**ചലാ രുധിര് രഘുനായക് ജാനാ –**
**സീംക് ധനുഷ് സായക് സംധാനാ. 4**

പ്രജകളുടേയും ഭരതന്റേയും ശ്രീരാമനിങ്കൽ തുലനയില്ലാത്ത മനോഹരമായ പ്രേമത്തെപ്പററി എന്നാലായവിധം ഞാൻ വർണ്ണിച്ചു. ഇനി പ്രഭു ദേവന്മാരേയും മുനിമാരേയും ജനങ്ങളേയും ആനന്ദിപ്പിച്ചുകൊണ്ട്

കാട്ടിൽ രചിച്ച അതിപാവനമായ ചരിതത്തെപ്പററി കേൾക്കൂ. ഒരിയ്ക്കൽ ശ്രീരാമൻ മനോഹരങ്ങളായ പുഷ്പങ്ങൾ പറിച്ച് സ്വന്തം കൈകളാൽ ഭൂഷണങ്ങളുണ്ടാക്കി സീതയെ സ്നേഹത്തോടെ അലങ്കരിച്ച് അവളോടു കൂടി ഒരു മനോഹരമായ സ്ഫടികക്കല്ലിന്മേൽ ഇരുന്നു. ഇന്ദ്രന്റെ പുത്രൻ കാക്കയുടെ രൂപമെടുത്ത്, മൂഢനായ എറുമ്പ് സമുദ്രത്തിന്റെ ആഴമറിയാൻ ശ്രമിയ്ക്കുന്നതുപോലെ, ശ്രീരാമന്റെ ശക്തിയെ പരീക്ഷിയ്ക്കാൻ ആഗ്രഹിച്ചു. ഒരു ദുഷ്കർമ്മം ചെയ്യാനായി കാക്കയുടെ രൂപം ധരിച്ച ആ മന്ദബുദ്ധി തന്റെ കൊക്കുകൊണ്ട് സീതയുടെ കാലിൽ കൊത്തി പറന്നുപോയി. രാഘവൻ അവളുടെ കാലിൽനിന്നും രക്തം വരുന്നതു കണ്ടപ്പോഴേ സംഗതിയറിഞ്ഞുള്ളൂ. തന്റെ വില്ലിൽ ഞാൺ വലിച്ചുകെട്ടി.

**ദോ:**

**അതി കൃപാല് രഘുനായക് സദാ ദീന് പര് നേഹ്,**
**താ സന് ആഇ കീൻഹ് ഛലു മൂരഖ് അവഗുന് ഗേഹ് . (1)**

രഘുനാഥൻ അത്യന്തം ദയാലുവും ദീനന്മാരിൽ സ്നേഹമുള്ളവനുമാണ്. പക്ഷെ മൂർഖനായ ആ വിഡ്ഢി രാമനോടും കപടത കാണിയ്ക്കാൻ തുനിഞ്ഞു. (1)

**ചൗ:**

**പ്രേരിത് മന്ത്ര് ബ്രഹ്മസര് ധാവാ –**
**ചലാ ഭാജി ബായസ് ഭയ് പാവാ,**
**ധരി നിജ് രൂപ് ഗയഉ പിതു പാഹീം –**
**രാമ് ബിമുഖ് രാഖാ തെഹി നാഹീം. 1**

**ഭാ നിരാസ് ഉപജീ മന് ത്രാസാ –**
**ജഥാ ചക്ര് ഭയ് രിഷി ദുർബാസാ,**
**ബ്രഹ്മധാമ് സിവപുര് സബ് ലോകാ –**
**ഫിരാ ശ്രമിത് ബ്യാകുല് ഭയ് സോകാ. 2**

**കാഹൂ്ँ ബൈഠന് കഹാ ന ഓഹീ –**
**രാഖി കൊ സകഇ രാമ് കര് ദ്രോഹീ,**

**മാതു മൃത്യു പിതു സമന് സമാനാ –**
**സുധാ ഹോഇ ബിഷ് സുനു ഹരിജാനാ. 3**

**മിത്ര് കരഇ സത് രിപു കൈ കരനീ –**
**താ കഹ്ഁ ബിബുധ്നദീ ബൈതരനീ,**
**സബ് ജഗു താഹി അനല്ഹു തേ താതാ –**
**ജോ രഘുബീര് ബിമുഖ് സുനു ഭ്രാതാ. 4**

**നാരദ് ദേഖാ ബികല് ജയന്താ –**
**ലാഗി ദയാ കോമല് ചിത് സന്താ,**
**പഠവാ തുരത് രാമ് പഹിം താഹീ –**
**കഹെസി പുകാരി പ്രനത് ഹിത് പാഹീ. 5**

**ആതുര് സഭയ് ഗഹെസി പദ് ജാഇ –**
**ത്രാഹി ത്രാഹി ദയാല് രഘുരാഇ,**
**അതുലിത് ബല് അതുലിത് പ്രഭുതാഇ –**
**മൈം മതിമന്ദ് ജാനി നഹിം പാഇ. 6**

**നിജ് കൃത് കർമ് ജനിത് ഫല് പായഉ്ഁ –**
**അബ് പ്രഭു പാഹി സരന് തകി ആയഉ്ഁ,**
**സുനി കൃപാല് അതി ആരത് ബാനീ –**
**ഏക് നയന് കരി തജാ ഭവാനീ. 7**

ബ്രഹ്മാസ്ത്രമന്ത്രം ജപിച്ച് തൊടുത്ത ശരം പാഞ്ഞുവരുന്നതുകണ്ട് അത് ഭയം കൊണ്ട് പറന്നു. സ്വന്തം രൂപം പൂണ്ട് തന്റെ പിതാവായ ഇന്ദ്രനെ സമീപിച്ചു. പക്ഷെ അവനെ ശ്രീരാമന്റെ ശത്രുവാണെന്നറിഞ്ഞ് ആശ്രയം കൊടുത്തില്ല. രക്ഷകിട്ടാൻ സാദ്ധ്യമല്ലെന്നു കണ്ടപ്പോൾ അവൻ ദുർവാസാവ് സുദർശനചക്രത്തെയെന്നപോലെ ഭയന്നു. ഭയം കൊണ്ടും ശോകം കൊണ്ടും വ്യാകുലനായി ക്ഷീണിച്ച് ബ്രഹ്മലോകത്തും കൈലാസത്തും മറെറല്ലാ സ്ഥലങ്ങളിലും പോയി. പക്ഷെ ആരുംതന്നെ ഇരിയ്ക്കാൻ കൂടി പറഞ്ഞില്ല. ശ്രീരാമന്റെ ശത്രുവിന്ന് അഭയം കൊടുക്കാൻ ആർ ധൈര്യപ്പെടും? (കാകഭുശുണ്ടി പറയുന്നു:) "ഗരുഡ, കേൾക്കൂ. ശ്രീരാമന്ന് എതിരായവന്ന് അമ്മ മരണത്തിന്ന് സമവും, അച്ഛൻ യമന്നു സമവും, അമൃതം വിഷത്തിന്നു സമവും, സുഹൃത്ത് നൂറു ശത്രുക്കൾക്കു

# ശ്രീരാമചരിതമാനസം

## ആരണ്യകാണ്ഡം



**പരിഭാഷകൻ പി. എസ്സ്. അഗ്നീശ്വരൻ**

**ഗോസ്വാമി**

**തുളസീദാസകൃതം**

# ശ്രീരാമചരിതമാനസം

## ആരണ്യകാണ്ഡം

**പരിഭാഷകൻ**

പി.എസ്.അഗ്നീശ്വരൻ




Rama Charita Manasam – Aranyakandam - Malayalam Translation
by PSA Easwaran is licensed under a
Creative Commons Attribution-NonCommercial-NoDerivs 2.5 India License.

E-book Published By
**http://malayalamebooks.org/**
July 2012,   2020

ശ്രീ രാമചരിതമാനസം

# ആരണ്യകാണ്ഡം

ധ്യാനശ്ലോകങ്ങൾ

**മൂലം ധർമ്മതരോർവിവേകജലധേഃ പൂർണ്ണേന്ദുമാനന്ദദം**
**വൈരാഗ്യാംബുജഭാസ്കരം ഹ്യഘഘനധ്വാന്താപഹം താപഹം**
**മോഹാംഭോധരപൂഗപാടനവിധൗ സ്വഃസംഭവം ശങ്കരം**
**വന്ദേ ബ്രഹ്മകുലം കളങ്കശമനം ശ്രീരാമഭൂപപ്രിയം. 1**

ബ്രഹ്മപുത്രനും, ധർമമെന്ന വൃക്ഷത്തിന്റെ ആണിവേരും, ശ്രീരാമചന്ദ്ര രാജാവിന്റെ പ്രിയഭക്തനും, വിവേകമെന്ന സമുദ്രത്തിന്ന് ആനന്ദത്തെ കൊടുക്കുന്ന പൂർണ്ണചന്ദ്രനും, വൈരാഗ്യമെന്ന താമരപ്പൂവിനെ വികസിപ്പിയ്ക്കുന്ന സൂര്യനും, അജ്ഞാനമെന്ന മേഘത്തെ ഓട്ടിപ്പറപ്പിയ്ക്കുന്ന കാറ്റും, പാപമെന്ന കൂരിരുട്ടിനെ അകറ്റുന്നവനും, താപത്രയങ്ങളെ ശമിപ്പിയ്ക്കുന്നവനും, മോഹത്തെ പാടെ തുടച്ചഴിയ്ക്കുന്നവനുമായ ഭഗവാൻ ശങ്കരനെ ഞാൻ വണങ്ങുന്നു.

**സാന്ദ്രാനന്ദപയോദസൗഭകതനും പീതാംബരം സുന്ദരം**
**പാണൗ ബാണശരാസനം കടിലസത്തൂണീരഭാരം വരം**
**രാജീവായതലോചനം ധൃതജടാജൂടേന സംശോഭിതം**
**സീതാലക്ഷ്മണസംയുതം പഥിഗതം രാമാഭിരാമം ഭജേ. 2**

ശ്യാമളവർണ്ണവും ആനന്ദത്തിന്റെ തത്സ്വരൂപവുമായ മനോഹരമേനിയോടു കൂടിയവനും, പീതാംബരധാരിയും, വില്ലും ശരവും കൊണ്ട കൈകളോടുകൂടിയവനും, അരക്കെട്ടിൽ മനോഹരമായ തിളങ്ങുന്ന ശരക്കൂടിനെ ധരിച്ചിരിയ്ക്കുന്നവനും, താമരക്കണ്ണനും, തലയിൽ ജടയോടു കൂടിയവനും, സീതയോടും ലക്ഷ്മണനോടും കൂടി സഞ്ചരിച്ചു കൊണ്ടിരിയ്ക്കുന്നവനുമായ ശ്രീരാമനെ ഞാൻ വന്ദിയ്ക്കുന്നു.

**സോ:**

**ഉമാ രാമ് ഗുന് ഗൂഢ് പണ്ഡിത് മുനി പാവഹി ബിരതി,**
**പാവഹി മോഹ് ബിമൂഢ് ജേ ഹരി ബിമുഖ് ന ധര്മ് രതി.**

(ശിവൻ തുടർന്നു.) ഹേ ഉമേ, ശ്രീരാമന്റെ ഗുണങ്ങൾ രഹസ്യമയമാണ്. പണ്ഡിതരും മുനിമാരും (അവയറിഞ്ഞ്) വിരക്തിയടയുന്നു. മറിച്ച് ശ്രീഹരിയിങ്കൽ ഭക്തിയില്ലാത്തവരും, ധർമ്മവിരുദ്ധരും, മായയാൽ മോഹിപ്പിയ്ക്കപ്പെട്ടവരുമായ മൂഢന്മാർ അവയെ കേട്ടാൽ കുഴമ്പിപ്പോകുന്നു.

**ചൗ:**

**പുര് നര് ഭരത് പ്രീതി മൈം ഗാഈ**
**മതി അനുരൂപ് അനൂപ് സുഹാഈ,**
**അബ് പ്രഭു ചരിത് സുനഹു അതി പാവന് –**
**കരത് ജെ ബന് സുര് നര് മുനി ഭാവന്. 1**

**ഏക് ബാര് ചുനി കുസുമ് സുഹാഏ –**
**നിജ് കര് ഭൂഷന് രാമ് ബനാഏ,**
**സീതഹി പഹിരാഏ പ്രഭു സാദര് –**
**ബൈഠേ ഫടിക് സിലാ പര് സുന്ദര് . 2**

**സുരപതി സുത് ധരി ബായസ് ബേഷാ –**
**സഠ് ചാഹത് രഘുപതി ബല് ദേഖാ,**
**ജിമി പിപീലികാ സാഗര് ഥാഹാ –**
**മഹാ മന്ദമതി പാവന് ചാഹാ . 3**

**സീതാ ചരന് ചോംച് ഹതി ഭാഗാ –**
**മൂഢ് മന്ദമതി കാരന് കാഗാ,**
**ചലാ രുധിര് രഘുനായക് ജാനാ –**
**സീംക് ധനുഷ് സായക് സംധാനാ. 4**

പ്രജകളുടേയും ഭരതന്റേയും ശ്രീരാമനിങ്കൽ തുലനയില്ലാത്ത മനോഹരമായ പ്രേമത്തെപ്പററി എന്നാലായവിധം ഞാൻ വർണ്ണിച്ചു. ഇനി പ്രഭു ദേവന്മാരേയും മുനിമാരേയും ജനങ്ങളേയും ആനന്ദിപ്പിച്ചുകൊണ്ട്

കാട്ടിൽ രചിച്ച അതിപാവനമായ ചരിതത്തെപ്പററി കേൾക്കൂ. ഒരിയ്ക്കൽ ശ്രീരാമൻ മനോഹരങ്ങളായ പുഷ്പങ്ങൾ പറിച്ച് സ്വന്തം കൈകളാൽ ഭൂഷണങ്ങളുണ്ടാക്കി സീതയെ സ്നേഹത്തോടെ അലങ്കരിച്ച് അവളോടു കൂടി ഒരു മനോഹരമായ സ്ഫടികക്കല്ലിന്മേൽ ഇരുന്നു. ഇന്ദ്രന്റെ പുത്രൻ കാക്കയുടെ രൂപമെടുത്ത്, മൂഢനായ എറുമ്പ് സമുദ്രത്തിന്റെ ആഴമറിയാൻ ശ്രമിയ്ക്കുന്നതുപോലെ, ശ്രീരാമന്റെ ശക്തിയെ പരീക്ഷിയ്ക്കാൻ ആഗ്രഹിച്ചു. ഒരു ദുഷ്കർമ്മം ചെയ്യാനായി കാക്കയുടെ രൂപം ധരിച്ച ആ മന്ദബുദ്ധി തന്റെ കൊക്കുകൊണ്ട് സീതയുടെ കാലിൽ കൊത്തി പറന്നുപോയി. രാഘവൻ അവളുടെ കാലിൽനിന്നും രക്തം വരുന്നതു കണ്ടപ്പോഴേ സംഗതിയറിഞ്ഞുള്ളൂ. തന്റെ വില്ലിൽ ഞാൺ വലിച്ചുകെട്ടി.

**ദോ:**

**അതി കൃപാല് രഘുനായക് സദാ ദീന് പര് നേഹ്,**
**താ സന് ആഇ കീൻഹ് ഛലു മൂരഖ് അവഗുന് ഗേഹ് . (1)**

രഘുനാഥൻ അത്യന്തം ദയാലുവും ദീനന്മാരിൽ സ്നേഹമുള്ളവനുമാണ്. പക്ഷെ മൂർഖനായ ആ വിഡ്ഢി രാമനോടും കപടത കാണിയ്ക്കാൻ തുനിഞ്ഞു. (1)

**ചൗ:**

**പ്രേരിത് മന്ത്ര് ബ്രഹ്മസര് ധാവാ –**
**ചലാ ഭാജി ബായസ് ഭയ് പാവാ,**
**ധരി നിജ് രൂപ് ഗയഉ പിതു പാഹീം –**
**രാമ് ബിമുഖ് രാഖാ തെഹി നാഹീം. 1**

**ഭാ നിരാസ് ഉപജീ മന് ത്രാസാ –**
**ജഥാ ചക്ര് ഭയ് രിഷി ദുർബാസാ,**
**ബ്രഹ്മധാമ് സിവപുര് സബ് ലോകാ –**
**ഫിരാ ശ്രമിത് ബ്യാകുല് ഭയ് സോകാ. 2**

**കാഹൂ ബൈഠന് കഹാ ന ഓഹീ –**
**രാഖി കൊ സകഇ രാമ് കര് ദ്രോഹീ,**

**മാതു മൃത്യു പിതു സമന് സമാനാ –**
**സുധാ ഹോഇ ബിഷ് സുനു ഹരിജാനാ. 3**

**മിത്ര് കരഇ സത് രിപു കൈ കരനീ –**
**താ കഹ്ँ ബിബുധ്നദീ ബൈതരനീ,**
**സബ് ജഗു താഹി അനല്ഹു തേ താതാ –**
**ജോ രഘുബീര് ബിമുഖ് സുനു ഭ്രാതാ. 4**

**നാരദ് ദേഖാ ബികല് ജയന്താ –**
**ലാഗി ദയാ കോമല് ചിത് സന്താ,**
**പഠവാ തുരത് രാമ് പഹിം താഹീ –**
**കഹേസി പുകാരി പ്രനത് ഹിത് പാഹീ. 5**

**ആതുര് സഭയ് ഗഹേസി പദ് ജാഇ –**
**ത്രാഹി ത്രാഹി ദയാല് രഘുരാഇ,**
**അതുലിത് ബല് അതുലിത് പ്രഭുതാഇ –**
**മൈം മതിമന്ദ് ജാനി നഹിം പാഇ. 6**

**നിജ് കൃത് കർമ് ജനിത് ഫല് പായഉँ –**
**അബ് പ്രഭു പാഹി സരന് തകി ആയഉँ,**
**സുനി കൃപാല് അതി ആരത് ബാനീ –**
**ഏക് നയന് കരി തജാ ഭവാനീ. 7**

ബ്രഹ്മാസ്ത്രമന്ത്രം ജപിച്ച് തൊടുത്ത ശരം പാഞ്ഞുവരുന്നതുകണ്ട് അത് ഭയം കൊണ്ട് പറന്നു. സ്വന്തം രൂപം പൂണ്ട് തന്റെ പിതാവായ ഇന്ദ്രനെ സമീപിച്ചു. പക്ഷെ അവനെ ശ്രീരാമന്റെ ശത്രുവാണെന്നറിഞ്ഞ് ആശ്രയം കൊടുത്തില്ല. രക്ഷകിട്ടാൻ സാദ്ധ്യമല്ലെന്നു കണ്ടപ്പോൾ അവൻ ദുർവാസാവ് സുദർശനചക്രത്തെയെന്നപോലെ ഭയന്നു. ഭയം കൊണ്ടും ശോകം കൊണ്ടും വ്യാകുലനായി ക്ഷീണിച്ച് ബ്രഹ്മലോകത്തും കൈലാസത്തും മറ്റെല്ലാ സ്ഥലങ്ങളിലും പോയി. പക്ഷെ ആരുംതന്നെ ഇരിയ്ക്കാൻ കൂടി പറഞ്ഞില്ല. ശ്രീരാമന്റെ ശത്രുവിന്ന് അഭയം കൊടുക്കാൻ ആർ ധൈര്യപ്പെടും? (കാകഭുശുണ്ടി പറയുന്നു:) "ഗരുഡ, കേൾക്കൂ. ശ്രീരാമന്ന് എതിരായവന്ന് അമ്മ മരണത്തിന്ന് സമവും, അച്ഛൻ യമന്നു സമവും, അമൃതം വിഷത്തിന്നു സമവും, സുഹൃത്ത് നൂറു ശത്രുക്കൾക്കു

സമവും, ഗംഗാനദി വൈതരണിയ്ക്കു സമവും, മാത്രമല്ല, ലോകം മുഴുവൻ തന്നെ, തീയിനെക്കാളും ചൂടുള്ളതുമാണ്. ജയന്തന്റെ ദുർദശ കണ്ട് നാരദമഹർഷിയുടെ മനസ്സലിഞ്ഞു. സാധുക്കൾ എപ്പോഴും കോമള ഹൃദയരാണ്. മഹർഷി അവനെ ഉടനെ ശ്രീരാമന്റെ അടുത്തേയ്ക്കു പറഞ്ഞയച്ചു. അവനും ശ്രീരാമനോട്, "പ്രണതാർത്തിഹാരീ, എന്നെ രക്ഷിച്ചാലും" എന്ന് പ്രാർത്ഥിച്ചു. ആതുരതയോടും ഭയത്തോടും അവൻ പ്രഭുവിന്റെ പാദങ്ങളെ കെട്ടിപ്പിടിച്ച് "ഹേ രഘുനാഥ, രക്ഷിച്ചാലും, രക്ഷിച്ചാലും. അങ്ങയുടെ തുലനയില്ലാത്ത ശക്തിയേയും പ്രഭാവത്തേയും മന്ദബുദ്ധിയായ എനിയ്ക്ക് അറിയാൻ കഴിഞ്ഞില്ല. ഞാൻ ചെയ്തതിന്റെ ഫലം എനിയ്ക്കു കിട്ടി. ഇപ്പോൾ ഞാൻ അങ്ങയെ ശരണമടഞ്ഞിരിയ്ക്കുന്നു. പ്രഭോ രക്ഷിച്ചാലും." ഹേ പാർവതി, കൃപാലുവായ സ്വാമി അവന്റെ ദയനീയമായ പ്രാർത്ഥന കേട്ട് അവനെ ഒററക്കണ്ണനാക്കി വിട്ടയച്ചു.

**സോ:**

**കീൻഹ് മോഹ് ബസ് ദ്രോഹ് ജദ്യപി തെഹി കര് ബധ് ഉചിത്,**
**പ്രഭു ഛാഡെഉ കരി ഛോഹ് കോ കൃപാല് രഘുബീര് സമ്. (2)**

മോഹവശാൽ പ്രഭുവിന്ന് ദ്രോഹം ചെയ്ത് വധശിക്ഷയ്ക്കർഹനായെങ്കിലും ദയ തോന്നി അവനെ വിട്ടയച്ച രഘുവീരന്നു സമമായി കരുണയുള്ളവൻ വേറെയാരുണ്ട്? (2)

**ചൗ:**

**രഘുപതി ചിത്രകൂട് ബസി നാനാ –**
**ചരിത് കിഏ ശ്രുതി സുധാ സമാനാ,**
**ബഹുരി രാമ് അസ് മന് അനുമാനാ –**
**ഹോഇഹി ഭീര് സബ്ഹിം മൊഹി ജാനാ. 1**

**സകല് മുനിൻഹ് സന് ബിദാ കരാഈ –**
**സീതാ സഹിത് ചലേ ദ്വൗ ഭാഈ,**
**അത്രി കെ ആശ്രമ് ജബ് പ്രഭു ഗയഊ –**
**സുനത് മഹാമുനി ഹരഷിത് ഭയഊ. 2**

**പുലകിത് ഗാത് അത്രി ഉഠി ആഏ –**
**ദേഖി രാമു ആതുര് ചലി ആഏ,**

**കരത് ദണ്ഡവത് മുനി ഉര് ലാഏ –**
**പ്രേമ് ബാരി ദ്വൗ ജന് അൻഹവാഏ.** 3

**ദേഖി രാമ് ഛബി നയന് ജുഡാനേ –**
**സാദര് നിജ് ആശ്രമ് തബ് ആനേ,**
**കരി പൂജാ കഹി ബചന് സുഹാഏ –**
**ദിഏ മൂല് ഫല് പ്രഭു മന് ഭാഏ.** 4

ചിത്രകൂടത്തിൽ താമസിച്ചുകൊണ്ടിരിയ്ക്കേ രാഘവൻ ചെവികൾക്കമൃതം പോലെ നാനാവിധത്തിലുള്ള ലീലകൾ ചെയ്തു. ശ്രീരാമൻ തന്നെത്താൻ ചിന്തിച്ചു: 'എന്നെ എല്ലാവർക്കും അറിയുന്നതിനാൽ ജനങ്ങൾ ഇവിടെ വന്ന് തിങ്ങിക്കൂടും.' മുനിമാരിൽനിന്നും വിട വാങ്ങി രണ്ടു സഹോദര ന്മാരും സീതയോടുകൂടി സ്ഥലം വിട്ടു. പ്രഭു അത്രിമഹർഷിയുടെ ആശ്രമ ത്തിലേയ്ക്കു വരുന്ന വാർത്ത കേട്ട് മഹർഷി അത്യന്തം സന്തോഷിച്ചു; പുളകം കൊണ്ട ശരീരത്തോടെ എഴുന്നേററ് അവനെ വരവേല്ക്കാൻ ഓടിപ്പോയി. അദ്ദേഹം വരുന്നതു കണ്ട് ശ്രീരാമനും ആതുരതയോടെ മുന്നോട്ടു ചെന്നു. ഇരു സഹോദരന്മാരും ദണ്ഡനമസ്കാരം ചെയ്തു. മുനി അവരെ എഴുന്നേല്പിച്ച് മാറോടണച്ച് പ്രേമക്കണ്ണീരാൽ കുളിപ്പിച്ചു. ശ്രീരാമന്റെ സുന്ദരമുഖം കണ്ട് അദ്ദേഹത്തിന്റെ കണ്ണുകൾ ആനന്ദിച്ചു; ആദരവോടെ അവരെ ആശ്രമത്തിലേയ്ക്ക് നയിച്ചു. പ്രഭുവിനെ പൂജിച്ച് അവനോട് കരുണയോടെ സംസാരിച്ച് ഫലമൂലാദികൾ കൊടുത്തു. അവയെ പ്രഭു ആസ്വദിച്ചു.

**സോ:**
**പ്രഭു ആസന് ആസീന് ഭരി ലോചന് സോഭാ നിരഖി,**
**മുനിബര് പരമ് പ്രബീന് ജോരി പാനി അസ്തുതി കരത് .** (3)

പ്രഭു ആസനത്തിൽ അമർന്നപ്പോൾ മഹാജ്ഞാനിയായ മുനിവരൻ പ്രഭുവിന്റെ സുന്ദരമായ ശരീരത്തെ കണ്ട് ആസ്വദിച്ചുകൊണ്ട് കൈകൾ കൂപ്പിക്കൊണ്ട് സ്തുതിയ്ക്കുവാൻ തുടങ്ങി: (3)

1. **നമാമി ഭക്തവത്സലം കൃപാലു ശീലകോമളം,**
   **ഭജാമി തേ പദാംബുജം അകാമിനാം സ്വധാമദം.**

2. നികാമ ശ്യാമസുന്ദരം ഭവാംബുനാഥ മന്ദരം,
പ്രഫുല്ലകഞ്ജലോചനം മദാദി ദോഷമോചനം.

3. പ്രലംബബാഹുവിക്രമം പ്രഭോ*ƒ*പ്രമേയവൈഭവം,
നിഷംഗചാപസായകം ധരം ത്രിലോകനായകം.

4. ദിനേശവംശമണ്ഡനം മഹേശചാപഖണ്ഡനം,
മുനീന്ദ്ര് സന്ത് രഞ്ജനം സുരാരിവൃന്ദഭഞ്ജനം.

5. മനോജവൈരി വന്ദിതം അജാദി ദേവസേവിതം,
വിശുദ്ധബോധവിഗ്രഹം സമസ്തദൂഷണാപഹം.

6. നമാമി ഇന്ദിരാപതിം സുഖാകരം സതാം ഗതിം,
ഭജേ സശക്തി സാനുജം ശചീപതിപ്രിയാനുജം.

7. ത്വദംഘ്രി മൂല യേ നരാ: ഭജന്തി ഹീനമത്സരാ:,
പതന്തി നോ ഭവാർണ്ണവേ വിതർക്കവീചി സംകുലേ.

8. വിവിക്തവാസിന: സദാ ഭജന്തി മുക്തയേ മുദാ,
നിരസ്യ ഇന്ദ്രിയാദികം പ്രയാന്തി തേ ഗതിം സ്വകം.

9. തമേകമത്ഭുതം പ്രഭും നിരീഹമീശ്വരം വിഭും,
ജഗദ്ഗുരും ച ശാശ്വതം തുരീയമേവ കേവലം.

10. ഭജാമി ഭാവവല്ലഭം കുയോഗിനാം സുദുർല്ലഭം,
സ്വഭക്ത കല്പപാദപം സമം സുസേവ്യമന്വഹം.

11. അനൂപരൂപഭൂപതിം നതോ*ƒ*ഹമുർവിജാപതിം,
പ്രസീദ മേ നമാമി തേ പദാബ്ജഭക്തി ദേഹി മേ.

12. പഠന്തി യേ സ്തവമിദം നരാദരേണ തേ പദം,
വ്രജന്തി നാത്ര സംശയം ത്വദീയഭക്തിസംയുതാഃ.

1. ഭക്തവത്സലനും, കൃപാലുവും, സുശീലനുമായ അങ്ങയുടെ, സ്വാർഥതയില്ലാത്ത പ്രേമികൾക്ക് സ്വലോകത്തിൽ സ്ഥാനം കൊടുക്കുന്ന പാദകമലങ്ങളിൽ ഞാൻ നമസ്കരിക്കുന്നു.

2. അങ്ങ് മനോഹരമായ മേഘവർണ്ണനാണ്. ഭവസാഗരത്തെ കടയാനുള്ള മന്ദരപർവതമാണ്. വിരിഞ്ഞ താമരപ്പൂപോലുള്ള കണ്ണുകളുള്ളവനാണ്. ഭക്തന്മാരെ അഭിമാനം തുടങ്ങിയ ദോഷങ്ങളിൽനിന്നും മോചിപ്പിയ്ക്കുന്നവനാണ്.

3. അങ്ങയുടെ നീണ്ട കൈകൾക്ക് അപാരശക്തിയുണ്ട്. അങ്ങയുടെ വൈഭവം തുലനയില്ലാത്തതാണ്. വില്ലും അമ്പും ശരക്കൂടും ഏന്തിയിരിയ്ക്കുന്ന അങ്ങ് മൂന്നു ലോകങ്ങളുടേയും പ്രഭുവാണ്.

4. സൂര്യവംശത്തിന്റെ അലങ്കാരമായ അങ്ങ് മഹേശ്വരന്റെ വില്ലൊടിച്ചു. അങ്ങ് മുനീന്ദ്രന്മാരേയും സജ്ജനങ്ങളേയും ആനന്ദിപ്പിയ്ക്കുന്നു; അസുരഗണങ്ങളെ നശിപ്പിയ്ക്കുന്നു.

5. അങ്ങ് ശിവഭഗവാനാൽ വന്ദിയ്ക്കപ്പെടുന്നവനാണ്. ബ്രഹ്മാദി ദേവന്മാരാൽ പൂജിയ്ക്കപ്പെടുന്നവനാണ്. വിശുദ്ധബ്രഹ്മത്തിന്റെ സാക്ഷാത്കാരമാണ്. ദൂഷണങ്ങളെയെല്ലാം നശിപ്പിയ്ക്കുന്നവനാണ്.

6. ലക്ഷ്മീപതിയും, ആനന്ദത്തിന്റെ ഉറവിടവും, മഹാത്മാക്കളുടെ മോക്ഷദായകനും. സീതാലക്ഷ്മണസമേതനുമായ അങ്ങയെ ഞാൻ വണങ്ങുന്നു. അങ്ങ് ഇന്ദ്രന്റെ പ്രിയാനുജനാണ് (വാമനൻ).

7. അങ്ങയുടെ പാദകമലങ്ങളുടെ മൂലഭാഗത്തെ ഭജിയ്ക്കുന്ന മത്സര രഹിതരായ ജനങ്ങൾ ദു:ഖം നിറഞ്ഞ ഭവസാഗരത്തിൽ വീഴുന്നില്ല.

8. ഏകാന്തതയിൽ വസിച്ചുകൊണ്ട് സന്തോഷത്തോടെ ഇന്ദ്രിയങ്ങളേയും മനസ്സിനേയും അടക്കിക്കൊണ്ട് മോക്ഷത്തിന്നുവേണ്ടി എപ്പോഴും അങ്ങയെ ഭജിയ്ക്കുന്നവർ തങ്ങളുടെ ആത്മാവിനെ അറിയുന്നു.

9. അത്ഭുതവാനും, ഏകനും, ഇച്ഛയില്ലാത്തവനും, സർവശക്തനും, എങ്ങും നിറഞ്ഞവനും, ജഗദ്ഗുരുവും, ശാശ്വതനും, മൂന്നു ഗുണങ്ങളേയും (സത്വം–രജസ്സ്–തമസ്സ്) കടന്നവനും, പൂർണ്ണനുമായ അങ്ങയെ ഞാൻ ഭജിയ്ക്കുന്നു.

10. ഭക്തിപ്രിയനും, സംസാരസുഖികളായ യോഗികൾക്ക് അടുക്കാൻ ബുദ്ധിമുട്ടുള്ളതും, പക്ഷെ തന്റെ ഭക്തന്മാർക്ക് കല്പവൃക്ഷംപോലേയും സമത്വമുള്ളവനും, ദിനംപ്രതി എളുപ്പത്തിൽ ഭജിയ്ക്കാൻ സാധിയ്ക്കുന്നവനുമായ അങ്ങയെ ഞാൻ ഭജിയ്ക്കുന്നു.

11. സീതാപതിയും തുലനയില്ലാത്ത രൂപലാവണ്യമുള്ളവനുമായ രാജാവായ രാമനെ ഞാൻ ആദരവോടെ ഭജിയ്ക്കുന്നു. എന്മേൽ കരുണ പൊഴിഞ്ഞ് അങ്ങയുടെ പാദകമലങ്ങളിൽ ഭക്തിയെ പ്രദാനം ചെയ്താലും.

12. ഈ സ്തുതിയെ ഏവർ ആദരവോടെ പഠിയ്ക്കുന്നുവോ,അവർ അങ്ങയുടെ പാദകമലങ്ങളിൽ ഭക്തിയുണ്ടായി, അങ്ങയുടെ ലോകത്തെ സംശയമില്ലാതെ പ്രാപിയ്ക്കുന്നു.

**ദോ :**

**ബിനതീ കരി മുനി നാഇ സിരു കഹ് കര് ജോരി ബഹോരി,**
**ചരന് സരോരുഹ് നാഥ് ജനി കബ്ഹുँതജൈ മതി മോരി. (4)**

ഈവിധം പ്രാർത്ഥിച്ച് മഹർഷി തല വണങ്ങി, കൈകൾ കൂപ്പിക്കൊണ്ട്, വീണ്ടും പറഞ്ഞു: “ഹേ പ്രഭോ, എന്റെ മനസ്സ് ഒരിയ്ക്കലും അങ്ങയുടെ പാദകമലങ്ങളെ ത്യജിയ്ക്കരുത്.” (4)

**ചൗ:**

**അനുസുഇയാ കേ പദ് ഗഹി സീതാ –**
**മിലീ ബഹോരി സുസീല് ബിനീതാ,**
**രിഷിപതിനീ മന് സുഖ് അധികാഇ –**
**ആസിഷ് ദേഇ നികട് ബൈഠാഇ 1**

**ദിബ്യ് ബസന് ഭൂഷന് പഹിരാഏ –**
**ജേ നിത് നൂതന് അമല് സുഹാഏ,**
**കഹ് രിഷിബധൂ സരസ് മൃദു ബാനീ –**
**നാരി ധർമ് കഛു ബ്യാജ് ബഖാനീ. 2**

മാതു പിതാ ഭ്രാതാ ഹിതകാരീ –
മിതപ്രദ് സബ് സുനു രാജകുമാരീ,
അമിത് ദാനി ഭർതാ ബയ്ദേഹീ –
അധമ് സൊ നാരി ജൊ സേവ് ന തേഹീ. 3

ധീരജ് ധർമ് മിത്ര് അരു നാരീ –
ആപദ് കാല് പരിഖിഅഹിം ചാരീ,
ബൃദ്ധ് രോഗബസ് ജഡ് ധനഹീനാ –
അന്ധ് ബധിര് ക്രോധീ അതി ദീനാ. 4

ഐസെഹു പതി കര് കിഎ് അപമാനാ –
നാരി പാവ് ജമപുര് ദുഖ് നാനാ,
ഏകഇ ധർമ് ഏക് ബ്രത് നേമാ –
കായ് ബചന് മന് പതി പദ് പ്രേമാ. 5

ജഗ് പതിബ്രതാ ചാരി ബിധി അഹഹീം –
ബേദ് പുരാന് സന്ത് സബ് കഹഹീം,
ഉത്തമ് കേ അസ് ബസ് മന് മാഹീം –
സപനെഹു് ആന് പുരുഷ് ജഗ് നാഹീം. 6

മധ്യമ് പരപതി ദേഖഇ കൈസേം –
ഭ്രാതാ പിതാ പുത്ര് നിജ് ജൈസേം,
ധർമ് ബിചാരി സമുഝി കുല് രഹഈ –
സോ നികിഷ്ട് ത്രിയ് ശ്രുതി അസ് കഹഈ. 7

ബിനു അവസര് ഭയ് തേം രഹ് ജോഈ –
ജാനെഹു അധമ് നാരി ജഗ് സോഈ,
പതി ബഞ്ചക് പരപതി രതി കരഈ –
രൗരവ് നരക് കല്പ് സത് പരഈ. 8

ഛന് സുഖ് ലാഗി ജനമ് സത് കോടീ –
ദുഖ് ന സമുഝ് തെഹി സമ് കോ ഖോടീ,

**ബിനു ശ്രമ് നാരി പരമ് ഗതി ലഹഈ –**
**പതിബ്രത് ധർമ് ഛാഡി ഛല് ഗഹഈ.** **9**

**പതി പ്രതികൂല് ജനമ് ജഹ് ജാഈ –**
**ബിധവാ ഹോഇ പാഇ തരുനാഈ.** **10**

പിന്നെ സീത, (അത്രിയുടെ ഭാര്യ) അനസൂയയെ കണ്ട് അവളുടെ പാദങ്ങളെ കെട്ടിപ്പിടിച്ചു. മുനിപതി അത്യന്തം സന്തോഷിച്ച് അവളെ ആനുഗ്രഹിച്ച് തന്റെ അടുത്തിരുത്തി, ദിവ്യമായ ആടയാഭരങ്ങളണിയിച്ചു. അവ സദാ പുതിയതും, പരിശുദ്ധമായതും മനോഹരവുമായിരുന്നു. സ്നേഹം നിറഞ്ഞ, മൃദുവായ സ്വരത്തിൽ ഋഷിവധു അവൾക്ക് അതിനെ ഒരവസരമാക്കി സ്ത്രീധർമ്മത്തെപ്പററി പറഞ്ഞുകൊടുത്തു: "ഹേ രാജ കുമാരി, ശ്രദ്ധിച്ചു കേൾക്കൂ. മാതാവും പിതാവും സഹോദരനും നമ്മുടെ ഹിതകാരികളാണ്. പക്ഷെ അവർ ചുരുങ്ങിയ സന്തോഷത്തെ മാത്രമെ കൊടുക്കുളളൂ. ഒരു പതി അമിതമായ സന്തോഷത്തെ തരുന്നു. ഹേ വൈദേഹി, തന്റെ ഭർത്താവിനെ സേവിയ്ക്കാൻ മറുക്കുന്ന സ്ത്രീ നീചയാണ്. ധൈര്യം, ധർമ്മം, സുഹൃത്ത്, ഭാര്യ ഈ നാലും ആപത്തുകാലത്താണ് പരീക്ഷിയ്ക്കപ്പെടുന്നത്. തന്റെ പതി വൃദ്ധനും, രോഗിയും മന്ദബുദ്ധിയും, ദരിദ്രനും, അന്ധനും, ബധിരനും, ക്രോധിയും, അതിദീനനുമായാലും, അവനോട് അപമാനത്തോടെ പെരുമാറുന്ന സ്ത്രീ നരകത്തിൽ അനവധി യാതനകൾ അനുഭവിയ്ക്കും. ഒരു സ്ത്രീയുടെ ഒരേ ധർമ്മം, ഒരേ വ്രതനിയമം, മനസാ വാചാ കർമ്മണാ തന്റെ പതിയുടെ പാദങ്ങളിൽ ഭക്തി മാത്രമാണ്. ഈ ലോകത്തിൽ വേദങ്ങളാലും, പുരാണങ്ങളാലും, സജ്ജനങ്ങളാലും ഘോഷിയ്ക്കപ്പെട്ട നാലുവിധം പതിവ്രതകളുണ്ട്: തന്റെ പതിയല്ലാതെ മറെറാരു പുരുഷന്ന് സ്വപ്നത്തില്കൂടി തന്റെ മനസ്സിൽ ഇടമില്ലെന്ന് മതിയ്ക്കുന്നവൾ ഉത്തമിയാണ്. അന്യപുരുഷരെ തന്റെ സ്വന്തം സഹോദരനെപ്പോലെയോ പിതാവിനെപ്പോലെയോ പുത്രനെപ്പോലെയോ (വയസ്സിനൊത്ത്) മതിയ്ക്കുന്നവൾ മദ്ധ്യമയാണ്. ധർമത്തിന്റേയോ കുലത്തിന്റേയോ ബാദ്ധ്യതയാൽ മാത്രം പാതിവ്രത്യമനുഷ്ഠിയ്ക്കുന്ന മൂന്നാംതരക്കാരി നീചയാണെന്ന് വേദങ്ങൾ ഘോഷിയ്ക്കുന്നു. ഭയം കാരണവും അവസര

ക്കുറവു കാരണവും തടുക്കപ്പെട്ടവൾ എല്ലാററിലും നീചയായ നാലാം തരക്കാരിയാണ്. തന്റെ പുരുഷനെ വഞ്ചിച്ച് പരപുരുഷനെ സ്നേഹിയ്ക്കുന്ന കുലട രൗരവനരകത്തിൽ നൂറു കല്പങ്ങൾ കാലം കിടക്കും. ക്ഷണ കാലത്തെ സുഖത്തിന്നുവേണ്ടി കോടി ജന്മങ്ങൾ അനുഭവിയ്ക്കേണ്ടി വരുന്ന യാതനകളെ കണക്കാക്കാത്ത സ്ത്രീയെപ്പോലെ കളങ്കിതയായി വേറെയാരുണ്ട്? കപടമില്ലാതെ പാതിവ്രത്യശപഥമെടുക്കുന്ന സ്ത്രീ ശ്രമ മില്ലാതെ പരമഗതി പ്രാപിയ്ക്കുന്നു. മറിച്ച് പതിയ്ക്ക് പ്രതികൂലമായി രിയ്ക്കുന്നവൾ എവിടെ ജന്മമെടുത്താലും യൗവനത്തിൽ തന്നെ വിധവ യായിത്തീരുന്നു."

**സോ:**

**സഹജ് അപാവനി നാരി പതി സേവത് സുഭ് ഗതി ലഹഇ,**
**ജസു ഗാവത് ശ്രുതി ചാരി അജ്ഹു~ തസികാ ഹരിഹി പ്രിയ്.(5–ക)**

**സുനു സീതാ തവ നാമ് സുമിരി നാരി പതിബ്രത് കരഹിം,**
**തോഹി പ്രാനപ്രിയ് രാമ് കഹിഉ~ കഥാ സംസാർ ഹിത്. (5–ഖ)**

"സ്ത്രീ ജന്മനാ അശുദ്ധയാണ്. പക്ഷെ അവൾ തന്റെ ഭർത്താവിനെ സേവിച്ചുകൊണ്ട് ശുദ്ധഗതിയടയുന്നു. (തന്റെ പാതിവ്രത്യം കാരണ മാണ്) ഇന്നേവരെ തുളസി ഹരിയുടെ പ്രിയയായിരിയ്ക്കുന്നത്; അവളുടെ മഹിമയെ നാലുവേദങ്ങളും പാടുന്നു. സീതേ, കേൾക്കൂ : നിനക്ക് ശ്രീരാമൻ പ്രാണപ്രിയനായതിനാൽ സ്ത്രീകൾ നിന്റെ പേരിനെ സ്മരിച്ചു കൊണ്ട് തങ്ങളുടെ പാതിവ്രത്യം നിലനിർത്തും. ഞാൻ നിന്നോടിപ്പറഞ്ഞ തെല്ലാം ലോകത്തിന്റെ നന്മയ്ക്കുവേണ്ടിയാണ്." (5–ക–ഖ)

**ചൗ:**

**സുനി ജാനകീം പരമ് സുഖ് പാവാ –**
**സാദര് താസു ചരന് സിരു നാവാ,**
**തബ് മുനി സന് കഹ് കൃപാനിധാനാ –**
**ആയസു ഹോഇ ജാഉ~ ബന് ആനാ. 1**

**സന്തത് മോ പര് കൃപാ കരേഹൂ –**
**സേവക് ജാനി തജെഹു ജനി നേഹൂ,**
**ധർമ് ധുരന്ധർ പ്രഭു കൈ ബാനീ –**
**സുനി സപ്രേമ് ബോലേ മുനി ഗ്യാനീ. 2**

**ജാസു കൃപാ അജ് സിവ് സനകാദീ –**
**ചഹത് സകല് പരമാരഥ് ബാദീ,**
**തേ തുംഹ് രാമ് അകാമ് പിആരേ –**
**ദീന് ബന്ധു മൃദു ബചന് ഉചാരേ. 3**

**അബ് ജാനീ മൈം ശ്രീ ചതുരാഈ –**
**ഭജീ തുംഹഹി സബ് ദേവ് ബിഹാഈ,**
**ജെഹി സമാന് അതിസയ് നഹിം കോഈ –**
**താ കര് സീല് കസ് ന അസ് ഹോഈ. 4**

**കെഹി ബിധി കഹൗം ജാഹു അബ് സ്വാമീ –**
**കഹഹു നാഥ് തുംഹ് അന്തർജാമീ,**
**അസ് കഹി പ്രഭു ബിലോകി മുനി ധീരാ –**
**ലോചന് ജല് ബഹ് പുലക് സരീരാ. 5**

ഈ പ്രസംഗം കേട്ട് ജാനകി അത്യന്തം സന്തോഷിച്ചു. അനസൂയയുടെ പാദങ്ങളിൽ അവൾ തലവണങ്ങി. കൃപാനിധി മുനിയോട് പറഞ്ഞു: “അങ്ങയുടെ അനുവാദത്തോടെ ഞാൻ വേറൊരു വനത്തിലേയ്ക്ക് പോകാം. അങ്ങ് എന്റെ മേൽ അങ്ങയുടെ കൃപാവർഷം തുടർന്നു പൊഴി ഞ്ഞാലും. അങ്ങയുടെ ദാസനാണെന്നറിഞ്ഞ് എന്നെ സ്നേഹിയ്ക്കുന്നത് ത്യജിയ്ക്കരുത്.” ധർമ്മധുരന്ധരനായ പ്രഭുവിന്റെ വാക്കു കേട്ട് ജ്ഞാനി യായ മുനി സ്നേഹത്തോടെ മറുപടി പറഞ്ഞു: “നിഷ്കാമന്മാരുടെ പ്രേമിയും, ദീനന്മാരുടെ ബന്ധുവും, ആരുടെ കൃപയെ ബ്രഹ്മാവും ശിവനും സനകാദിളും സകലപരമാർത്ഥവാദികളും ഇച്ഛിയ്ക്കുന്നുവോ അങ്ങനെയുള്ളവനുമായ രാമൻ എന്നോട് മൃദുവായി സംസാരിയ്ക്കുന്നു. ഇപ്പോൾ എനിയ്ക്ക് മററു ദേവന്മാരെ ത്യജിച്ച് അങ്ങയെ വരിച്ച ലക്ഷ്മി യുടെ വിവേകം മനസ്സിലായി. ആർക്കു സമാനമായി അതിശയിയ്ക്ക

ത്തക്കവനായി വേറെയാരുമില്ലയോ, അവൻ എങ്ങിനെ എല്ലാരെക്കാളും സുശീലനല്ലാതിരിയ്ക്കുക? എന്റെ സ്വാമീ, അങ്ങ് ഇപ്പോൾ പോകാമെന്ന് ഞാനെങ്ങിനെ പറയും? അന്തര്യാമിയായ ഹേ നാഥ! പറയുവിൻ." ഈവിധം പറഞ്ഞ് മഹർഷി പുളകംകൊണ്ട ശരീരത്തോടെ, പ്രേമാവേശ ഭരിതനായി കണ്ണീരൊഴുക്കിക്കൊണ്ട് പ്രഭുവിന്റെ മുഖകമലത്തെ ഉററു നോക്കിനിന്നു.

**ഛം:**

**തന് പുലക് നിർഭര് പ്രേമ് പൂരന് നയന് മുഖ് പങ്കജ് ദിഏ,**
**മന് ഗ്യാന് ഗുന് ഗോതീത് പ്രഭു മൈം ദീഖ് ജപ് തപ് കാ കിഏ.**
**ജപ് ജോഗ് ധ്ർമ് സമൂഹ് തേം നര് ഭഗതി അനുപമ് പാവഈ,**
**രഘുബീർ ചരിത് പുനീത് നിസി ദിന് ദാസ് തുലസീ ഗാവഈ.**

സ്നേഹാധിക്യം കൊണ്ട് ശരീരം പുളകിതമായി പ്രഭുവിന്റെ പാദകമല ങ്ങളെ നോക്കിക്കൊണ്ട് അദ്ദേഹം തന്നെത്താൻ ചിന്തിച്ചു: 'സർവജ്ഞനും മൂന്നു ഗുണങ്ങൾക്കും, ഇന്ദ്രിയങ്ങൾക്കും, മനസ്സിന്നും അതീതനുമായ പ്രഭുവിനെ എന്റെ കണ്ണുകൾകൊണ്ടു കാണാനുള്ള ഭാഗ്യം കിട്ടിയതിന്ന് ഞാനെന്തു ജപതപങ്ങളാണ് ചെയ്തത്?' ജപവും യോഗവും മററു പല ധർമ്മങ്ങളും പാലിച്ചുകൊണ്ടാണ് ഒരുവന്ന് തുലനയില്ലാത്ത ഭക്തിയുണ്ടാ കുന്നത്. അതുകൊണ്ടാണ് തുളസീദാസൻ രാപ്പകൽ രഘുവീരന്റെ പാവന ചരിതത്തെ പാടുന്നത്.

**ദോ:**

**കലിമല് സമന് ദമന് മന് രാമ് സുജസ് സുഖമൂല്,**
**സാദര് സുനഹിം ജെ തിൻഹ്പര് രാമ് രഹഹിം അനുകൂല്. (6–ക)**

**സോ:**

**കഠിന് കാല് മല് കോസ് ധർമ് ന ഗ്യാന് ന ജോഗ് ജപ്,**
**പരിഹരി സകല് ഭരോസ് രാമ്ഹി ഭജഹിം തെ ചതുര് നര്. (6–ഖ)**

ശ്രീരാമന്റെ യശസ്സിനെ പാടുന്നതിനാൽ കലിമലങ്ങൾ നശിച്ചുപോകുന്നു. മനസ്സിനെ വശപ്പെടുത്തുന്നു. അത് ആനന്ദത്തിന്റെ മൂലകാരണമാണ്.

ആദരവോടെ ശ്രീരാമന്റെ മഹിമയെ കേൾക്കുന്നവർക്ക് എന്നും അവൻ അനുകൂലമായിരിയ്ക്കും. ഈ കഠിനമായ (കലി) കാലം പാപങ്ങളുടെ കലവറയാണ്. ധർമ്മം, ജ്ഞാനം, യോഗം, തപസ്സ്, ഇവ ഇക്കാലത്ത് ഇല്ലപോലും. മറ്റെല്ലാ വിശ്വാസങ്ങളേയും ത്യജിച്ച് ശ്രീരാമനെ ഭജിയ്ക്കുന്നവർ മാത്രമാണ് വിവേകികൾ. (6–ക–ഖ)

**ചൗ:**

**മുനി പദ് കമല് നാഇ കരി സീസാ –**
**ചലേ ബന്ഹി സുര് നര് മുനി ഈസാ,**
**ആഗേം രാമ് അനുജ് പുനി പാഛേം –**
**മുനി ബര് ബേഷ് ബനേ അതി കാഛേം. 1**

**ഉഭയ് ബീച് ശ്രീ സോഹഇ കൈസീ –**
**ബ്രഹ്മ് ജീവ് ബിച് മായാ ജൈസീ,**
**സരിതാ ബന് ഗിരി അവഘട് ഘാടാ –**
**പതി പഹിചാനി ദേഹിം ബര് ബാടാ. 2**

**ജഹ്ँ ജഹ്ँ ജാഹിം ദേവ് രഘുരായാ –**
**കരഹിം മേഘ് തഹ്ँ തഹ്ँ നഭ് ഛായാ,**
**മിലാ അസുര് ബിരാധ് മഗ് ജാതാ –**
**ആവത്ഹീം രഘുബീര് നിപാതാ 3**

**തുരത്ഹിം രുചിര് രൂപ് തെഹിം പാവാ –**
**ദേഖി ദുഖീ നിജ് ധാമ് പഠാവാ,**
**പുനി ആഏ ജഹ്ँ മുനി സരഭംഗാ –**
**സുന്ദര് അനുജ് ജാനകീ സംഗാ. . 4**

മുനിയുടെ പാദകമലങ്ങളിൽ തലവണങ്ങി, ദേവന്മാരുടേയും, മനുഷ്യരുടേയും, മുനിമാരുടേയും ഈശനായ ശ്രീരാമൻ വനത്തിലേയ്ക്ക് പുറപ്പെട്ടു. മുന്നിൽ ശ്രീരാമനും, പിന്നിൽ ലക്ഷ്മണനും മനോഹരമായ മുനിവേഷത്തിൽ, രണ്ടുപേർക്കും നടുവിൽ ശ്രീ (സീത)യും, പരമാത്മാവിന്നും ജീവാത്മാവിന്നും നടുവിൽ മായയെപ്പോലെ ശോഭിച്ചുകൊണ്ടി

രുന്നു. നദികളും വനങ്ങളും, കുന്നുകളും പരുക്കൻ താഴ്‌വരകളും, തങ്ങളുടെ സ്വാമിയെ തിരിച്ചറിഞ്ഞ് അവർക്ക് മൃദുവായ വഴി കൊടുത്തു. രഘുരാമൻ പോകുന്ന വഴിയിൽ മേഘങ്ങൾ ആകാശത്തിൽ കുടപോലെ തണൽ കൊടുത്തു. അവർ മൂന്നുപേരും പോകുന്ന വഴിയിൽ വിരാധൻ എന്ന രാക്ഷസൻ അവരെ കണ്ടുമുട്ടി. വരുമ്പോഴേ രാഘവൻ അവനെ വീഴ്ത്തി. (പ്രഭുവിന്റെ കയ്യാൽ മരണമടഞ്ഞ) അവൻ ഉടൻ ദിവ്യരൂപം പൂണ്ടു. അവനെ ദു:ഖിതനായിക്കണ്ട് അവനെ തന്റെ ലോകത്തേയ്ക്കയച്ചു. സുന്ദരനായ അനുജനോടും ജാനകിയോടും കൂടി പ്രഭു ശരഭംഗമുനിയെ ദർശിച്ചു.

**ദോ:**

**ദേഖി രാമ് മുഖ് പങ്കജ് മുനിബര് ലോചന് ഭൃംഗ്,**
**സാദര് പാന് കരത് അതി ധന്യ് ജന്മ് സരഭംഗ്. (7)**

ശ്രീരാമന്റെ മുഖകമലത്തെ ഉററുനോക്കിക്കൊണ്ട് ശരഭംഗമുനിയുടെ കണ്ണുകളായ തേൻവണ്ടുകൾ അതിന്റെ സൗന്ദര്യത്തെ ആദരവോടെ കുടിച്ചു. ശരഭംഗന്റെ ജന്മം അതിധന്യം തന്നെ. (7)

**ചൗ:**

**കഹ് മുനി സുനു രഘുബീര് കൃപാലാ –**
**സങ്കര് മാനസ് രാജ്മരാലാ,**
**ജാത് രഹെഉ്ँ ബിരഞ്ചി കെ ധാമാ –**
**സുനെഉ്ँ ശ്രവന് ബന് ഐഹഹിം രാമാ. 1**

**ചിതവത് പന്ഥ് രഹെഉ്ँ ദിന് രാതീ –**
**അബ് പ്രഭു ദേഖി ജുഡാനീ ഛാതീ,**

**നാഥ് സകല് സാധന് മൈം ഹീനാ –**
**കീൻഹീ കൃപാ ജാനി ജന് ദീനാ. 2**

**സോ കഛു ദേവ് ന മോഹി നിഹോരാ –**
**നിജ് പന് രാഖെഉ ജന് മന് ചോരാ,**

**തബ് ലഗി രഹഹു ദീന് ഹിത് ലാഗീ –**
**ജബ് ലഗി മിലൗം തുംഹഹി തനു ത്യാഗീ. 3**

**ജോഗ് ജഗ്യ് ജപ് തപ് ബ്രത് കീൻഹാ –**
**പ്രഭു കഹ്ँ ദേഇ ഭഗതി ബര് ലീൻഹാ,**
**എഹി ബിധി സര് രചി മുനി സരഭംഗാ –**
**ബൈഠേ ഹൃദയ്ँ ഛാഡി സബ് സംഗാ. 4**

മുനി പറഞ്ഞു: "ഹേ കൃപാലുവായ രഘുവീര, ശിവന്റെ മനസ്സെന്ന മാനസസരസ്സിൽ വിഹരിയ്ക്കുന്ന ഹംസമേ, ഞാൻ ബ്രഹ്മലോകത്തിലേയ്ക്കു പുറപ്പെടുകയായിരുന്നു. അപ്പോഴാണ് കേട്ടത് ശ്രീരാമൻ (അങ്ങ്) ഈ വനത്തിലേയ്ക്ക് വരുന്നുണ്ടെന്ന്. അന്നേരം മുതൽ രാപ്പകൽ വഴി നോക്കിയിരിയ്ക്കുകയായിരുന്നു. എന്റെ സ്വാമിയെക്കണ്ട് എന്റെ മനസ്സു കുളിർന്നു. ഞാൻ അത്രയ്ക്കൊന്നും (അങ്ങയുടെ കൃപയുണ്ടാകാൻ) സാധനകൾ ചെയ്തിട്ടില്ല. എന്നിട്ടും അങ്ങെന്നെ സ്വന്തം വിനീതനായ സേവകനെന്നറിഞ്ഞ് എന്റെ മേൽ കരുണ കാണിച്ചു. പക്ഷെ, സത്യത്തിൽ പ്രഭോ, അങ്ങ് ഒരു കരുണയും കാട്ടീട്ടില്ല. ഭക്തന്മാരുടെ മനസ്സിനെ കവരുന്ന അങ്ങ് സ്വന്തം വാക്കു (വ്രതം) പാലിച്ചുവെന്നു മാത്രം. ഈ ദീനനായ സേവകന്നുവേണ്ടി ഇവിടെ (എന്റെ കൺ മുന്നിൽ) ഈ ദേഹം ത്യജിച്ച് അങ്ങയെ അങ്ങയുടെ ലോകത്തിൽ കണ്ടുമുട്ടുന്നതു വരെ തങ്ങിയാലും." എന്നു പറഞ്ഞുകൊണ്ട് ശരഭംഗമുനി താൻ അനുഷ്ഠിച്ച യോഗം, ജപം, തപസ്സ്, യജ്ഞം, വ്രതം, ഇവയെ പ്രഭുവിന്ന് അർപ്പിച്ച് തിരിച്ച് പ്രഭുവിൽനിന്നും വിരളമായ ഭക്തിവരം നേടിയശേഷം ഒരു ചിതയുണ്ടാക്കി, എല്ലാ ബന്ധങ്ങളും മനസ്സിൽനിന്നും ത്യജിച്ച് , അതിൽ പ്രവേശിച്ചു.

**ദോ:**
**സീതാ അനുജ് സമേത് പ്രഭു നീല് ജലദ് തനു സ്യാമ്,**
**മമ ഹിയ്ँ ബസഹു നിരന്തര് സഗുനരൂപ് ശ്രീരാമ്. (8)**

"ഹേ പ്രഭോ, അങ്ങ് സീതയോടും അനുജൻ ലക്ഷ്മണനോടും കൂടി, നീലമേഘശ്യാമളവർണ്ണനായ സഗുണരൂപത്തിൽ, ഹേ ശ്രീരാമ, എന്റെ ഹൃദയത്തിൽ സദാ വസിച്ചാലും." (8)

**ചൗ:**

**അസ് കഹി ജോഗ് അഗിനി തനു ജാരാ –**
**രാമ് കൃപാ॰ ബൈകുൺഠ് സിധാരാ,**
**താതേ മുനി ഹരി ലീന് ന ഭയഊ –**
**പ്രഥമ്ഹിം ഭേദ് ഭഗതി ബര് ലയഊ. 1**

**രിഷി നികായ് മുനിബര് ഗതി ദേഖീ –**
**സുഖീ ഭഏ നിജ് ഹൃദയ്॰ ബിസേഷീ,**
**അസ്തുതി കരഹിം സകല് മുനി ബൃന്ദാ –**
**ജയതി പ്രനത് ഹിത് കരുനാ കന്ദാ. 2**

**പുനി രഘുനാഥ് ചലേ ബന് ആഗേ –**
**മുനിബര് ബൃന്ദ് ബിപുല് സ॰ഗ് ലാഗേ,**
**അസ്ഥി സമൂഹ് ദേഖി രഘുരായാ –**
**പൂഛീ മുനിൻഹ് ലാഗി അതി ദായാ. 3**

**ജാനത്ഹൂ॰ പൂഛിഅ കസ് സ്വാമീ –**
**സബ്ദരസീ തുംഹ് അന്തര്ജാമീ,**
**നിസിചര് നികര് സകല് മുനി ഖാഏ –**
**സുനി രഘുബീര് നയന് ജല് ഛാഏ. 4**

എന്നു പറഞ്ഞു കൊണ്ട് അദ്ദേഹം തന്റെ ശരീരത്തെ യോഗാഗ്നിയിൽ എരിച്ചു. ശ്രീരാമന്റെ കാരുണ്യത്താൽ വൈകുണ്ഠലോകത്തിലേയ്ക്ക് ഉയർന്നു ചെന്നു. മുമ്പേ ഭക്തിവരം ലഭിച്ചിരുന്നതിനാൽ മുനി ശ്രീഹരിയിൽ ലയിച്ചില്ല. അവിടെ കൂടിയിരുന്ന മുനിവൃന്ദം മുനി ദിവ്യഗതി പ്രാപിച്ചതു കണ്ട് മനസ്സിൽ അത്യന്തം സന്തോഷിച്ചു. മുനിസമൂഹം പ്രഭുവിനെ സ്തുതിച്ചു: "ആശ്രിതരുടെ ബന്ധുവും കരുണയുടെ ഉറവിടവുമായ പ്രഭു ജയിച്ചാലും." പിന്നെ രഘുനാഥൻ

മഹർഷിമാർ പിന്തുടരെ, കാട്ടിന്നുള്ളിൽ യാത്ര തുടർന്നു. ഒരുകൂട്ടം എല്ലുകൾ കണ്ട് രഘുരാമൻ ദയ തോന്നി, അതെന്താണെന്ന് മുനിമാരോട് ചോദിച്ചു. "എല്ലാമറിഞ്ഞുകൊണ്ടും ഹേ സ്വാമി, എന്തിനാണങ്ങ് ഞങ്ങളോട് ചോദിയ്ക്കുന്നത്? അങ്ങ് എല്ലാം കാണുന്നവനും, എല്ലാരുടേയും മനസ്സിലുള്ളത് അറിയുന്നവനുമാണെന്ന് (സർവദർശിയും അന്തര്യാമിയുമാണെന്ന്) ഞങ്ങൾക്കറിയാം. ഒരുകൂട്ടം രാക്ഷസന്മാർ മുനിമാരെയെല്ലാം കൊന്നു തിന്നു." ഇതു കേട്ടപ്പോൾ രഘുവീരന്റെ കണ്ണുകൾ നിറഞ്ഞു.

**ദോ:**

**നിസിചര് ഹീന് കരഉँ മഹി ഭുജ് ഉഠാഇ പന് കീൻഹ്,**
**സകല് മുനിൻഹ് കേ ആശ്രമൻഹി ജാഇ ജാഇ സുഖ് ദീൻഹ്. (9)**

കൈകളുയർത്തിക്കൊണ്ട്, 'ഭൂമിയിൽനിന്നും രാക്ഷസന്മാരെ ഒഴിയ്ക്കു'മെന്ന് ശപഥം ചെയ്തു. പ്രഭു പിന്നെ ഓരോ മുനിയുടേയും ആശ്രമത്തിൽ ചെന്ന്അവരെ ആനന്ദിപ്പിച്ചു. (9)

**ചൗ:**

**മുനി അഗസ്തി കര് സിഷ്യ് സുജാനാ –**
**നാമ് സുതീഛന് രതി ഭഗവാനാ,**
**മന് ക്രമ് ബചന് രാമ് പദ് സേവക് –**
**സപനെഹു ആന് ഭരോസ് ന ദേവക്. 1**

**പ്രഭു ആഗവനു ശ്രവന് സുനി പാവാ –**
**കരത് മനോരഥ് ആതുര് ധാവാ,**
**ഹേ ബിധി ദീനബന്ധു രഘുരായാ –**
**മോ സേ സഠ് പര് കരിഹഹിം ദായാ. 2**

**സഹിത് അനുജ് മൊഹി രാമ് ഗൊസാഈം –**
**മിലിഹഹിം നിജ് സേവക് കീ നാഈം,**
**മോരേ ജിയ്ँ ഭരോസ് ദൃഢ് നാഹീം –**
**ഭഗതി ബിരതി ന ഗ്യാന് മന് മാഹീം. 3**

ഹോഇഹൈം സുഫല് ആജു മമ ലോചന് –
ദേഖി ബദന് പങ്കജ് ഭവ് മോചന്,
നിർഭര് പ്രേമ് മഗന് മുനി ഗ്യാനീ –
കഹി ന ജാഇ സോ ദസാ ഭവാനീ. 5

ദിസി അരു ബിദിസി പംഥ് നഹിം സൂഝാ –
കാ മൈം ചലെഉഁ കഹാഁ നഹിം ബൂഝാ,
കബ്ഹുഁക് ഫിരി പാഛേം പുനി ജാഇഊ –
കബ്ഹുഁക് നൃത്യ് കരഇ ഗുന് ഗാഇഊ. 6

അബിരല് പ്രേമ് ഭഗതി മുനി പാഇഊ –
പ്രഭു ദേഖൈം തരു ഓട് ലുകാഇഊ,
അതിസയ് പ്രീതി ദേഖി രഘുബീരാ –
പ്രഗടേ ഹൃദയ്ഁ ഹരന് ഭവ് ഭീരാ. 7

മുനി മഗ് മാഝ് അചല് ഹൊഇ ബൈസാ –
പുലക് സരീര് പനസ് ഫല് ജൈസാ,
തബ് രഘുനാഥ് നികട് ചലി ആഏ –
ദേഖി ദസാ നിജ് ജന് മന് ഭാഏ. 8

മുനിഹി രാമ് ബഹു ഭാഁതി ജഗാവാ –
ജാഗ് ന ഗ്യാന്ജനിത് സുഖ് പാവാ,
ഭൂപ് രൂപ് തബ് രാമ് ദുരാവാ –
ഹൃദയ്ഁ ചതുർഭുജ് രൂപ് ദെഖാവാ. 9

മുനി അകുലാഇ ഉഠാ തബ് കൈസേം –
ബികല് ഹീന് മനി ഫനി ബര് ജൈസേം,
ആഗേം ദേഖി രാമ് തന് സ്യാമാ –
സീതാ അനുജ് സഹിത് സുഖ് ധാമാ. 10

പരെഉ ലകുട് ഇവ ചരനൻഹി ലാഗീ –
പ്രേമ് മഗന് മുനിബര് ബഡ് ഭാഗീ,

**ഭുജ് ബിസാല് ഗഹി ലിഏ ഉഠാഈ –**
**പരമ് പ്രീതി രാഖേ ഉര് ലാഈ.** **11**

**മുനിഹി മിലത് അസ് സോഹ് കൃപാലാ –**
**കനക് തരുഹി ജനു ഭേംട് തമാലാ,**
**രാമ് ബദനു ബിലോക് മുനി ഠാഢാ –**
**മാനഹു ് ചിത്ര് മാഝ് ലിഖി കാഢാ.** **12**

അഗസ്ത്യമുനിയ്ക്ക് സുതീക്ഷ്ണനെന്നു പേരുള്ള ജ്ഞാനിയായ ഒരു ശിഷ്യനുണ്ടായിരുന്നു. അവൻ പ്രഭുവിന്റെ വലിയ ഭക്തനായിരുന്നു. അവൻ മനസാ വാചാ കർമ്മണാ ശ്രീരാമന്റെ പാദങ്ങളിൽ ഭക്തി ചെലുത്തിയിരുന്നു. മറേറതു ദൈവത്തിലും സ്വപ്നത്തിൽപോലും വിശ്വാസമുണ്ടായിരുന്നില്ല. പ്രഭു വരുന്നുണ്ടെന്നുകേട്ടതും പല മനോരഥങ്ങളോടും കൂടി ഓടിപ്പോയി. 'ഹേ ദൈവമേ, ദീനബന്ധുവായ രഘുരാമൻ എന്നെപ്പോലുള്ള മൂഢന്റെ മേൽ കരുണ പൊഴിയുമോ? സ്വാമി ശ്രീരാമനും അനുജനും തങ്ങളുടെ സേവകനായി എന്നെ ഏല്ക്കുമോ? എന്റെ മനസ്സിൽ ദൃഢവിശ്വാസമില്ല; എന്റെ മനസ്സിൽ ഭക്തി, വിരക്തി, ജ്ഞാനം ഇവയുടെ പ്രകാശമില്ല. എനിയ്ക്കു സത്സംഗമില്ല; യോഗം ജപം വ്രതം ഇവ അനുഷ്ഠിച്ചിട്ടില്ല. പ്രഭുവിന്റെ പാദപദ്മങ്ങളിൽ ദൃഢഭക്തിയുമില്ല. കരുണാനിധിയായ പ്രഭുവിന്റെ ഒരേയൊരു സ്വഭാവഗുണത്തെ മാത്രം ഞാൻ വിശ്വസിയ്ക്കുന്നു: സ്വയം പൂർണ്ണമായി അദ്ദേഹത്തിങ്കൽ അർപ്പിയ്ക്കുന്ന ഭക്തനെ അദ്ദേഹം കാത്തു രക്ഷിയ്ക്കുന്നു. ഇത്, ഭവമോചനം തരുന്ന പ്രഭുവിന്റെ പാദപദ്മങ്ങളെക്കണ്ട് ഇന്ന് എന്റെ കണ്ണുകൾക്ക് നല്ല ഫലമുണ്ടാകുമെന്ന ആശയെ വളർത്തുന്നു.' ഹേ പാർവതി, ആ ജ്ഞാനി പ്രേമസാഗരത്തിൽ മുങ്ങി. അവന്റെ നിലയെ വാക്കുകളാൽ വർണ്ണിയ്ക്കാൻ സാദ്ധ്യമല്ല. ദിക്കുകളുടെ ജ്ഞാനമുണ്ടായിരുന്നില്ല. താൻ പോകുന്ന വഴിയുമറിഞ്ഞില്ല. താനാരാണെന്നോ, എങ്ങോട്ടുപോകുന്നുവെന്നോ അറിഞ്ഞില്ല. ഇപ്പോൾ പിന്നോട്ടു തിരിഞ്ഞ് അതേ ദിശയിൽ യാത്ര തുടരും. ഇപ്പോൾ നൃത്തം വെച്ചുകൊണ്ട് പ്രഭുവിന്റെ ഗുണങ്ങളെ പാടും. മുനിയ്ക്ക് അത്യധികം പ്രേമവും ഭക്തിയും ഉണ്ടായി.അദ്ദേഹം ഒരു മരത്തിന്റെ പിന്നിൽ ഒളിഞ്ഞു നില്ക്കുന്നതു പ്രഭു കണ്ടു. ഭവഭയത്തെ നശിപ്പിയ്ക്കുന്ന രഘുവീരൻ മുനിയുടെ പ്രേമാധിക്യം കണ്ട് സ്വയം അദ്ദേഹത്തിന്റെ ഹൃദയത്തിൽ പ്രകടമായി. തന്റെ ശരീരം പുളകംകൊണ്ട് ചക്കയെപ്പോലെ രോമങ്ങൾ

നേരെ നിന്നുകൊണ്ട് മുനി വഴിയുടെ നടുവിൽ നിശ്ചലനായി ഇരുന്നു. അടുത്തുവന്ന രാഘവൻ തന്റെ ഭക്തന്റെ നില കണ്ട് മനസ്സിൽ സന്തോഷിച്ചു. ശ്രീരാമൻ ധ്യാനസുഖത്തിൽ മഗ്നനായ അവനെ ഉണർത്താൻ പലവിധത്തിലും ശ്രമിച്ചു, പക്ഷെ കഴിഞ്ഞില്ല. ശ്രീരാമൻ തന്റെ രാജാവിന്റെ രൂപത്തെ പിൻവലിച്ച് മുനിയുടെ ഹൃദയത്തിൽ തന്റെ ചതുർഭുജരൂപം കാണിച്ചുകൊടുത്തു. തന്റെ തലയിലെ മണി നഷ്ടപ്പെട്ട സർപ്പത്തെപ്പോലെ വ്യാകുലഹൃദയനായി മുനി അത്യന്തം വേദനയനുഭവിച്ചു. പക്ഷെ തന്റെ മുന്നിൽ സീതയോടും അനുജനോടും കൂടി ശ്യാമളവർണ്ണനായ ആനന്ദരൂപനായ ശ്രീരാമനെ കണ്ട് പ്രേമഭരിതനായി അതിഭാഗ്യവാനായ മുനി അവന്റെ പാദങ്ങളിൽ മരത്തടിപോലെ വീണു. പ്രഭു തന്റെ നീണ്ട കൈകൾ കൊണ്ട് അദ്ദേഹത്തെ തൂക്കിയെടുത്ത് സ്നേഹത്തോടെ മാറോടണച്ചു. ആ അണപ്പിൽ കൃപാലുവായ പ്രഭു തമാലവൃക്ഷം (കറുത്തത്) സ്വർണ്ണനിറമുള്ള വൃക്ഷത്തെ കണ്ടുമുട്ടുന്നതു പോലെ ശോഭിച്ചു. മുനി ശ്രീരാമന്റെ മുഖത്തെ ചിത്രം വരച്ചപോലെ നിശ്ചലനായി ഉററുനോക്കി നിന്നു.

**ദോ:**

**തബ് മുനി ഹൃദയ്ँ ധീര് ധരി ഗഹി പദ് ബാരഹിം ബാര്,**
**നിജ് ആശ്രമ് പ്രഭു ആനി കരി പൂജാ ബിബിധ് പ്രകാര്. (10)**

മനസ്സിൽ ധൈര്യത്തെ വരുത്തിക്കൊണ്ട് പ്രഭുവിന്റെ കാലുകളെ വീണ്ടും വീണ്ടും കെട്ടിപ്പിടിച്ചുകൊണ്ട് മുനി ശ്രീരാമനെ തന്റെ ആശ്രമത്തിലേയ്ക്കു കൊണ്ടുപോയി പലവിധത്തിൽ ഉപചരിച്ചു. (10)

**ചൗ:**

**കഹ് മുനി പ്രഭു സുനു ബിനതീ മോരീ –**
**അസ്തുതി കരൗം കവന് ബിധി തോരീ,**
**മഹിമാ അമിത് മോരി മതി ഥോരീ –**
**രബി സന്മുഖ് ഖദ്യോത് അँജോരീ. 1**

**ശ്യാമ് താമരസ് ദാമ് ശരീരം –**
**ജടാ മുകുട് പരിധന് മുനിചീരം,**
**പാനി ചാപ് ശര് കടി തൂനീരം –**
**നൗമി നിരന്തര് ശ്രീ രഘുവീരം. 2**

മോഹ് വിപിന് ഘന് ദഹന് കൃശാനുഃ –
സന്ത് സരോരുഹ് കാനന് ഭാനുഃ,
നിശിചര് കരി വരൂഥ് മൃഗരാജഃ –
ത്രാതു സദാ നോ ഭവ് ഖഗ് ഭാജഃ. 3

അരുന് നയന് രാജീവ് സുവേശം –
സീതാ നയന് ചകോര് നിശേശം,
ഹര് ഹൃദി മാനസ് ബാല് മരാലം –
നൗമി രാമ് ഉര് ബാഹു വിശാലം. 4

സംശയ് സർപ് ഗ്രസന് ഉരഗാദഃ –
ശമന് സുകർകശ് തർക് വിഷാദഃ,
ഭവ് ഭംജന് രംജന് സുര് യൂഥഃ –
ത്രാതു സദാ നോ കൃപാ വരൂഥഃ. 5

നിർഗ്ഗുന് സഗുന് വിഷമ് സമ് രൂപം –
ജ്ഞാന് ഗിരാ ഗോതീതമനൂപം,
അമലമഖിലമനവദ്യമപാരം –
നൗമി രാമ് ഭംജന് മഹി ഭാരം. 6

ഭക്ത് കല്പപാദപ് ആരാമഃ –
തർജന് ക്രോധ് ലോഭ് മദ് കാമഃ,
അതി നാഗര് ഭവ സാഗര് സേതുഃ –
ത്രാതു സദാ ദിനകര് കുലകേതുഃ. 7

അതുലിത് ഭുജ് പ്രതാപ് ബല് ധാമഃ –
കലി മല് വിപുല് വിഭംജന് നാമഃ,
ധർമ് വർമ് നർമദ് ഗുന് ഗ്രാമഃ –
സന്തത് ശം തനോതു മമ രാമഃ. 8

ജദപി ബിരജ് ബ്യാപക് അബിനാസീ –
സബ് കേ ഹൃദയ്ँ നിരന്തര് ബാസീ,

**തദപി അനുജ് ശ്രീ സഹിത് ഖരാരീ –**
**ബസതു മനസി മമ കാനന്ചാരീ. 9**

**ജേ ജാനഹിം തേ ജാനഹു് സ്വാമീ –**
**സഗുന് അഗുന് ഉര് അന്തര്ജാമീ,**
**ജോ കോസല് പതി രാജിവ് നയനാ –**
**കരഉ സൊ രാമ് ഹൃദയ് മമ അയനാ. 10**

**അസ് അഭിമാന് ജാഇ ജനി ഭോരേ –**
**മൈം സേവക് രഘുപതി പതി മോരേ,**
**സുനി മുനി ബചന് രാമ് മന് ഭാഏ –**
**ബഹുരി ഹരഷി മുനിബര് ഉര് ലാഏ. 11**

**പരമ് പ്രസന്ന് ജാനു മുനി മോഹീ –**
**ജോ ബര് മാഗഹു ദേഉ് സൊ തോഹീ,**
**മുനി കഹ് മൈം ബര് കബ്ഹു് ന ജാചാ –**
**സമുഝി ന പരഇ ഝൂഠ് കാ സാചാ. 12**

**തുംഹ്ഹി നീക് ലാഗൈ രഘുരാഈ –**
**സോ മൊഹി ദേഹു ദാസ് സുഖദാഈ,**
**അബിരല് ഭഗതി ബിരതി ബിഗ്യാനാ –**
**ഹോഹു സകല് ഗുന് ഗ്യാന് നിധാനാ. 13**

**പ്രഭു ജോ ദീൻഹ് സൊ ബരു മൈം പാവാ –**
**അബ് സോ ദേഹു മോഹി ജോ ഭാവാ. 14**

മുനി പറഞ്ഞു: "ഹേ പ്രഭോ, എന്റെ പ്രാർത്ഥന കേട്ടാലും. അങ്ങയെ ഞാൻ എങ്ങിനെ സ്തുതിയ്ക്കും? എന്തെന്നാൽ അങ്ങയുടെ മഹിമ അളവററതും എന്റെ മന്ദബുദ്ധി സൂര്യന്റെ മുമ്പിൽ മിന്നാമിനുങ്ങിനെപ്പോലെ തുച്ഛവുമാണ്. ഞാൻ സദാ നീലത്താമരയുടെ നിറമുള്ള, തലയിൽ ജടയും അരയിൽ മരവുരിയും കയ്യിൽ വില്ലും അമ്പും ഇടുപ്പിൽ ശരക്കൂടും ധരിച്ച രഘുവീരനെ നമസ്കരിയ്ക്കുന്നു. മോഹമെന്ന ഘോരവനത്തെ ദഹിപ്പിയ്ക്കുന്ന തീയും, സജ്ജനങ്ങളെന്ന താമരപ്പൂക്കളെ ആനന്ദിപ്പിയ്ക്കുന്ന

സൂര്യനും, രാക്ഷസന്മാരെന്ന ആനക്കൂട്ടത്തെ കൊന്നൊടുക്കുന്ന സിംഹവും, സംസാരമെന്ന പക്ഷിയെ കൊല്ലുന്ന പരുന്തും ഞങ്ങളെ സദാ രക്ഷിയ്ക്കട്ടെ. ചെന്താമരപ്പൂപോലുള്ള കണ്ണുകളോടുകൂടിയവനും സുന്ദരമായ ഉടുപ്പണിഞ്ഞവനും, സീതയുടെ ചകോരപ്പക്ഷിപോലുള്ള കണ്ണുകളുടെ പൂർണ്ണചന്ദ്രനും, ശിവന്റെ ഹ്രദയമാകുന്ന മാനസതടാകത്തിൽ വിഹരിയ്ക്കുന്ന ഹംസവും, വിരിഞ്ഞ മാർവിടവും, നീണ്ട കൈകളുമുള്ള ശ്രീരാമനെ ഞാൻ സ്തുതിയ്ക്കുന്നു. സംശയമെന്ന സർപ്പത്തെ നശിപ്പിയ്ക്കുന്ന ഗരുഡനും, തർക്കത്താലുണ്ടാകുന്ന വിഷാദത്തെ ശമിപ്പിയ്ക്കുന്നവനും, ഭവഭയത്തെ നശിപ്പിയ്ക്കുന്നവനും, ദേവന്മാരെ ആനന്ദിപ്പിയ്ക്കുന്നവനും, കൃപാനിധിയുമായ പ്രഭു ഞങ്ങളെ സദാരക്ഷിയ്ക്കട്ടെ. നിർഗ്ഗുണവും സഗുണവുമായ രൂപമുള്ളവനും, പാരപക്ഷമുള്ളവനും ഇല്ലാത്തവനും, ജ്ഞാനത്തിന്നും വാക്കുകൾക്കും ഇന്ദ്രിയങ്ങൾക്കും അതീതനും, നിർമ്മലനും, അഖിലത്തിലും നിറഞ്ഞിരീയ്ക്കുന്നവനും, നിഷ്കളങ്കനും പരിധിയില്ലാത്തവനുമായ ശ്രീരാമന്റെ മഹിമയെ ഞാൻ പാടുന്നു. തന്റെ ഭക്തന്മാർക്ക് കല്പവൃക്ഷങ്ങൾ നിറഞ്ഞ തോപ്പും, ക്രോധത്തേയും, ലോഭത്തേയും, മദത്തേയും, കാമത്തേയും അകറ്റുന്നവനും, അത്യന്തം നാഗരീകമുള്ളവനും, ഭവസാഗരത്തെ കടക്കാനുള്ള പാലമായവനുമായ സൂര്യവംശത്തിന്റെ ശിഖാമണി എന്നെ സദാ രക്ഷിയ്ക്കട്ടെ. കയ്യൂക്കിൽ തുലനയില്ലാത്തവനും, ബലത്തിന്റെ കലവറയും, നാമമാത്രത്താൽ ഭയങ്കരമായ കലിമലത്തെ നശിപ്പിയ്ക്കുന്നവനും, ധർമ്മത്തെ പാലിയ്ക്കാനുള്ള ആയുധമായവനും, അനവധി സദ്ഗുണങ്ങൾ കൊണ്ടവനുമായ ശ്രീരാമൻ സദാ എനിയ്ക്കു മംഗളം അരുളട്ടെ. ആസക്തിയില്ലാത്തവനും, സർവവ്യാപിയും, വിനാശമില്ലാത്തവനും, എല്ലാരുടെ ഹൃദയത്തിലും വസിയ്ക്കുന്നവനുമായാലും, അദ്ദേഹം എന്റെ മനസ്സിൽ സീതയോടും അനുജനോടും കൂടി കാട്ടിൽ ചുററിത്തിരിയുന്ന ഖരന്റെ ശത്രുവായി വസിയ്ക്കട്ടെ. അങ്ങ് സഗുണനും നിർഗ്ഗുണനും, അന്തര്യാമിയുമാണെന്ന് അറിയുന്നവർ അറിയട്ടെ. പക്ഷെ എന്നെ സംബന്ധിച്ചിടത്തോളം താമരക്കണ്ണനായ, കോസലരാജനായ ശ്രീരാമൻ എന്റെ ഹൃദയത്തിൽ വാസമുറപ്പിയ്ക്കട്ടെ. രഘുപതി എന്റെ യജമാനനും ഞാൻ അദ്ദേഹത്തിന്റെ സേവകനു

മാണെന്ന ഈ അഭിമാനം എന്റെ ഹൃദയത്തിൽനിന്നും അറിയാതെകൂടി മറയരുത്." ശ്രീരാമൻ മുനിയുടെ വാക്കുകളെ കേട്ട് വളരെ സന്തോഷിച്ചു. ആ സന്തോഷത്തിൽ അവൻ മഹർഷിയെ വീണ്ടും മാറോടണച്ചു. "ഹേ മുനിവര, ഞാൻ അത്യന്തം പ്രസന്നനാണെന്നറിഞ്ഞുകൊള്ളൂ. നിങ്ങൾ കേൾക്കുന്ന ഏതു വരവും തരാൻ ഞാൻ തയ്യാറാണ്." മുനി മറുപടി പറഞ്ഞു: "ഞാനിതുവരെ ഒരു വരവും ചോദിച്ചിട്ടില്ല. എനിയ്ക്ക് യഥാർത്ഥ മേതെന്നും അസത്യമേതെന്നും അറിയില്ല. അതിനാൽ ഹേ ഭക്തവത്സല നായ രഘുപതേ, അങ്ങയ്ക്ക് ഏതിഷ്ടമോ ആ വരം തന്നാലും." "അമോഘ മായ ഭക്തിയും, വിരക്തിയും, വിജ്ഞാനവും അങ്ങയ്ക്കുണ്ടാകട്ടെ. അങ്ങ് സർവഗുണങ്ങളുടേയും ജ്ഞാനത്തിന്റേയും നിവാസസ്ഥലമാണ്." "എന്റെ പ്രഭു സന്തോഷത്തോടെ തന്ന വരം എനിയ്ക്കു ലഭിച്ചു കഴിഞ്ഞു. ഇനി ഞാൻ ഭാവിയ്ക്കുന്നത് എനിയ്ക്കു സാധിച്ചുതന്നാലും:"

**ദോ:**

**അനുജ് ജാനകീ സഹിത് പ്രഭു ചാപ് ബാന് ധര് രാമ്,**
**മമ ഹിയ് ഗഗന് ഇന്ദു ഇവ ബസഹു സദാ നിഹ്കാമ്. (11)**

"പ്രഭോ, കയ്യിൽ വില്ലും അമ്പും ഏന്തി, അനുജനോടും ജാനകിയോടും കൂടി എന്റെ ഹൃദയമാകുന്ന ആകാശത്തിൽ ചന്ദ്രനെപ്പോലെ സദാ നിവസിപ്പാൻ കനിവുണ്ടാകണം." (11)

**ചൗ:**

**ഏവമസ്തു കരി രമാനിവാസാ –**
**ഹരഷി ചലേ കുംഭജ് രിഷി പാസാ,**
**ബഹുത് ദിവസ് ഗുര് ദര്സനു പാഏ്ँ –**
**ഭഏ മോഹി എഹിം ആശ്രമ് ആഏ്ँ. 1**

**അബ് പ്രഭു സംഗ് ജാഉँ ഗുര് പാഹീം –**
**തുംഹ് കഹ്ँ നാഥ് നിഹോരാ നാഹീം,**
**ദേഖി കൃപാനിധി മുനി ചതുരാഈ –**
**ലിഏ സംഗ് ബിഹസേ ദ്വൗ ഭാഈ. 2**

**പംഥ് കഹത് നിജ് ഭഗതി അനൂപാ –**
**മുനി ആശ്രമ് പഹുँചേ സുരഭൂപാ,**
**തുരത് സുതീഛന് ഗുര് പഹിം ഗയഊ –**
**കരി ദണ്ഡവത് കഹത് അസ് ഭയഊ. 3**

**നാഥ് കോസലാധീസ് കുമാരാ –**
**ആഏ മിലന് ജഗത് ആധാരാ,**
**രാമ് അനുജ് സമേത് ബൈദേഹീ –**
**നിസി ദിനു ദേവ് ജപത് ഹഹു ജേഹീ. 4**

**സുനത് അഗസ്തി തുരത് ഉഠി ധാഏ –**
**ഹരി ബിലോകി ലോചന് ജല് ഛാഏ,**
**മുനി പദ് കമല് പരേ ദ്വൗ ഭാഈ –**
**രിഷി അതി പ്രീതി ലിഏ ഉര് ലാഈ. 5**

**സാദര് കുസല് പൂഛി മുനി ഗ്യാനീ –**
**ആസന് ബര് ബൈഠാരേ ആനീ,**
**പുനി കരി ബഹു പ്രകാര് പ്രഭു പൂജാ –**
**മൊഹി സമ് ഭാഗ്യവന്ത് നഹിം ദൂജാ. 6**

**ജഹँ ലഗി രഹേ അപര് മുനിബൃന്ദാ –**
**ഹരഷേ സബ് ബിലോകി സുഖ്കന്ദാ. 7**

“അങ്ങനെത്തന്നെയാവട്ടെ” എന്ന് ശ്രീനിവാസനായ ശ്രീരാമൻ പറഞ്ഞു. എന്നിട്ട് ആനന്ദത്തോടെ അഗസ്ത്യമഹർഷിയെ സന്ദർശിയ്ക്കാൻ പുറപ്പെട്ടു. (അപ്പോൾ സുതീക്ഷ്ണമുനി പറഞ്ഞു) “ഈ ആശ്രമത്തിൽ വന്നശേഷം എന്റെ ഗുരുവിനെ കണ്ടിട്ട് വളരെക്കാലമായി. പ്രഭോ, എന്റെ ഗുരുവിനെ ക്കാണാൻ ഞാനും അങ്ങയുടെ കൂടെ വരാം. അതിനാൽ അങ്ങയ്ക്ക് ബുദ്ധിമുട്ടൊന്നുമാവില്ല.” കൃപാനിധി മുനിയുടെ കൗശലം മനസ്സിലാക്കി; രണ്ടു സഹോദരന്മാരും മന്ദഹസിച്ചുകൊണ്ട് മുനിയെ കൂടെ കൊണ്ടു പോയി. പോകുന്ന വഴിയിൽ സുരപതിയായ ശ്രീരാമൻ തന്റെ പാദങ്ങളിൽ ഭക്തിയെപ്പററി പ്രവചിച്ചുകൊണ്ട് അവർ അഗസ്ത്യമുനിയുടെ ആശ്രമത്തിലെത്തി. ഉടനെ സുതീക്ഷ്ണൻ തന്റെ ഗുരുവിനെ കണ്ട്

നമസ്കരിച്ചശേഷം ഈവിധം പറഞ്ഞു: “സ്വാമീ, ആരുടെ പേരിനെ അങ്ങ് സദാ ജപിച്ചുകൊണ്ടിരിയ്ക്കുന്നുവോ, ആ ജഗദാധാരനായ ദശരഥമഹാരാജ കുമാരൻ (രാമൻ) അനുജൻ ലക്ഷ്മണനോടും വൈദേഹിയോടും കൂടി അങ്ങയെ ദർശിയ്ക്കാൻ വന്നിരിയ്ക്കുന്നു. അതു കേട്ടതും ആഗസ്ത്യമുനി എഴുന്നേററ് ഓടിയെത്തി. ശ്രീഹരിയെ കണ്ടപ്പോൾ അദ്ദേഹത്തിന്റെ കണ്ണുകൾ നിറഞ്ഞു. രണ്ടു സഹോദരന്മാരും മുനിയുടെ പാദങ്ങളിൽ വീണു, പക്ഷെ മുനി അവരെ വാരിയെടുത്ത് അത്യന്തം ആനന്ദത്തോടെ മാറോടണച്ചു. ജ്ഞാനിയായ മുനി അവരോട് ആദരവോടെ കുശലം ചോദിച്ചു. പിന്നെ ഒരു ഉയർന്ന ആസനത്തിൽ ഇരുത്തി പ്രഭുവിനെ പലവിധത്തിൽ പൂജിച്ച് പറഞ്ഞു: “ഈ ലോകത്തിൽ എന്നെപ്പോലെ ഭാഗ്യവാനായി വേറെ ആരുമില്ല.” അവിടെക്കൂടിയിരുന്ന മററു മുനിമാർ ആനന്ദത്തിന്റെ ഉറവിടമായ പ്രഭുവിനെ കണ്ട് വളരെ സന്തോഷിച്ചു.

**ദോ:**

**മുനി സമൂഹ് മഹ്ँ ബൈഠേ സന്മുഖ് സബ് കീ ഓർ,**
**സരദ് ഇന്ദു തന് ചിതവത് മാനഹുँ നികര് ചകോര്.** (12)

തന്റെ മുഖത്തെ എല്ലാവരുടേയും നേരെ തിരിച്ചുകൊണ്ട് അവൻ മുനി-സഭയുടെ നടുവിൽ ഇരുന്നപ്പോൾ, ഒരുകൂട്ടം ചകോരപ്പക്ഷികൾ ശരല്ക്കാലത്തെ പൂർണ്ണചന്ദ്രനെ ഉററുനോക്കുന്നതുപോലെ അവർ അവന്റെ മുഖത്തെ ഉററു നോക്കി. (12)

**ചൗ:**

**തബ് രഘുബീര് കഹാ മുനി പാഹീം -**
**തുംഹ് സന് പ്രഭു ദുരാവ് കഛു നാഹീം,**
**തുംഹ് ജാനഹു ജെഹി കാരന് ആയഉँ -**
**താതേ താത് ന കഹി സമുഝായഉँ.** 1

**അബ് സോ മന്ത്ര് ദേഹു പ്രഭു മോഹീ -**
**ജെഹി പ്രകാര് മാരൗം മുനിദ്രോഹീ,**
**മുനി മുസുകാനേ സുനി പ്രഭു ബാനീ -**
**പൂഛെഹു നാഥ് മോഹി കാ ജാനീ.** 2

തുംഹരെഇ്ँ ഭജന് പ്രഭാവ് അഘാരീ –
ജാനഇ്ँ മഹിമാ കഛുക് തുംഹാരീ,
ഊമരി തരു ബിസാല് തവ മായാ –
ഫല് ബ്രഹ്മാണ്ഡ് അനേക് നികായാ. 3

ജീവ് ചരാചര് ജന്തു സമാനാ –
ഭീതര് ബസഹിം ന ജാനഹിം ആനാ,
തേ ഫല് ഭച്ഛക് കഠിന് കരാലാ –
തവ ഭയ്ँ ഡരത് സദാ സൊഇ കാലാ. 4

തേ തുംഹ് സകല് ലോകപതി സാഇൗം –
പൂँഛെഹു മോഹി മനുജ്കീ നാഇൗം,
യഹ് ബര് മാഗഇ്ँ കൃപാനികേതാ –
ബസഹു ഹൃദയ്ँ ശ്രീ അനുജ് സമേതാ. 5

അബിരല് ഭഗതി ബിരതി സത്സംഗാ –
ചരന് സരോരുഹ് പ്രീതി അഭംഗാ,
ജദ്യപി ബ്രഹ്മ് അഖണ്ഡ് അനന്താ –
അനുഭവ് ഗമ്യ് ഭജഹിം ജെഹി സന്താ. 6

അസ് തവ രൂപ് ബഖാനഇ്ँ ജാനഇ്ँ –
ഫിരി ഫിരി സഗുന് ബ്രഹ്മ് രതി മാനഇ്ँ,
സന്തത് ദാസൻഹ് ദേഹു ബഡാഇൗ –
താതേം മൊഹി പൂँഛെഹു രഘുരാഇൗ. 7

ഹൈ പ്രഭു പരമ് മനോഹര് ഠാഇൗँ –
പാവന് പഞ്ചബടീ തെഹി നാഇൗँ,
ദംഡക് ബന് പുനീത് പ്രഭു കരഹൂ –
ഉഗ്ര് സാപ് മുനിബര് കര് ഹരഹൂ. 8

ബാസ് കരഹു തഹ്ँ രഘുകുല് രായാ –
കീജേ സകല് മുനിൻഹ് പര് ദായാ,
ചലേ രാമ് മുനി ആയസു പാഇൗ –
തുരത്ഹിം പഞ്ചബടീ നിअരാഇൗ. 9

അപ്പോൾ രഘുവീരൻ മുനിയോടു പറഞ്ഞു. “എന്റെ സ്വാമീ, എനിയ്ക്ക് അങ്ങയോടൊന്നും മറയ്ക്കാനില്ല. പിതാവേ, ഞാൻ വന്നിരിയ്ക്കുന്നതിന്റെ കാരണം അങ്ങയ്ക്കറിയാം. അത് വിസ്തരിയ്ക്കേണ്ട ആവശ്യമില്ലല്ലോ. ഇപ്പോൾ എനിയ്ക്ക് ചില മന്ത്രങ്ങൾ പറഞ്ഞുതന്നാലും; അതുപയോഗിച്ച് മഹർഷി മാരുടെ ശത്രുക്കളെ എനിയ്ക്കു കൊല്ലാൻകഴിയും.” പ്രഭു പറഞ്ഞതുകേട്ട് മുനി പുഞ്ചിരിച്ചു .”എന്തുദ്ദേശത്തിലാണ് നീ ഈ ചോദ്യം ചോദിച്ചത്? നിന്നോടുള്ള എന്റെ ഭക്തി കാരണമാണ് നിന്റെ മഹിമയെപ്പററി കുറച്ചെ ങ്കിലും എനിയ്ക്കറിവുള്ളത്. നിന്റെ മായ ഉദുമ്പര എന്ന വർഗ്ഗത്തിൽപ്പെട്ട ഒരു വലിയ വൃക്ഷത്തെപ്പോലെയാണ്. അതിലെ ഫലങ്ങളുടെ കൊത്തു കൾ കണക്കററ ലോകങ്ങളാണ്. ആ ലോകങ്ങളിൽ താമസിയ്ക്കുന്ന ചരാചരജന്തുക്കൾ ആ വൃക്ഷത്തിലെ ഫലങ്ങളിലിരിയ്ക്കുന്ന കീടങ്ങളെ പ്പോലെയാണ്. അവയ്ക്ക് വേറെ ഫലങ്ങളെപ്പററി അറിയില്ല. സമയമാകുന്ന ഭയങ്കര ഭൂതം ഈ ഫലങ്ങളെ തിന്നൊടുക്കുന്നു. അങ്ങനെയുള്ള സമയം പോലും സദാ നിന്നോടുള്ള ഭയം കൊണ്ട് നടുങ്ങുന്നു. നീ സകല ലോകങ്ങളുടേയും നായകനാണ്. എന്നിട്ട് സാധാരണ മനുഷ്യനെപ്പോലെ എന്റെ ഉപദേശം ചോദിയ്ക്കുന്നു. ഹേ കൃപാനിധേ, നിന്നോട് ഞാനൊരു വരം ചോദിയ്ക്കാം. നീ എപ്പോഴും സീതയോടും അനുജൻ ലക്ഷ്മണ നോടും കൂടി എന്റെ ഹൃദയത്തിൽ വസിയ്ക്കണം. എനിയ്ക്ക് നിറഞ്ഞ ഭക്തിയും, വൈരാഗ്യവും, സാധുസംഗവും നിന്റെ പാദകമലങ്ങളിൽ ആഴ്ന്ന പ്രേമവും, ഉണ്ടായിരിയ്ക്കണം. നീ അഖണ്ഡവും അനന്തവുമായ ബ്രഹ്മമാണെന്നും, സാധുജനങ്ങളാൽ മാത്രം അനുഭവിച്ചറിയാൻ കഴിയു ന്നവനാണെന്നും, അവരാൽ ഭജിയ്ക്കപ്പെടുന്നവനാണെന്നും ഞാനറിയു മെങ്കിലും, അങ്ങനെയുള്ള നിന്റെ രൂപത്തെ ചിത്രീകരിയ്ക്കാനറിയു മെങ്കിലും, വീണ്ടും വീണ്ടും നിന്റെ സഗുണരൂപത്താൽ ഞാൻ വശീകരിയ്ക്ക പ്പെട്ടിരിയ്ക്കുന്നു. നീ എപ്പോഴും നിന്റെ സേവകന്മാർക്ക് മഹത്വം കൊടുത്തിട്ടുണ്ട്. ഹേ രഘുരാമ, അതിനാലാണ് നീ എന്നോട് ചോദിയ്ക്കു ന്നത്. എന്റെ പ്രഭോ, അത്യന്തം മനോഹരവും പാവനവുമായ ഒരു സ്ഥലമുണ്ട്. പഞ്ചവടിയെന്നാണതിന്റെ പേര്. (ശുക്രാചാര്യ) മഹാമുനി യുടെ ശാപത്തിൽ നിന്നും ദണ്ഡകവനത്തെ പവിത്രമാക്കൂ. ഹേ രാഘവ,

അവിടെ താമസിച്ച് അവിടെയുള്ള എല്ലാ മുനിമാരോടും ദയകാണിയ്ക്കൂ." മുനിയുടെ അനുവാദത്തോടെ ശ്രീരാമൻ പുറപ്പെട്ട് അതിവേഗം പഞ്ചവടിയുടെ അടുത്തെത്തി.

**ദോ:**

**ഗീധരാജ് സൈം ഭേംട് ഭഇ ബഹു ബിധി പ്രീതി ബഢാഇ,**
**ഗോദാവരീ നികട് പ്രഭു രഹേ പരന് ഗൃഹ് ഛാഇ. (13)**

അവിടെ പ്രഭു ഗൃധ്രരാജനായ ജടായുവിനെ കണ്ടുമുട്ടി, അവനായിട്ട് പല വിധത്തിൽ സൗഹാർദ്ദം പുലർത്തി. ഗോദാവരീനദിയുടെ അടുത്ത് പർണ്ണശാല കെട്ടി താമസം തുടങ്ങി. (13)

**ചൗ:**

**ജബ് തേ രാമ് കീൻഹ് തഹ് ബാസാ –**
**സുഖീ ഭഏ മുനി ബീതീ ത്രാസാ,**
**ഗിരി ബന് നദീം താല് ഛബി ഛാഏ –**
**ദിന് ദിന് പ്രതി അതി ഹോഹിം സുഹാഏ. 1**

**ഖഗ് മൃഗ് ബൃന്ദ് അനന്ദിത് രഹഹീം –**
**മധുപ് മധുര് ഗുംജത് ഛബി ലഹഹീം,**
**സോ ബന് ബരനി ന സക് അഹിരാജാ –**
**ജഹാ് പ്രഗട് രഘുബീര് ബിരാജാ. 2**

**ഏക് ബാര് പ്രഭു സുഖ് ആസീനാ –**
**ലഛിമന് ബചന് കഹേ ഛല് ഹീനാ,**
**സുര് നര് മുനി സചരാചര് സാഈം –**
**മൈം പൂ്ഛഉ് നിജ് പ്രഭു കീ നാഈം. 3**

**മൊഹി സമുഝാഇ കഹഹു സൊഇ ദേവാ –**
**സബ് തജി കരൗം ചരന് രജ് സേവാ,**
**കഹഹു ഗ്യാന് ബിരാഗ് അരു മായാ –**
**കഹഹു സൊ ഭഗതി കരഹു ജെഹിം ദായാ. 4**

ശ്രീരാമൻ അവിടെ താമസം തുടങ്ങിയശേഷം ഋഷികൾ ഭയം കൂടാതെ സുഖമായി വസിച്ചു. കുന്നുകളുടേയും, കാടുകളുടേയും തോടുകളുടേയും തടാകങ്ങളുടേയും മനോഹരത നാൾക്കുനാൾ വർദ്ധിച്ചുകൊണ്ടിരുന്നു. പക്ഷികളും മൃഗങ്ങളും ആനന്ദമായി വിഹരിച്ചുകൊണ്ടിരുന്നു. വണ്ടുകൾ റീങ്കാരം ചെയ്തുകൊണ്ട് കാണാൻ നല്ല ചന്തമായിരുന്നു. രഘുവരൻ പ്രകടമായ ആ കാട്ടിനെ വർണ്ണിപ്പാൻ ആദിശേഷന്നുകൂടി കഴിയില്ല. ഒരു സമയം പ്രഭു സുഖമായി ഇരിയ്ക്കേ, ലക്ഷ്മണൻ നിഷ്കളങ്കതയോടെ ചോദിച്ചു: "സുരനരമുനിസകലചരാചരങ്ങളുടേയും പ്രഭുവും എന്റെ സ്വാമിയുമായ അങ്ങയോട് ചോദിയ്ക്കുന്നു. സ്വാമീ, സർവസ്വവും ത്യജിച്ച് അങ്ങയുടെ പാദധൂളിയെ സേവ ചെയ്യുവാൻ എനിയ്ക്കെങ്ങിനെ കഴിയും? ജ്ഞാനം, വിരക്തി, മായ, ഇവയെപ്പററി ഉപദേശിച്ചാലും. അങ്ങയുടെ കരുണ പൊഴിയുവാൻ കാരണമാകുന്ന ഭക്തിയെപ്പററി പറഞ്ഞുതന്നാലും.

**ദോ:**

**ഈസ്വര് ജീവ് ഭേദ് പ്രഭു സകല് കഹൗ സമുഝാഇ,**
**ജാതേം ഹോഇ ചരന് രതി സോക് മോഹ് ഭ്രമ് ജാഇ. (14)**

ഈശ്വരന്നും (പരമാത്മാവ്) ജീവാത്മാവിന്നുമുള്ള വ്യത്യാസത്തെപ്പററി വിസ്തരിച്ച് പറഞ്ഞാലും; അങ്ങനെ എന്റെ ദുഃഖവും, മോഹവും, ഭ്രമവും മറഞ്ഞ് എനിയ്ക്ക് അങ്ങയുടെ പാദങ്ങളിൽ ഭക്തിയുണ്ടാകട്ടെ." (14)

**ചൗ:**

**ഥോരെഹി മഹ്ँ സബ് കഹഉँ ബുഝാഈ -**
**സുനഹു താത് മതി മന് ചിത് ലാഈ,**
**മൈം അരു മോര് തോര് തൈം മായാ -**
**ജെഹിം ബസ് കീൻഹേ ജീവ് നികായാ. 1**

**ഗോ ഗോചര് ജഹँ ലഗി മന് ജാഈ -**
**സോ സബ് മായാ ജാനെഹു ഭാഈ,**
**തെഹി കര് ഭേദ് സുനഹു തുംഹ് സോഊ -**
**ബിദ്യാ അപര് അബിദ്യാ ദോഊ. 2**

**ഏക് ദുഷ്ട് അതിസയ് ദുഖരൂപാ –**
**ജാ ബസ് ജീവ് പരാ ഭവകൂപാ,**
**ഏക് രചഇ ജഗ് ഗുന് ബസ് ജാകേം –**
**പ്രഭു പ്രേരിത് നഹിം നിജ് ബല് താകേം. 3**

**ഗ്യാന് മാന് ജഹ് ഏകഉ നാഹിം –**
**ദേഖ് ബ്രഹ്മ് സമാന് സബ് മാഹീം,**
**കഹിഅ താത് സോ പരമ് ബിരാഗീ –**
**തൃന് സമ് സിദ്ധി തീനി ഗുന് ഗ്യാനീ. 4**

“പ്രിയ സഹോദര, എല്ലാം ഞാൻ ചുരുക്കത്തിൽ പറഞ്ഞു മനിസ്സിലാക്കാം. ബുദ്ധിയും മനസ്സും ചിത്തവും മുഴുശ്രദ്ധയോടെ കേൾക്കൂ. 'ഞാൻ' ‘എന്റേത്' 'നീ' 'നിന്റേത്' എന്ന ഭാവമാണ് മായ. അത് എല്ലാ സൃഷ്ടികളേയും വശപ്പെടുത്തുന്നു. ഇന്ദ്രിയങ്ങളാൽ അറിയപ്പെടുന്നതും, മനസ്സിന്റെ പരിധിയിൽപ്പെടുന്നതുമെല്ലാം മായയാണെന്നറിയൂ. അത് രണ്ടുവിധമാണെന്നറിയൂ: ജ്ഞാനവും അജ്ഞാനവും. – ഒന്ന് ദുഷിച്ചതും അത്യന്തം ദു:ഖപ്രദവുമാണ്. അതിന്റെ വശത്തായവർ സംസാരം എന്ന കിണററിൽ മുങ്ങുന്നു. മറേറത് (ജ്ഞാനം) ജഗത്തിനെ സൃഷ്ടിയ്ക്കുകയും (സത്വരജസ്തമസ്സെന്ന) മൂന്നുഗുണങ്ങളേയും തന്റെ വശത്താക്കുകയും ചെയ്യുന്നു. അത് പ്രഭുവിന്റെ നിയന്ത്രണത്തിലാണ്; അതിന്റേതായ ശക്തി അതിനില്ല. ജ്ഞാനം എന്നത് അഭിമാനം തുടങ്ങിയ എല്ലാ ദോഷഷ്ങളിൽ നിന്നും മുക്തമാണ്. അത് എല്ലാ ജീവങ്ങളിലും ബ്രഹ്മത്തെ തുല്യമായി കാണുന്നു. പ്രിയ സോദര, സിദ്ധികളേയും മൂന്നു ഗുണങ്ങളേയും തൃണത്തിന്നു സമമായി തൃജിയ്ക്കുന്നവനാണ് പരമവൈരാഗി.”

**ദോ:**

**മായാ ഈസ് ന ആപു കഹു് ജാന് കഹിഅ സോ ജീവ്,**
**ബന്ധ് മോച്ഛ് പ്രദ് സർബ് പര് മായാ പ്രേരക് സീവ്. (15)**

“ഏതൊന്ന് മായ, ഈശ്വരൻ, ആത്മാവ് ഇവയെപ്പററി അറിയില്ലയോ അതു മാത്രമേ ജീവാത്മാവെന്ന് പറയുവാനർഹിയ്ക്കുന്നുള്ളൂ. ശിവൻ (ഈശ്വരൻ) ഓരോരുത്തരുടെ കർമ്മത്തെ അനുസരിച്ച് ബന്ധവും

മോക്ഷവും നൽകുന്നവനും, എല്ലാററിന്നും ഉപരിയും, മായയെ നിയന്ത്രിയ്ക്കുന്നവനുമാണ്. " (15)

**ചൗ:**

**ധർമ് തേം ബിരതി ജോഗ് തേം ഗ്യാനാ –**
**ഗ്യാന് മോച്ഛപ്രദ് ബേദ് ബഖാനാ,**
**ജാതേം ബേഗി ദ്രവഉ്ँ മൈം ഭാഈ –**
**സോ മമ ഭഗതി ഭഗത് സുഖദാഈ. 1**

**സോ സുതന്ത്ര് അവലംബ് ന ആനാ –**
**തെഹി അധീന് ഗ്യാന് ബിഗ്യാനാ,**
**ഭഗതി താത് അനുപമ് സുഖമൂലാ –**
**മിലഇ ജൊ സന്ത് ഹോഇँ അനുകൂലാ. 2**

**ഭഗതി കി സാധന് കഹഉँ ബഖാനീ –**
**സുഗമ് പന്ഥ് മൊഹി പാവഹിം പ്രാനീ,**
**പ്രഥമ്ഹിം ബിപ്ര് ചരന് അതി പ്രീതീ –**
**നിജ് നിജ് കർമ് നിരത് ശ്രുതി രീതീ. 3**

**എഹി കര് ഫല് പുനി ബിഷയ് ബിരാഗാ –**
**തബ് മമ ധർമ് ഉപജ് അനുരാഗാ,**
**ശ്രുവനാദിക് നവ ഭക്തി ദൃഢാഹീം –**
**മമ ലീലാ രതി അതി മന് മാഹീം. 4**

**സന്ത് ചരന് പങ്കജ് അതി പ്രേമാ –**
**മന് ക്രമ് ബചന് ഭജന് ദൃഢ് നേമാ,**
**ഗുരു പിതു മാതു ബന്ധു പതി ദേവാ –**
**സബ് മൊഹി കഹ്ँ ജാനൈ ദൃഢ് സേവാ. 5**

**മമ ഗുന് ഗാവത് പുലക് സരീരാ –**
**ഗദ് ഗദ് ഗിരാ നയന് ബഹ് നീരാ,**
**കാമ് ആദി മദ് ദംഭ് ന ജാകേം –**
**താത് നിരന്തര് ബസ് മൈം താകേം. 6**

ധർമ്മം വൈരാഗ്യത്തേയും, യോഗാഭ്യാസം ജ്ഞാനത്തേയും, ജ്ഞാനം മോക്ഷത്തേയും കൊടുക്കുന്നുവെന്ന് വേദങ്ങൾ ഘോഷിയ്ക്കുന്നു. എന്റെ ഹൃദയത്തെ അതിവേഗം അലിയിയ്ക്കുന്നത് ഭക്തിയാണ്. അതെന്റെ ഭക്തന്മാർക്ക് ആനന്ദത്തെ ഉണ്ടാക്കുന്നു. അത് അവലംബമൊന്നും ആവശ്യമില്ലാതെ സ്വയം സ്വതന്ത്രമാണ്. ജ്ഞാനവും, വിജ്ഞാനവും അതിന്നധീനമാണ്. വത്സ, ഭക്തിയ്ക്ക് തുലനയില്ല. അത് ആനന്ദത്തിന്റെ മൂലകാരണമാണ്. അത് സദ്ഗുരുവിന്റെ ആനുകൂല്യത്തിനാൽ മാത്രം കിട്ടുന്നതാണ്. ഇനി ഞാൻ ഭക്തി ലഭിയ്ക്കാനുള്ള വഴികൾ വിസ്താരമായി പറയാം. എന്നെ പ്രാപിയ്ക്കുവാനുള്ള ഏററവും എളുപ്പമായ വഴിയാണത്. ആദ്യം ഒരുവൻ ബ്രാഹ്മണരുടെ പാദങ്ങളിൽ അമിതമായ ഭക്തി വളർത്തണം. രണ്ടാമതായി വേദങ്ങളിൽ പറഞ്ഞിരിയ്ക്കുന്നപ്രകാരം സ്വന്തം കർമ്മങ്ങളിൽ നിരതനായിരിയ്ക്കണം. ഇത് വിഷയസുഖങ്ങളിൽ വിരക്തി യുണ്ടാക്കുന്നു. വിരക്തി എന്റെ ധർമ്മത്തെ (ഭക്തിമാർഗ്ഗം) വളർത്തുന്നു. അത് ശ്രവണം, കീർത്തനം തുടങ്ങിയ ഒമ്പതു വിധത്തിലുള്ള ഭക്തിയെ ദൃഢപ്പെടുത്തുന്നു. അങ്ങനെ മനസ്സിൽ എന്റെ ലീലകളിൽ അമിതമായ പ്രേമം വളരുന്നു. പിന്നെ സജ്ജനങ്ങളുടെ പാദകമലങ്ങളിൽ അമിതമായ പ്രേമമുണ്ടാകണം. ദൃഢമായ നിയമങ്ങൾ പാലിച്ച്, മനസാ വാചാ കർമ്മണാ, ഭജിയ്ക്കണം. അവൻ എന്നെ ഗുരുവായും, പിതാവായും, മാതാ വായും, ബന്ധുവായും, സ്വാമിയായും, ദേവനായും മററും മതിച്ച് എന്നെ സേവിയ്ക്കുന്നതിൽ ദൃഢത പാലിയ്ക്കണം. എന്റെ ഗുണഗണങ്ങളെ പാടു മ്പോൾ അവന്റെ ശരീരം പുളകിതമാകുന്നു. അവന്റെ ശബ്ദം ഇടറുന്നു. കണ്ണുകൾ നിറഞ്ഞുവഴിയുന്നു. കാമം, മദം, ദംഭം മുതലായവയിൽനിന്നും അവൻ മുക്തനാകുന്നു. അങ്ങനെയുള്ള ഭക്തന്റെ ചൊല്പടിയ്ക്ക് ഞാൻ ആടും."

**ദോ:**

**ബചന് കർമ് മന് മോരി ഗതി ഭജനു കരഹിം നിഃകാമ്,**
**തിൻഹ് കേ ഹൃദയ്കമല് മഹു് കരഉ് സദാ ബിശ്രാമ്. (16)**

“മാത്രമല്ല, മനസാ വാചാ കർമ്മണാ എന്നെ നാടിക്കൊണ്ട് നിഷ്കാമമായി എന്നെ ഭജിയ്ക്കുന്നവരുടെ ഹൃദയകമലത്തിൽ ഞാൻ സദാ വിശ്രമിയ്ക്കുന്നു.” (16)

**ചൗ:**

**ഭഗതി ജോഗ് സുനി അതിസുഖ് പാവാ –**
**ലഛിമന് പ്രഭു ചരനൻഹി സിരു നാവാ,**
**എഹി ബിധി ഗഏ കഛുക് ദിന് ബീതീ –**
**കഹത് ബിരാഗ് ഗ്യാന് ഗുന് നീതീ. 1**

**സൂപനഖാ രാവന് കൈ ബഹിനീ –**
**ദുഷ്ട് ഹൃദയ് ദാരുന് ജസ് അഹിനീ,**
**പഞ്ചബടീ സോ ഗഇ എക് ബാരാ –**
**ദേഖി ബികല് ഭഇ ജുഗല് കുമാരാ. 2**

**ഭ്രാതാ പിതാ പുത്ര് ഉരഗാരീ –**
**പുരുഷ് മനോഹര് നിരഖത് നാരീ,**
**ഹോഇ ബികല് സക് മന്ഹി ന രോകീ –**
**ജിമി രബിമനി ദ്രവ് രബിഹി ബിലോകീ. 3**

**രുചിര് രൂപ് ധരി പ്രഭു പഹിം ജാഈ –**
**ബോലീ ബചന് ബഹുത് മുസുകാഈ,**
**തുംഹ് സമ് പുരുഷ് ന മോ സമ് നാരീ –**
**യഹ് സँജോഗ് ബിധി രചാ ബിചാരീ. 4**

**മമ അനുരൂപ് പുരുഷ് ജഗ് മാഹീം –**
**ദേഖെഉँ ഖോജി ലോക് തിഹു നാഹീം,**
**താതേം അബ് ലഗി രഹിഉँ കുമാരീ –**
**മനു മാനാ കഛു തുംഹ്ഹി നിഹാരീ. 5**

**സീതഹി ചിതഇ കഹീ പ്രഭു ബാതാ –**
**അഹഇ കുആര് മോര് ലഘു ഭ്രാതാ,**

**ഗഇ ലഛിമന് രിപു ഭഗിനീ ജാനീ –**
**പ്രഭു ബിലോകി ബോലേ മൃദു ബാനീ. 6**

**സുന്ദരി സുനു മൈം ഉൻഹ് കര് ദാസാ –**
**പരാധീന് നഹിം തോര് സുപാസാ,**
**പ്രഭു സമർഥ് കോസലപുര് രാജാ –**
**ജോ കഛു കരഹി ഉനഹി സബ് ഛാജാ. 7**

**സേവക് സുഖ് ചഹ് മാന് ഭിഖാരീ –**
**ബ്യസനീ ധന് സുഭ് ഗതി ബിഭിചാരീ,**
**ലോഭീ ജസു ചഹ് ചാര് ഗുമാനീ –**
**നഭ് ദുഹി ദൂധ് ചഹത് ഏ പ്രാനീ. 8**

**പുനി ഫിരി രാമ് നികട് സോ ആഈ –**
**പ്രഭു ലഛിമന് പഹിം ബഹുരി പഠാഈ,**
**ലഛിമന് കഹാ തോഹി സോ ബരഈ –**
**ജോ തൃന് തോരി ലാജ് പരിഹരഈ. 9**

**തബ് ഖിസിആനി രാമ് പഹിം ഗഈ –**
**രൂപ് ഭയങ്കര് പ്രഗടത് ഭഈ,**
**സീതഹി സഭയ് ദേഖി രഘുരാഈ –**
**കഹാ അനുജ് സന് സയന് ബുഝാഈ. 10**

ഭക്തിയോഗത്തെപ്പററിയുള്ള ആ പ്രവചനം കേട്ട് ലക്ഷ്മണൻ അതി സന്തുഷ്ടനായി, പ്രഭുവിന്റെ പാദങ്ങളിൽ തലതൊട്ട് വണങ്ങി. ഈവിധം വൈരാഗ്യം, ജ്ഞാനം, സൽഗുണം, നീതി എന്നീ വിഷയങ്ങളെക്കുറിച്ച് ചർച്ചചെയ്തുകൊണ്ട് ചില ദിവസങ്ങൾ കഴിഞ്ഞുപോയി. രാവണന്ന് ദുഷ്ടബുദ്ധിയും, സർപ്പത്തെപ്പോലെ ക്രൂരയുമായ ശൂർപ്പണഖയെന്നു പേരുള്ള സഹോദരിയുണ്ടായിരുന്നു. ഒരിയ്ക്കൽ അവൾ പഞ്ചവടിയ്ക്കു പോയപ്പോൾ രണ്ടു രാജകുമാരന്മാരേയും കണ്ട് അവരുടെ മേൽ അവൾക്ക് കാമാവേശമുണ്ടായി. ഹേ ഗരുഡ, (കാകഭുശുണ്ടി പറയുന്നു) സുന്ദരനായ ആരെക്കണ്ടാലും – അവൻ സ്വന്തം സഹോദരനോ,

പിതാവോ, പുത്രനോ ആയാലും – ഒരു ദുഷിച്ച സ്ത്രീ, സൂര്യകാന്തിക്കല്ല് സൂര്യനെക്കണ്ടാൽ ദ്രവിയ്ക്കുന്നതുപോലെ, വികാരാധീനയാകുന്നു. അവൾക്ക് തന്റെ കാമാവേശത്തെ നിയന്ത്രിയ്ക്കാൻ കഴിഞ്ഞില്ല. സുന്ദരരൂപം ധരിച്ച് അവൾ പ്രഭുവിനെ സമീപിച്ച് പുഞ്ചിരിച്ചുകൊണ്ട് ഈവിധം പറഞ്ഞു: “നിങ്ങളെപ്പോലെയൊരു പുരുഷനോ എന്നെപ്പോലൊരു സ്ത്രീയോ വേറെ ഇല്ല. ബ്രഹ്മാവ് നമ്മളെ ഈവിധം ജോഡിയായി സൃഷ്ടിച്ചത് സംയോഗമാണ്. ഞാൻ മൂന്നു ലോകങ്ങളിലും അരിച്ചു നോക്കി, എനിയ്ക്കനുരൂപനായി ആരെയും കണ്ടില്ല. അതിനാലാണ് ഞാൻ ഇന്നുവരെ കന്യകയായി കഴിയുന്നത്. നിങ്ങളെ കണ്ടശേഷം മാത്രമെ എനിയ്ക്ക് ആശ്വാസമായുള്ളൂ.” പ്രഭു സീതയുടെ നേർക്ക് ഒരു നോട്ടമിട്ട് ഇത്രമാത്രം പറഞ്ഞു: “എന്റെ അനുജൻ ബ്രഹ്മചാരിയാണ്.” അവൾ ലക്ഷ്മണന്റെ അടുത്തേയ്ക്കു പോയി. അവൾ തങ്ങളുടെ ശത്രുവിന്റെ സഹോദരിയാണെന്നറിഞ്ഞുകൊണ്ട് പ്രഭുവിനെ നോക്കി മൃദുസ്വരത്തിൽ പറഞ്ഞു: “സുന്ദരി, നോക്കൂ, ഞാൻ അദ്ദേഹത്തിന്റെ ദാസനും പരാധീനനുമാണ്. അതിനാൽ നിനക്ക് എന്റെകൂടെ സുഖമായിരിയ്ക്കാൻ കഴിയില്ല. എന്റെ സ്വാമി സമർത്ഥനായ കോസലരാജനാണ്. അദ്ദേഹം ചെയ്യുന്നതെല്ലാം ഉചിതമായിരിയ്ക്കും. സുഖത്തെ ഇച്ഛിയ്ക്കുന്ന ദാസൻ, ബഹുമാനത്തെ പ്രതീക്ഷിയ്ക്കുന്ന യാചകൻ, ധനം ഇച്ഛിയ്ക്കുന്ന ദുർവ്യവ ഹാരി, കീർത്തിയിച്ഛിയ്ക്കുന്ന വ്യഭിചാരി, നാലു പുരുഷാർത്ഥങ്ങളേയും ഇച്ഛിയ്ക്കുന്ന അഭിമാനി, ഇവരെല്ലാം ആകാശത്തെ കറന്ന് പാൽകിട്ടുമെന്നു പ്രതീക്ഷിയ്ക്കുന്നവരാണ്.” അവൾ വീണ്ടും രാമന്റെ നേർക്ക് തിരിഞ്ഞു, പക്ഷെ പ്രഭു അവളെ ലക്ഷ്മണന്റെ അടുത്തേയ്ക്ക് തിരിച്ചയച്ചു. ലക്ഷ്മ ണൻ പറഞ്ഞു: “മാനത്തെ കാററിൽ പറക്കാൻ വിട്ടവൻ മാത്രമെ നിന്നെ വിവാഹം കഴിയ്ക്കുള്ളൂ.” അപ്പോൾ അവൾ കോപത്തോടെ ശ്രീരാമന്റെ അടുത്തേയ്ക്കു പോയി തന്റെ ഭയങ്കരമായ രാക്ഷസസ്വരൂപം തുറന്നു കാണിച്ചു. രാഘവൻ, സീത അത്യന്തം ഭയാകുലയായെന്നു കണ്ട് തന്റെ അനുജന്റെനേർക്ക് ആംഗ്യം കാണിച്ചു.

ദോ:
ലഛിമന് അതി ലാഘവ് സോ നാക് കാന് ബിനു കീൻഹി,
താകേ കര് രാവന് കഹ് മനൗ ചുനൗതീ ദീൻഹി. (17)

ലക്ഷ്മണൻ അതിലാഘവമായി അവളുടെ നാക്കും ചെവികളും അറുത്തു. അത് അവൾ മൂലം രാവണനെ ഒരു മത്സരത്തിന്ന് വെല്ലുവിളിയ്ക്കുന്നതുപോലെയിരുന്നു. (17)

**ചൗ:**
**നാക് കാന് ബിനു ഭഇ ബികരാരാ –**
**ജനു സ്രവ് സൈല് ഗേരു കൈ ധാരാ,**
**ഖര് ദൂഷന് പഹിം ഗഇ ബിലപാതാ –**
**ധിഗ് ധിഗ് തവ പൗരുഷ് ബല് ഭ്രാതാ. 1**

**തെഹിം പൂഛാ സബ് കഹെസി ബുഝാഈ –**
**ജാതുധാന് സുനി സേന് ബനാഈ,**
**ധാഏ നിസിചര് നികര് ബരൂഥാ –**
**ജനു സപച്ഛ് കജ്ജല് ഗിരി ജൂഥാ. 2**

**നാനാ ബാഹന് നാനാകാരാ –**
**നാനായുധ് ധര് ഘോര് അപാരാ,**
**സൂപനഖാ ആഗേം കരി ലീനീ –**
**അസുഭ് രൂപ് ശ്രുതി നാസാ ഹീനീ. 3**

**അസഗുന് അമിത് ഹോഹിം ഭയകാരീ –**
**ഗനഹിം ന മൃത്യു ബിബസ് സബ് ഝാരീ,**
**ഗർജഹിം തർജഹിം ഗഗന് ഉഡാഹീം –**
**ദേഖി കടകു ഭട് അതി ഹരഷാഹീം. 4**

**കൊഉ കഹ് ജിഅത് ധരഹു ദ്വൗ ഭാഈ –**
**ധരി മാരഹു തിയ് ലേഹു ഛഡാഈ,**
**ധൂരി പൂരി നഭ് മണ്ഡല് രഹാ –**
**രാമ് ബൊലാഇ അനുജ് സന് കഹാ. 5**

**ലൈ ജാനകിഹി ജാഹു ഗിരി കന്ദര് –**
**ആവാ നിസിചര് കടകു ഭയങ്കര്,**
**രഹെഹു സജഗ് സുനി പ്രഭു കൈ ബാനീ –**
**ചലേ സഹിത് ശ്രീ സര് ധനു പാനീ. 6**

**ദേഖി രാമ് രിപുദല് ചലി ആവാ –**
**ബിഹസി കഠിന് കോദണ്ഡ് ചഢാവാ. 7**

മൂക്കും ചെവികളുമില്ലാതെ അവൾ വികൃതരൂപത്തിൽ പർവതത്തിൽ നിന്നും കാവി ഒഴുകി വരുന്നതുപോലെയിരുന്നു. കരഞ്ഞുകൊണ്ട് അവൾ ഖരദുഷണന്മാരുടെ അടുത്തുചെന്ന് "സഹോദരരെ, നിങ്ങളുടെ പൗരുഷ ത്തിന്നും ബലത്തിന്നും ധിക്കാരമാണ്." കാര്യമെന്തെന്നു ചോദിച്ചപ്പോൾ അവൾ എല്ലാം വിവരിച്ചു പറഞ്ഞു. അതുകേട്ട് അസുരനായകന്മാർ ഒരു പടയൊരുക്കി. പല ആകൃതിയിലുള്ള അനവധി അസുരന്മാരുടെ കൂട്ടങ്ങൾ ചിറകുള്ള അഞ്ജനപർവതങ്ങൾപോലെ പല വാഹനങ്ങളിൽ മുന്നോട്ടു നീങ്ങി. എണ്ണററ ആ പട പലവിധത്തിലുള്ള ഭയങ്കര ആയുധ ങ്ങൾ ധരിച്ചിരുന്നു. അവർ മൂക്കും ചെവികളും നഷ്ടപ്പെട്ട ശൂർപ്പണഖയെ മുൻ നിർത്തി അമംഗളം പോലെ കാണപ്പെട്ടു. അനവധി ഭയാനകങ്ങളായ ദുശ്ശകുനങ്ങൾ അവർക്കുണ്ടായി, പക്ഷെ മരണത്തിന്റെ വശത്തിരുന്ന അവർ അവയെ വകവെച്ചില്ല. അവർ ഗർജ്ജിച്ചുകൊണ്ടും, അസഭ്യം പറഞ്ഞുകൊണ്ടും, ആകാശത്തിൽ തുള്ളിക്കൊണ്ടുമിരുന്നു. വലിയ സേനയെ കണ്ട് നായകന്മാർ അത്യന്തം ആഹ്ലാദിച്ചു. ഒരുവൻ പറഞ്ഞു: 'രണ്ടു സഹോദരന്മാരേയും ജീവനോടെ പിടിച്ച് കൊന്നശേഷം സ്ത്രീയെ കടത്തിക്കൊണ്ടുവരൂ.' അവർ ഉയർത്തിയ പൂഴിപടലം ആകാശത്തിൽ തങ്ങിനിന്നു. (അതുകണ്ട) ശ്രീരാമൻ അനുജനെ വിളിച്ച് പറഞ്ഞു: "ജാനകിയെ പർവതഗുഹയിലേയ്ക്ക് കൊണ്ടു പോകൂ. ഭയങ്കരമായ ഒരു കൂട്ടം രാക്ഷസന്മാർ വരുന്നുണ്ട്. അതിനാൽ സൂക്ഷിച്ചിരിയ്ക്കുക." സ്വാമി യുടെ ആദേശം അനുസരിച്ചുകൊണ്ട് അവൻ കയ്യിൽ വില്ലും അമ്പും ഏന്തി സീതയോടുകൂടി സുരക്ഷിതമായ സ്ഥലത്തേയ്ക്ക് നീങ്ങി. ഷത്രു

സേന മുമ്പോട്ടു വരുന്നതു കണ്ട ശ്രീരാമൻ തന്റെ ശക്തമായ വില്ലിൽ ഞാൺ വലിച്ചുകെട്ടി പുഞ്ചിരിച്ചു.

**ഛം:**

**കോദണ്ഡ് കഠിന് ചഢാഇ സിര് ജട് ജൂട് ബാ്ധത് സോഹ് യ്യോം,**
**മരകത് സയ്ല് പര് ലരത് ദാമിനി കോടി സോം ജുഗ് ഭുജഗ് ജ്യോം.**
**കടി കസി നിഷംഗ് ബിസാല് ഭുജ് ഗഹി ചാപ് ബിസിഖ് സുധാരി കൈ,**
**ചിതവത് മനഹു് മൃഗരാജ് പ്രഭു ഗജരാജ് ഘടാ നിഹാരി കൈ.**

തന്റെ വില്ലിൽ ഞാണേററി, ജടയെ തലയ്ക്കുമേൽ എടുത്തുകെട്ടിയപ്പോൾ രണ്ടു പാമ്പുകൾ ഒരു മരകതമലയിൽ എണ്ണമില്ലാത്ത മിന്നൽപ്പിണരുകളുടൻ യുദ്ധം ചെയ്യുന്നതുപോലെയിരുന്നു. ശരക്കൂടിനെ അരയിൽ മുറുകെ കെട്ടി വില്ലിനെ തന്റെ നീണ്ട കൈകളിൽ പിടിച്ചുകൊണ്ട് ശരങ്ങളെ ശരിയാക്കിക്കൊണ്ട് തന്റെ ശത്രുവിനെ, സിംഹം ആനക്കൂട്ടത്തെയെന്നപോലെ നോക്കി.

**സോ:**

**ആഇ ഗഏ ബാഗ്മേല് ധരഹു ധരഹു ധാവത് സുഭട്,**
**ജഥാ ബിലോകി അകേല് ബാല് രബിഹി ഘേരത് ദനുജ് (18)**

രാക്ഷസഭടന്മാർ 'അവനെ പിടിയ്ക്കൂ, അവനെ പിടിയ്ക്കൂ' എന്ന് നിലവിളിച്ചുകൊണ്ട്, അസുരന്മാർ ഉദയസൂര്യനെ തനിച്ചിരിയ്ക്കുന്നതുകണ്ട് വളയുന്നതുപോലെ, അതിവേഗത്തിൽ മുന്നേറിക്കൊണ്ടു വന്നു. (18)

**ചൗ:**

**പ്രഭു ബിലോകി സര് സകഹി ന ഡാരീ –**
**ഥകിത് ഭഈ രജനീചര് ധാരീ,**
**സചിവ് ബോലി ബോലേ ഖര് ദൂഷന് –**
**യഹ് കൊഇ നൃപബാലക് നര് ഭൂഷന്. 1**

**നാഗ് അസുര് സുര് നര് മുനി ജേതേ –**
**ദേഖേ ജിതേ ഹതേ ഹമ് കേതേ,**

**ഹമ് ഭരി ജന്മ് സുനഹു സബ് ഭാഇൗ –**
**ദേഖീ നഹിം അസി സുന്ദരതാഇൗ. 2**

**ജദ്യപി ഭഗിനീ കീൻഹി കുരൂപാ –**
**ബധ് ലായക് നഹിം പുരുഷ് അനൂപാ,**
**ദേഹു തുരത് നിജ് നാരി ദുരാഇൗ –**
**ജിഅത് ഭവന് ജാഹു ദ്വൗ ഭാഇൗ. 3**

**മോര് കഹാ തുംഹ് താഹി സുനാവഹു –**
**താസു ബചന് സുനി ആതുര് ആവഹു,**
**ദൂതൻഹ് കഹാ രാമ് സന് ആഇൗ –**
**സുനത് രാമ് ബോലേ മുസുകാഇൗ. 4**

**ഹമ് ഛത്രീ മൃഗയാ ബന് കരഹീം –**
**തുംഹ് സേ ഖല് മൃഗ് ഖോജത് ഫിരഹീം,**
**രിപു ബലവന്ത് ദേഖി നഹിം ഡരഹീം –**
**ഏക് ബാര് കാല്ഹു സന് ലരഹീം. 5**

**ജദ്യപി മനുജ് ദനുജ് കുല് ഘാലക് –**
**മുനി പാലക് ഖല് സാലക് ബാലക്,**
**ജൗം ന ഹോഇ ബല് ഘര് ഫിരി ജാഹൂ –**
**സമര് ബിമുഖ് മൈം ഹതഉँ ന കാഹൂ. 6**

**രന് ചഢി കരിഅ കപട് ചതുരാഇൗ –**
**രിപു പര് കൃപാ പരമ് കദരാഇൗ,**
**ദൂതൻഹ് ജാഇ തുരത് സബ് കഹെഊ –**
**സുനി ഖര് ദൂഷന് ഉര് അതി ദഹെഊ. 7**

അക്രമിയ്ക്കുവാൻ വന്ന രാക്ഷസസേനയ്ക്ക് പ്രഭുവിനെ കണ്ട് ശരങ്ങൾ പ്രയോഗിയ്ക്കാൻ കഴിഞ്ഞില്ല. ഖരനും ദൂഷണനും മന്ത്രിമാരെ വിളിച്ച് പറഞ്ഞു. “ഈ രാജകുമാരൻ ആരായാലും, മനുഷ്യജാതിയുടെ അലങ്കാര മാണ്. നാം ഈ ലോകത്തിലുള്ള നാഗന്മാരേയും, അസുരന്മാരേയും, ദേവന്മാരേയും, മനുഷ്യരേയും, മുനിമാരേയും കണ്ടിട്ടുണ്ട്, തോൽപ്പിച്ചി

ട്ടുണ്ട്, അനവധി പേരെ കൊന്നിട്ടുമുണ്ട്. എന്റെ സഹോദരന്മാരേ, കേൾക്കുവിൻ, ഇന്നുവരെ ഇത്രയും സുന്ദരനായ ഒരുവനെ ഞാൻ കണ്ടിട്ടില്ല. നമ്മുടെ സഹോദരിയെ വിരൂപപ്പെടുത്തിയെങ്കിലും മനുഷ്യ രിൽ ശ്രേഷ്ഠനായ ഇവൻ വധമർഹിയ്ക്കുന്നില്ല. 'നീ ഒളിച്ചുവെച്ചിരിയ്ക്കുന്ന പെണ്ണിനെ ഞങ്ങൾക്കു തന്നിട്ട് നീയും നിന്റെ അനുജനും ജീവനും കൊണ്ട് വീട്ടിലേയ്ക്കു തിരിച്ചുപോകൂ.' എന്ന എന്റെ ഈ സന്ദേശം അവന്നു കൊടുത്ത് മറുപടിയുംകൊണ്ട് ഉടൻ തിരിച്ചുവരൂ." ദൂതന്മാർ പോയി സന്ദേശം ശ്രീരാമന്നു കൊടുത്തു. അതിന്ന് മറുപടിയായി ശ്രീരാമൻ പുഞ്ചിരിച്ചുകൊണ്ട് പറഞ്ഞു: "ഞങ്ങൾ ജന്മനാ ക്ഷത്രിയ രാണ്. ഞങ്ങൾ കാട്ടിൽ വേട്ടയാടും. നിങ്ങളെപ്പോലുള്ള ദുഷ്ടമൃഗങ്ങളേ യാണ് ഞങ്ങൾ വേട്ടയ്ക്കായി അന്വേഷിച്ചു നടക്കുന്നത്. ഒരു ബലവാനായ ശത്രുസേനയെ കണ്ട് ഞങ്ങൾ പേടിയ്ക്കില്ല. യമൻ ഞങ്ങൾക്കു മുന്നിൽ വന്നാലും ഞങ്ങൾ അവനോടും പോരാടും. ഞങ്ങൾ മനുഷ്യരാണെ ങ്കിലും, നോക്കാൻ യുവാക്കളായിരുന്നാലും, രാക്ഷസകുലത്തെ നശിപ്പി യ്ക്കുന്നവരാണ്. ഞങ്ങൾ മഹർഷിമാരുടെ രക്ഷകരും, അവരെ ഉപദ്രവിയ്ക്കുന്നവരുടെ ശിക്ഷകരുമാണ്. നിങ്ങൾക്ക് യുദ്ധം ചെയ്യാൻ കരുത്തില്ലെങ്കിൽ തിരിച്ചുപോകാം. യുദ്ധക്കളത്തിൽ പുറം കാണിച്ചോടി പ്പോകുന്ന ശത്രുവിനെ ഞാൻ കൊല്ലില്ല. യുദ്ധം ചെയ്യുവാൻ വന്നിട്ട് ശത്രുവിനോട് കരുണ കാണിയ്ക്കുന്നുവെന്ന കപടസൂത്രം നിങ്ങളുടെ ദുർബലതയെ കാണിയ്ക്കുന്നു." ദൂതന്മാർ തിരിച്ചുചെന്ന് അവരോടു പറഞ്ഞതെല്ലാം ആവർത്തിച്ചു പറഞ്ഞു. അതുകേട്ട ഖരദൂഷണന്മാരുടെ ഹൃദയം ആളിക്കത്തി.

**ഛ്ഠ:**

**ഉര് ദഹെഉ കഹെഉ കി ധരഹു ധാഏ ബികട് ഭട് രജനീചരാ,**
**സര് ചാപ് തോമര് സക്തി സൂല് കൃപാന് പരിഘ് പരസു ധരാ.**
**പ്രഭു കീൻഹി ധനുഷ് ടകോര് പ്രഥമ് കഠോര് ഘോര് ഭയാവഹാ,**
**ഭഏ ബധിര് ബ്യാകുല് ജാതുധാന് ഗ്യാന് തെഹി അവസര് രഹാ.**

കത്തുന്ന ഹൃദയത്തോടെ അവർ വിളിച്ചുപറഞ്ഞു: "ഹേ രാക്ഷസവീരന്മാരേ, അവനെ പിടിയ്ക്കുവിൻ. വില്ല് അമ്പ്, തോമരം, ശക്തി, ശൂലം, വാൾ, പരിഘം, മഴു ഇവ ഏന്തിക്കൊണ്ട് മുന്നോട്ടു ചെല്ലുവിൻ." ആദ്യം പ്രഭു തന്റെ വില്ലിന്റെ ഞാൺ വലിച്ചു. ഘോരവും ഭയാനകവുമായ ആ ശബ്ദം രാക്ഷസന്മാരെ ചെവിടന്മാരാക്കി, അവർ വ്യാകുലരായി, ബുദ്ധി തടുമാറി.

**ദോ:**

**സാവധാന് ഹൊഇ ധാഏ ജാനി സബല് ആരാതി,**
**ലാഗേ ബരഷന് രാമ് പര് അസ്ത്ര് സസ്ത്ര് ബഹു ഭാँതി. (19–ക)**

**തിൻഹ് കേ ആയുധ് തില് സമ് കരി കാടേ രഘുബീര്,**
**താനി സരാസന് ശ്രുവന് ലഗി പുനി ഛാഡേ നിജ് തീര്. (19–ഖ)**

ശത്രു ശക്തിമാനാണെന്നറിഞ്ഞ് രാക്ഷസഭടന്മാർ സാവധാനമായി മുന്നേറി, പലവിധത്തിലുള്ള ആയുധങ്ങൾ രാമന്റെ നേർക്ക് പ്രയോഗിയ്ക്കാൻ തുടങ്ങി. രഘുവീരൻ അവയെ എള്ളുകണക്കെ പൊടിയാക്കി, തന്റെ വില്ലിന്റെ ഞാൺ ചെവിയോളം വലിച്ച് തന്റെ ശരങ്ങളെ പറപ്പിച്ചു. (19–ക–ഖ)

**ഛം:**

**തബ് ചലേ ബാന് കരാലാ – ഫുംകരത് ജനു ബഹു ബ്യാലാ,**
**കോപെഉ സമര് ശ്രീരാമ് – ചലെ ബിസിഖ് നിസിത് നികാമ്. 1**

**അവലോകി ഖര്തര് തീര് – മുരി ചലേ നിസിചര് ബീര്,**
**ഭഏ ക്രുദ്ധ് തീനിഉ ഭാഇ – ജോ ഭാഗി രന് തേ ജാഇ. 2**

**തേഹി ബധബ് ഹമ് നിജ് പാനി – ഫിരേ മരന് മന് മഹുँ ഠാനി,**
**ആയുധ് അനേക് പ്രകാര് – സന്മുഖ് തേ കരഹി പ്രഹാര്. 3**

**രിപു പരമ് കോപേ ജാനി – പ്രഭു ധനുഷ് സര് സന്ധാനി,**
**ഛാँഡേ ബിപുല് നാരാച് – ലഗേ കടന് ബികട് പിസാച്. 4**

**ഉര് സീസ് ഭുജ് കര് ചരന് – ജഹँ തഹँ ലഗേ മഹി പരന്,**
**ചിക്കരത് ലാഗത് ബാന് – ധര് പരത് കുധര് സമാന്. 5**

**ഭട് കടത് തന് സത് ഖണ്ഡ് – പുനി ഉഠത് കരി പാഷണ്ഡ്,**
**നഭ് ഉഡത് ബഹുത് ഭുജ് മുണ്ഡ് – ബിനു മൗലി ധാവത് രുണ്ഡ്. 6**

**ഖഗ് കങ്ക് കാക് സൃഗാല് – കടകടഹിം കഠിന് കരാല്. 7**

ഭയങ്കരങ്ങളായ ശരങ്ങൾ അനവധി സർപ്പങ്ങളെപ്പോലെ ചീററിക്കൊണ്ട് പാഞ്ഞുചെന്നു. ശ്രീരാമൻ യുദ്ധത്തിൽ കോപാവിഷ്ടനായി, അതിമൂർച യുള്ള ശരങ്ങൾ തന്റെ വില്ലിൽനിന്നും തൊടുത്തു. ഉന്നം പിഴയ്ക്കാതെ വരുന്ന ശരങ്ങളെ കണ്ട് രാക്ഷസന്മാർ ഓട്ടം തുടങ്ങി. മൂന്നു സഹോദര ന്മാരും (ഖരൻ, ദൂഷണൻ, ത്രിശിരസ്സ്) ക്രോധത്തോടെ പറഞ്ഞു: 'ആരെല്ലാം പടക്കളത്തിൽനിന്നും ഓടിപ്പോകുന്നുവോ അവരെ ഞങ്ങളുടെ കൈകൾകൊണ്ടു തന്നെ കൊല്ലും.' അതുകേട്ട് ഭടന്മാർ തിരിച്ചുവന്ന് യുദ്ധത്തിൽ മരിയ്ക്കാൻ തീർച്ചയാക്കി, എല്ലാവിധ ആയുധ ങ്ങൾ കൊണ്ടും ആക്രമിയ്ക്കാൻ തുടങ്ങി. ശത്രുക്കൾ പരമകോപിക ളാണെന്നുകണ്ട് ശ്രീരാമൻ വില്ലിൽ നാരാചശരങ്ങൾ എയ്തുവിട്ടു. അത് ശത്രുക്കളെ അരിഞ്ഞൊടുക്കാൻ തുടങ്ങി, യുദ്ധക്കളം ഭയങ്കരമായി കാണ പ്പെട്ടു. അവിടവിടെ ശരീരങ്ങളും, തലകളും, കൈകളും, കാലുകളും പർവതങ്ങൾ കണക്കെ നിലത്തിൽ മുറിഞ്ഞുവീണു. ഭടന്മാരുടെ ദേഹങ്ങൾ ചുക്കുനൂറായി മുറിഞ്ഞുവീണു. ചതിയുപയോഗിച്ച് അവർ വീണ്ടും എഴുന്നേററു. അനവധി കൈകളും, തലകളും ആകാശത്തിൽ പറന്നു. തലയില്ലാത്ത ശരീരങ്ങൾ അങ്ങോട്ടുമിങ്ങോട്ടും ഓടി. കഴുക ന്മാരും, കാക്കകളും, കുറുക്കന്മാരും ക്രൂരമായും ഭയങ്കരമായും തമ്മിൽ കലഹിച്ചു കൊണ്ടിരുന്നു.

**ഛം:**

**കടകടഹിം ജംബുക് ഭൂത് പ്രേത് പിസാച് ഖർപര് സംചഹിം,**
**ബേതാല് ബീര് കപാല് താല് ബജാഇ ജോഗിനി നംചഹിം.**
**രഘുബീര് ബാന് പ്രചണ്ഡ് ഖണ്ഡഹിം ഭടൻഹ് കേ ഉര് ഭുജ് സിരാ,**
**ജഹ്ँതഹ്ँ പരഹിം ഉഠി ലരഹിം ധര് ധരു കരഹിം ഭയ്കര് ഗിരാ 1**

**അന്താവരീം ഗഹി ഉഡത് ഗീധ് പിസാച് കര് ഗഹി ധാവഹീം.**
**സംഗ്രാമ് പുര് ബാസീ മന്ഹുँ ബഹു ബാല് ഗുഡീ ഉഡാവഹീം,**

**മാരേ പഛാരെ ഉര് ബിദാരെ ബിപുല് ഭട് കഹ്ँരത് പരേ,**
**അവലോകി നിജ് ദല് ബികല് ഭട് തിസിരാദി ഖര് ദൂഷന് ഫിരേ. 2**

**സര് സക്തി തോമര് പരസു സൂല് കൃപാന് ഏക്ഹി ബാരഹീം,**
**കരി കോപ് ശ്രീരഘുബീര് പര് അഗനിത് നിസാചര് ഡാരഹീം.**
**പ്രഭു നിമിഷ് മഹുँ രിപു സര് നിവാരി പചാരി ഡാരേ സായകാ,**
**ദസ് ദസ് ബിസിഖ് ഉര് മാഝ് മാരേ സകല് നിസിചര് നായകാ. 3**

**മഹി പരത് ഉഠി ഭട് ഫിരത് മരത് ന കരത് മായാ അതി ഘനീ,**
**സുര് ഡരത് ചൗദഹ് സഹസ് പ്രേത് ബിലോകി എക് അവധ് ധനീ.**
**സുര് മുനി സഭയ് പ്രഭു ദേഖി മായാനാഥ് അതി കൗതുക് കര്യോ,**
**ദേഖഹിം പരസ്പര് രാമ് കരി സംഗ്രാമ് രിപു ദല് ലരി മര്യോ. 4**

കുറുക്കന്മാർ തമ്മിൽ കലഹിച്ചു. ഭൂതപ്രേതപിശാചുകൾ തലയോടി നകത്ത് ചോര നിറച്ചു. വേതാളങ്ങൾ കൊല്ലപ്പെട്ട ഭടന്മാരുടെ തലക ളെടുത്ത് ഉടുക്കുപോലെ കൊട്ടി. യോഗിനികൾ നൃത്തം വെച്ചു. ശ്രീരാമന്റെ ഘോരങ്ങളായ അമ്പുകൾ പടത്തലവന്മാരുടെ മാറിനേയും കൈകളേയും, തലകളേയും തുണ്ടിച്ചു വീഴ്ത്തി. എല്ലായിടത്തും ശരീരങ്ങൾ വീണുകിടന്നു. പക്ഷെ അവ വീണ്ടും എഴുന്നേററ് 'പിടിയ്ക്കൂ,പിടിയ്ക്കൂ' എന്ന് കത്തിക്കൊണ്ട് യുദ്ധം ചെയ്തു. കഴുകന്മാർ കൊക്കുകളിൽ കുടലുകളുടെ ഒരററം എടുത്തുകൊണ്ട് പറന്നു പോയി. പിശാചുകൾ മറേറ അററം എടുത്തുകൊണ്ടും പറന്നു. ആതു കണ്ടാൽ തോന്നും, യുദ്ധക്കളമെന്ന പട്ടണത്തിലെ കുട്ടികൾ പട്ടം പറപ്പിയ്ക്കുന്നുവോ എന്ന്. അനവധി ഭടന്മാർ, അവരുടെ ശരീരങ്ങൾ ശിഥിലങ്ങളായി കിടന്ന് മോങ്ങിക്കൊണ്ടിരുന്നു. ഖരനും ദൂഷണനും ത്രിശിരസ്സും തങ്ങളുടെ പട നശിയ്ക്കുന്നതു കണ്ട് ശ്രീരാമന്റെ നേർക്കു തിരിഞ്ഞു. അനവധി രാക്ഷസ ന്മാർ കോപത്തോടെ ശരങ്ങളും, കുന്തങ്ങളും, തോമരങ്ങളും, മഴുക്കളും, ശൂലങ്ങളും, വാളുകളും രഘുവരന്റെ നേർക്ക് ഒന്നിച്ച് പ്രയോഗിച്ചു. കണ്ണിമയ്ക്കും നേരത്തിന്നുള്ളിൽ പ്രഭു അവയെ തടുത്ത് തന്റെ ശരങ്ങളെ, ഓരോ രാക്ഷസഭടന്റെയും മാറിടത്തിൽ പത്തു ശരങ്ങൾ വീതം എയ്തു. ഭടന്മാർ വീണുവെങ്കിലും വീണ്ടും എഴുന്നേററ് പൊരുതി. എന്നാലും

അവർ മരിച്ചില്ല. പലവിധം സൂത്രങ്ങൾ കളിച്ചു. രാക്ഷസന്മാർ പതിന്നാലായിരവും, ശ്രീരാമൻ ഏകനുമാണെന്ന് കണ്ട് ദേവന്മാർ വിറച്ചു പോയി. ദേവന്മാരും ഋഷികളും ഭയപ്പെടുന്നതുകണ്ട് മായയെ നിയന്ത്രിയ്ക്കുന്നവനായ പ്രഭു ഒരു വിചിത്രം ഉണ്ടാക്കി. രാക്ഷസന്മാർ മററുരാക്ഷസന്മാരെ രാമന്റെ രൂപത്തിൽ കണ്ട് തമ്മിൽ യുദ്ധം ചെയ്തുകൊണ്ട് നശിച്ചു.

**ദോ:**

**രാമ് രാമ് കഹി തനു തജഹിം പാവഹിം പദ് നിർബാന്,**
**കരി ഉപായ് രിപു മാരേ ഛന് മഹുँ കൃപാനിധാന്. (20–ക)**

**ഹരഷിത് ബരഷഹിം സുമന് സുര് ബാജഹിം ഗഗന് നിസാന്,**
**അസ്തുതി കരി കരി സബ് ചലേ സോഭിത് ബിബിധ് ബിമാന്. (20–ഖ)**

അവർ 'രാമ, രാമ' എന്നു നിലവിളിച്ചുകൊണ്ട് ശരീരം ത്യജിച്ചു. അതിനാൽ അവർക്കു മോക്ഷം കിട്ടി. ഈ ഉപായം ഉപയോഗിച്ച് പ്രഭു ക്ഷണത്തിൽ ശത്രുവിനെ കൊന്നൊടുക്കി. ആനന്ദിച്ചുകൊണ്ട് ദേവന്മാർ പുഷ്പവർഷം ചെയ്തു. ആകാശത്തിൽ ദുംദുഭികൾ മുഴങ്ങി. പ്രഭുവിനെ സ്തുതിച്ചുകൊണ്ട് അവർ തങ്ങളുടെ പല വിധത്തിലുള്ള വിമാനങ്ങളിൽ വിരാജിച്ചുകൊണ്ട് പോയി. (20–ക–ഖ)

**ചൗ:**

**ജബ് രഘുനാഥ് സമര് രിപു ജീതേ –**
**സുര് നര് മുനി സബ്കേ ഭയ് ബീതേ,**
**തബ് ലഛിമന് സീതഹി ലൈ ആഏ –**
**പ്രഭു പദ് പരത് ഹരഷി ഉര് ലാഏ. 1**

**സീതാ ചിതവ് സ്യാമ് മൃദു ഗാതാ –**
**പരമ് പ്രേമ് ലോചന് ന അഘാതാ,**
**പഞ്ചബടീം ബസി ശ്രീരഘുനായക് –**
**കരത് ചരിത് സുര് മുനി സുഖദായക്. 2**

**ധുആ്ൌ ദേഖി ഖര് ദൂഷന് കേരാ –**
**ജാഇ സുപനഖാ്ൌ രാവന് പ്രേരാ,**
**ബോലീ ബചന് ക്രോധ് കരി ഭാരീ –**
**ദേസ് കോസ് കൈ സുരതി ബിസാരീ. 3**

**കരസി പാന് സോവസി ദിനു രാതീ –**
**സുധി നഹിം തവ സിര് പര് ആരാതീ,**
**രാജ നീതി ബിനു ധന് ബിനു ധർമാ –**
**ഹരിഹി സമർപേ ബിനു സത്കർമാ. 4**

**ബിദ്യാ ബിനു ബിബേക് ഉപജാഏ്ൌ –**
**ശ്രമ് ഫല് പഢേം കിഏ്ൌ അരു പാഏ്ൌ,**
**സംഗ് തെം ജാതി കുമന്ത്ര് തെ രാജാ –**
**മാന് തെ ഗ്യാന് പാന് തേം ലാജാ. 5**

**പ്രീതി പ്രനയ് ബിനു മദ് തേ ഗുനീ –**
**നാസഹിം ബേഗി നീതി അസ് സുനീ. 6**

രഘുവരൻ യുദ്ധത്തിൽ ശത്രുക്കളെ ജയിച്ചപ്പോൾ ദേവന്മാരും, മനുഷ്യരും, ഋഷിമാരും ഭയത്തിൽനിന്നും മുക്തരായി. അപ്പോൾ ലക്ഷ്മണൻ സീതയേയും കൊണ്ട് തിരിച്ചുവന്ന് പ്രഭുവിന്റെ പാദങ്ങളിൽ വീണു. പ്രഭു അവനെ സന്തോഷത്തോടെ മാറോടണച്ചു. സീത ശ്യാമവർണ്ണനും കോമളഗാത്രനുമായ ശ്രീരാമനെ അത്യന്തം പ്രേമത്തോടെ നോക്കിനിന്നു. പക്ഷെ അവളുടെ കണ്ണുകൾക്ക ് മതിവന്നില്ല. അങ്ങനെ രഘുനാഥൻ പഞ്ചവടിയിൽ താമസിക്കേ ചെയ്ത ലീലകൾ ദേവന്മാരേയും ഋഷിമാരേയും ഒരുപോലെ ആനന്ദിപ്പിച്ചു. ഖരദൂഷണന്മാരുടെ നാശം കണ്ട് ശൂർപ്പണഖ രാവണനെ സമീപിച്ച് അവനെ ശ്രീരാമന്നെതിരെ പ്രേരിപ്പിച്ചു. അവൾ കോപാവിഷ്ടയായി അവനോട് ഈവിധം കടുത്ത വാക്കുകൾ പറഞ്ഞു: “രാജ്യത്തേയും ധനരാശിയേയും പററി ചിന്തയില്ലാതെ നീ രാവും പകലും കുടിച്ചും ഉറങ്ങിയും കഴിയ്ക്കുന്നു. നിന്റെ വാതില്ക്കൽ എത്തിക്കഴിഞ്ഞ ശത്രുവിനെപ്പററി ഒരു വിചാരവുമില്ല. രാജനീതിയറിയാത്ത രാജാവും, ധർമ്മം വെടിഞ്ഞു ധനം സമ്പാദിച്ചവനും,

ശ്രീഹരിയ്ക്കു സമർപ്പിയ്ക്കാതെ സത്കർമ്മം ചെയ്യുന്നവനും, പഠിച്ചും വിവേകമില്ലാത്ത ജ്ഞാനിയും ചെയ്ത പരിശ്രമങ്ങൾ വൃഥാവാണ്. സംസാരബന്ധം സന്യാസിയേയും, ദുർമന്ത്രിയുടെ ഉപദേശം രാജാവിനേയും, അഭിമാനം ജ്ഞാനത്തേയും, മധുപാനം വിനയത്തേയും, സ്നേഹമില്ലായ്മ സൗഹൃദത്തേയും, മദം ഗുണവാനേയും നിഷ്ഫലനാക്കുന്നു എന്ന പ്രമാണം ഞാൻ കേട്ടിട്ടുണ്ട്."

**സോ:**
**രിപു രുജ് പാവക് പാപ് പ്രഭു അഹി ഗനിഅ ന ഛോട് കരി,**
**അസ് കഹി ബിബിധ് ബിലാപ് കരി ലാഗി രോദന് കരന്. (21–ക)**

**ദോ: സഭാ മാഝ് പരി ബ്യാകുല് ബഹു പ്രകാര് കഹ് രോഇ,**
**തോഹി ജിഅത് ദസകന്ധര് മോരി കി അസി ഗതി ഹോഇ. (21–ഖ)**

"ഒരു ശത്രു, രോഗം, തീ, പാപം, പ്രഭു, സർപ്പം, ഇവയെ ചെറുതായെടുക്കരുത്." എന്നു വിലപിച്ചുകൊണ്ട് അവൾ വാവിട്ട് കരയാൻ തുടങ്ങി. രാജസഭയുടെ നടുവിൽ വ്യാകുലയായി കണ്ണീരൊഴുക്കിക്കൊണ്ട് വീണ് അവൾ പറഞ്ഞു: "പത്തുതലകളുള്ള എന്റെ സഹോദര, നീ ജീവിച്ചിരിയ്ക്കേ എനിയ്ക്കിങ്ങനെയൊരു ഗതി വരേണമോ?" (21–ക–ഖ)

**ചൗ:**
**സുനത് സഭാസദ് ഉഠെ അകുലാഈ –**
**സമുഝാഈ ഗഹി ബാഁഹ് ഉഠാഈ,**
**കഹ് ലങ്കേസ് കഹസി നിജ് ബാതാ –**
**കെഇँ തവ നാസാ കാന് നിപാതാ. 1**

**അവധ് നൃപതി ദസരഥ് കേ ജാഏ –**
**പുരുഷ് സിംഘ് ബന് ഖേലന് ആഏ,**
**സമുഝി പരീ മൊഹി ഉൻഹ് കൈ കരനീ –**
**രഹിത് നിസാചര് കരിഹഹിം ധരനീ. 2**

**ജിൻഹ് കര് ഭുജബല് പാഇ ദസാനന് –**
**അഭയ് ഭഏ ബിചരത് മുനി കാനന്,**

**ദേഖത് ബാലക് കാല് സമാനാ –**
**പരമ് ധീര് ധന്വീ ഗുന് നാനാ. 3**

**അതുലിത് ബല് പ്രതാപ് ദ്വൗ ഭ്രാതാ –**
**ഖല് ബധ് രത് സുര് മുനി സുഖദാതാ,**
**സോഭാ ധാമ് രാമ് അസ് നാമാ –**
**തിൻഹ് കേ സംഗ് നാരി എക് സ്യാമാ. 4**

**രൂപ് രാസി ബിധി നാരി സ്ँവാരീ –**
**രതി സത് കോടി താസു ബലിഹാരീ,**
**താസു അനുജ് കാടേ ശ്രുതി നാസാ –**
**സുനി തവ ഭഗിനി കരഹിം പരിഹാസാ. 5**

**ഖര് ദൂഷന് സുനി ലഗേ പുകാരാ –**
**ഛന് മഹുँ സകല് കടക് ഉൻഹ് മാരാ,**
**ഖര് ദൂഷന് തിസിരാ കര് ഘാതാ –**
**സുനി ദസസീസ് ജരേ സബ് ഗാതാ. 6**

അതു കേട്ട് സഭയിലുള്ളവർ പരഭ്രമത്തോടെ എഴുന്നേററ് അവളുടെ കൈ പിടിച്ച് തൂക്കി സമാധാനപ്പെടുത്തി. രാവണൻ പറഞ്ഞു: "പറയൂ നിനക്കെന്തു പററി? ആരാണ് നിന്റെ മൂക്കും ചെവികളും അരിഞ്ഞത്?" "മനുഷ്യസിംഹങ്ങളായ അയോദ്ധ്യാപതി ദശരഥന്റെ രണ്ടു പുത്രന്മാർ കാട്ടിൽ വേട്ടയാടാൻ വന്നിട്ടുണ്ട്. എന്റെ കണക്കുപ്രകാരം അവർ ഈ ഭൂമിയിൽ രാക്ഷസന്മാരില്ലാതാക്കും. അവരുടെ കൈയ്യൂക്കിന്റെ സഹായത്തിൽ, ഹേ ദശമുഖ രാവണ, മുനിമാർ ഭയമില്ലാതെ കാടുകളിൽ സഞ്ചരിയ്ക്കുന്നു. കാണാൻ വളരെ ചെറുപ്പമാണെങ്കിലും അവർ കാലന്നു സമമാണ്. അമ്പെയ്യുന്നതിൽ അതിനിപുണന്മാരും അനവധി ഗുണങ്ങളുള്ളവരുമാണ്. രണ്ടു സഹോദരന്മാരും ബലത്തിലും പ്രതാപത്തിലും തുലനയില്ലാത്തവരാണ്. ദുഷ്ടന്മാരെ വധിയ്ക്കാൻ കങ്കണം കെട്ടിയ അവർ ദേവന്മാർക്കും തപസ്വികൾക്കും സുഖപ്രദരാണ്. അതിസുന്ദരനായ മൂത്തവന്റെ പേർ രാമനെന്നാണ്. അവന്റെ കൂടെ ഒരു പെൺകൊച്ചുണ്ട്. ബ്രഹ്മാവ് അവളെ സൗന്ദര്യത്തിന്റെ തത്സ്വരൂപമായി സൃഷ്ടിച്ചിട്ടുണ്ട്.

നൂറുകോടി രതിമാർ അവൾക്കു മുന്നിൽ സാധാരണമാണ്. അവന്റെ അനുജനാണ് എന്റെ മൂക്കും ചെവികളും അരിഞ്ഞത്. നിന്റെ അനുജത്തി യാണെന്നറിഞ്ഞ് എന്നെ പരിഹസിച്ചു. അതുകേട്ട ഖരനും ദൂഷണനും പക തീർക്കാൻ പോയി. പക്ഷെ രാമൻ മുഴുവൻ സൈന്യത്തേയും നൊടിയ്ക്കുള്ളിൽ കൊന്നൊടുക്കി." ഖരദൂഷണത്രിശരസ്സുകളുടെ നാശ മറിഞ്ഞ് ദശമുഖന്റെ ദേഹം ക്രോധത്തീയാൽ ആളിക്കത്തി.

**ദോ:**

**സൂപനഖഹി സമുഝാഇ കരി ബല് ബോലെസി ബഹു ഭാँതി,**
**ഗയഉ ഭവന് അതി സോച്ബസ് നീദ് പരഇ നഹിം രാതി. (22)**

ശൂർപ്പണഖയെ സമാധാനിപ്പിച്ച് അവൻ തന്റെ ബലത്തെപ്പററി പുകഴ്ന്നു കൊണ്ടിരുന്നു. പക്ഷെ വളരെ ചിന്തിതനായി തന്റെ അരമനയ്ക്ക് പോയി, രാത്രി മുഴുവൻ അവന്ന് ഉറങ്ങാൻ കഴിഞ്ഞില്ല. (22)

**ചൗ:**

**സുര് നര് അസുര് നാഗ് ഖഗ് മാഹീം –**
**മോരേ അനുചര് കഹँ കൊഉ നാഹീം,**
**ഖര് ദൂഷന് മൊഹി സമ് ബലവന്താ –**
**തിൻഹഹി കൊ മാരഇ ബിനു ഭഗവന്താ. 1**

**സുര് രഞ്ജന് ഭഞ്ജന് മഹി ഭാരാ –**
**ജൗം ഭഗവന്ത് ലീൻഹ് അവതാരാ,**
**തൗ മൈം ജാഇ ബൈരു ഹഠി കരഊँ –**
**പ്രഭു സര് പ്രാന് തജേം ഭവ് തരഊँ. 2**

**ഹോഇഹി ഭജനു ന താമസ് ദേഹാ –**
**മന് ക്രമ് ബചന് മന്ത്ര് ദൃഢ് ഏഹാ,**
**ജൗം നരരൂപ് ഭൂപസുത് കോഊ –**
**ഹരിഹഉँ നാരി ജാതി രന് ദോഊ. 3**

**ചലാ അകേല് ജാന് ചഢി തഹ്വാँ –**
**ബസ് മാരീച് സിന്ധു തട് ജഹ്വാँ,**

**ഇഹാ് രാമ് ജസി ജുഗുതി ബനാഇൗ –**
**സുനഹു ഉമാ സോ കഥാ സുഹാഇൗ. 4**

അവൻ ചിന്തിച്ചു: 'ദേവന്മാരുടേയും, മനുഷ്യരുടേയും, അസുരന്മാരുടേയും, നാഗന്മാരുടേയും, പക്ഷികളുടേയും ഇടയിൽ എന്റെ അനുചരന്മാരെ എതിർക്കാൻ കഴിയുന്നവർ ആരുമില്ല. ഖരദൂഷണന്മാർ എന്നെപ്പോലെ പരാക്രമശാലികളാണ്. പ്രഭുവല്ലാതെ വേറെയാർക്കാണ് അവരെ കൊല്ലാൻ കഴിയുക? അതിനാൽ ദേവന്മാരെ ആനന്ദിപ്പിയ്ക്കുന്നവനും, ഭൂമിയുടെ ഭാരത്തെ കുറയ്ക്കുന്നവനുമായ പ്രഭു സ്വയം ഭൂമിയിൽ അവതരിച്ചിട്ടുണ്ടെങ്കിൽ ഞാൻ പോയി വൈരഭാവത്തോടെ കഠിനമായി യുദ്ധം ചെയ്ത് അവന്റെ ബാണങ്ങൾക്കിരയായി ഭവസാഗരത്തെ കടക്കും. അജ്ഞാനത്താലും താമസഗുണത്താലുമായ ഈ ശരീരത്തിൽ ഭജനം സാദ്ധ്യമല്ല. മനസാ വാചാ കർമ്മണാ അതാണ് എന്റെ ദൃഢനിശ്ചയം. അവർ സാധാരണ മനുഷ്യരാജകുമാരന്മാരാണെങ്കിൽ അവരിരുവരേയും യുദ്ധത്തിൽ ജയിച്ച് സ്ത്രീയെ കടത്തിക്കൊണ്ടുവരും.' ഈ വിധം മനസ്സിൽ തീരുമാനിച്ച് അവൻ രഥത്തിൽ കയറി തനിയെ കടല്ക്കരയിൽ മാരീചൻ വസിയ്ക്കുന്ന സ്ഥലത്തേയ്ക്കു പോയി. ഉമേ, ശ്രീരാമൻ ചെയ്ത യുക്തിയെപ്പററി ഇനി കേട്ടോളൂ.

**ദോ:**

**ലഛിമന് ഗഏ ബന്ഹിം ജബ് ലേന് മൂല് ഫല് കന്ദ്,**
**ജനകസുതാ സന് ബോലേ ബിഹസി കൃപാ സുഖ് ബൃന്ദ്. (23)**

ലക്ഷ്മണൻ കാട്ടിലേയ്ക്ക് കന്ദമൂലഫലാദികൾ ശേഖരിയ്ക്കുവാൻ പോയിരുന്നപ്പോൾ കരുണയുടേയും സുഖത്തിന്റെയും അവതാരമായ ശ്രീരാമൻ പുഞ്ചിരിച്ചുകൊണ്ട് ജാനകിയോട് പറഞ്ഞു. (23)

**ചൗ:**

**സുനഹു പ്രിയാ ബ്രത് രുചിര് സുശീലാ –**
**മൈം കഛു കരബി ലലിത് നരലീലാ,**
**തുംഹ് പാവക് മഹു് കരഹു നിവാസാ –**
**ജൗ ലഗി കരൗം നിസാചര് നാസാ. 1**

**ജബ്ഹിം രാമ് സബ് കഹാ ബഖാനീ –**
**പ്രഭു പദ് ധരി ഹിയ്ँ അനല് സമാനീ,**
**നിജ് പ്രതിബിംബ് രാഖി തഹ്ँ സീതാ –**
**തൈസഇ സീല് രൂപ് സുബിനീതാ. 2**

**ലഛിമന്ഹൂँ യഹ് മരമു ന ജാനാ –**
**ജോ കഛു ചരിത് രചാ ഭഗവാനാ,**
**ദസമുഖ് ഗയഉ ജഹാँ മാരീചാ –**
**നാഇ മാഥ് സ്വാരഥ് രത് നീചാ. 3**

**നവനി നീച് കൈ അതി ദുഖ്ദാഈ –**
**ജിമി അങ്കുസ് ധനു ഉരഗ് ബിലാഈ,**
**ഭയദായക് ഖല് കൈ പ്രിയ് ബാനീ –**
**ജിമി അകാല് കേ കുസുമ് ഭവാനീ. 4**

"പ്രിയേ, നീ എന്റെ കൂടെ പാതിവ്രത്യം പാലിയ്ക്കുന്ന സുശീലയാണ്. കേൾക്കൂ, ഞാനൊരു ലളിതമായ മനുഷ്യലീല കാണിയ്ക്കുവാൻ പോകുന്നു. ഞാൻ രാക്ഷസന്മാരെ മുഴുവൻ നശിപ്പിയ്ക്കുന്നതുവരെ നീ അഗ്നിഭഗവാന്റെ കൂടെ താമസിയ്ക്കൂ." ശ്രീരാമൻ എല്ലാം വിസ്താരമായി പറഞ്ഞതും അവൾ പ്രഭുവിന്റെ പാദങ്ങളെ തന്റെ ഹൃദയത്തിൽ പതിച്ച് അഗ്നിയിൽ പ്രവേശിച്ചു. ശ്രീരാമന്റെ കൂടെ അവളുടെ ഛായ കാണാൻ അവളെപ്പോലെത്തന്നെ അതേ ശീലഗുണവും, രൂപവും, വിനയവും കൊണ്ടിരുന്നു. പ്രഭു ചെയ്ത ഈ രഹസ്യകാര്യം ലക്ഷ്മണൻ കൂടി അറിഞ്ഞില്ല. സ്വാർത്ഥിയും ദുഷ്ടനുമായ ദശമുഖൻ മാരീചനെ സമീപിച്ചു. നീചനായ ഒരുവന്റെ വിനമ്രതയെന്നത് അങ്കുശത്തിന്റെ വളവ്, ശരം, പാമ്പ്, പൂച്ച ഇവയെപ്പോലെ വലിയൊരു ആപത്തിന്റെ സൂചകമാണ്. ഹേ ഭവാനി, ദുഷ്ടന്റെ പ്രിയമായ സംസാരം അകാലത്തിൽ പൂക്കുന്ന പൂക്കളെപ്പോലെ ആപല്ക്കരമാണ്.

**ദോ:**
**കരി പൂജാ മാരീച് തബ് സാദര് പൂഛരീ ബാത്,**
**കവന് ഹേതു മന് ബ്യഗ്ര് അതി അക്സര് ആയഹു താത്. (24)**

അവനെ വന്ദിച്ച ശേഷം മാരീചൻ വിനയത്തോടെ വന്നതിന്റെ ഉദ്ദേശം ചോദിച്ചു. “മകനെ, നീ ഇങ്ങിനെ തനിച്ച് ഇതുവരെ വരാൻ നിന്റെ മനസ്സിൽഎന്തു കുഴപ്പമാണ്? “ (24)

**ചൗ:**

**ദസമുഖ് സകല് കഥാ തെഹിം ആഗേം –**
**കഹീ സഹിത് അഭിമാന് അഭാഗേം,**
**ഹോഹു കപട് മൃഗ് തുംഹ് ഛല്കാരീ –**
**ജെഹി ബിധി ഹരി ആനൗം നൃപനാരി. 1**

**തെഹിം പുനി കഹാ സുനഹു ദസസീസാ –**
**തേ നരരൂപ് ചരാചര് ഈസാ,**
**താസോം താത് ബയ്‌രു നഹിം കീജൈ –**
**മാരേം മരിഅ ജിഅ്ആഏം ജീജൈ. 2**

**മുനി മഖ് രാഖന് ഗയഉ കുമാരാ –**
**ബിനു ഫര് സര് രഘുപതി മൊഹി മാരാ,**
**സത് ജോജന് ആയഉँ ഛന് മാഹീം –**
**തിൻഹ് സന് ബയ്‌രു കിഏം ഭല് നാഹീം . 3**

**ഭഇ മമ കീട് ഭൃംഗ് കീ നാഇൗ –**
**ജഹँ തഹँ മൈം ദേഖഉँ ദൊഉ ഭാഇൗ,**
**ജൗം നര് താത് തദപി അതി സൂരാ –**
**തിൻഹ്ഹി ബിരോധി ന ആഇഹി പൂരാ. 4**

ഭാഗ്യഹീനനായ രാവണൻ ഗർവത്തോടെ നടന്നതെല്ലാം പറഞ്ഞു കേൾപ്പിച്ചു: “നീ ഒരു മായാമൃഗത്തിന്റെ രൂപമെടുക്കൂ. എന്നിട്ട് ഞാൻ രാജകുമാരിയെ എങ്ങിനെയെങ്കിലും അപഹരിയ്ക്കാം.” പക്ഷെ മാരീചൻ വിരോധിച്ചു പറഞ്ഞു: “ഹേ രാവണ, ശ്രദ്ധിയ്ക്കൂ, മനുഷ്യരൂപത്തിലാണെ ങ്കിലും അവൻ സകല ചരാചരസൃഷ്ടിയുടേയും ഈശ്വരനാണ്. മകനേ, അവനായിട്ട് യാതൊരു വൈരവും പാടില്ല. നമ്മുടെ മരണവും ജീവനും അവന്റെ കയ്യിലാണ്. ആ രണ്ടു രാജകുമാരന്മാരും വിശ്വാമിത്രമുനിയുടെ

യാഗം രക്ഷിയ്ക്കാൻ പോയിരുന്നു. അപ്പോൾ രാഘവൻ എനിയ്ക്കുനേരെ മുനയില്ലാത്ത ഒരമ്പെയ്തു. അത് നൊടിയിൽ എന്നെ നൂറു യോജനം ദൂരത്തിൽ തെറിപ്പിച്ചു. അവരായി ശത്രുതയുണ്ടാകുന്നത് നല്ലതിനല്ല. ഇപ്പോഴത്തെ എന്റെ ദശ ഒരു കുളവിയുടെ കൂട്ടിൽ പെട്ട കീടത്തെ പ്പോലെയാണ്. (അത് കുറെ ദിവസങ്ങളിൽ കുളവിയായി പുറത്തു വരുമത്രെ). എനിയ്ക്ക് എവിടെ നോക്കിയാലും ആ രണ്ടു സഹോദരന്മാണ് കാണുന്നത്. അവർ മനുഷ്യരാണെങ്കിലും, അതി ശൂരന്മാരാണ്. അവരെ വിരോധിച്ച് ഒരു കാര്യവുമാവില്ല. “

**ദോ:**

**ജെഹിം താഡകാ സുബാഹു ഹതി ഖണ്ഡെഉ ഹര് കോദണ്ഡ്,**
**ഖര് ദൂഷന് തിസിരാ ബധെഉ മനുജ് കി അസ് ബരിബണ്ഡ്. (25)**

“താടകയേയും സുബാഹുവിനേയും കൂസലില്ലാതെ വധിച്ച്, ശിവധനുസ്സിനെ മുറിച്ച്, ഖരദൂഷണത്രിശിരസ്സുകളെ കൊന്നവൻ ഒരു സാധാരണ മനുഷ്യനായിരിയ്ക്കാൻ സാദ്ധ്യമാണോ?” (25)

**ചൗ:**

**ജാഹു ഭവന് കുല് കുസല് ബിചാരീ –**
**സുനത് ജരാ ദീൻഹിസി ബഹു ഗാരീ,**
**ഗുരു ജിമി മൂഢ് കരസി മമ ബോധാ –**
**കഹു ജഗ് മൊഹി സമാന് കോ ജോധാ. 1**

**തബ് മാരീച് ഹൃദയ്ँ അനുമാനാ –**
**നവ്ഹി ബിരോധേം നഹി കല്യാനാ,**
**സസ്ത്രീ മർമീ പ്രഭു സഠ് ധനീ –**
**ബൈദ് ബന്ദി കബി ഭാനസ് ഗുനീ. 2**

**ഉഭയ് ഭാँതി ദേഖാ നിജ് മരനാ –**
**തബ് താകിസി രഘുനായക് സരനാ,**
**ഉതരു ദേത് മൊഹി ബധബ് അഭാഗേം –**
**കസ് ന മരൗം രഘുപതി സര് ലാഗേം. 3**

**അസ് ജിയ്ঁ ജാനി ദസാനന് സംഗാ –**
**ചലാ രാമ് പദ് പ്രേമ് അഭംഗാ,**
**മന് അതി ഹരഷ് ജനാവ് ന തേഹീ –**
**ആജു ദേഖിഹഉঁ പരമ് സനേഹി. 4**

“അതിനാൽ നിന്റെ കുലത്തിന്റെ നന്മയെ കരുതി വീട്ടിലേയ്ക്കു തിരിച്ചു പോകൂ.” ഇതുകേട്ട് രാവണൻ കോപാകുലനായി മാരീചനെ കണ്ടമാനം അസഭ്യം പറഞ്ഞു. “മൂഢ, നീ എന്റെ ഗുരുവാണെന്നു വിചാരിച്ച് എന്നെ ഉപദേശിയ്ക്കുന്നുവോ? പറയൂ ഈ ലോകത്തിൽ എനിയ്ക്കു തുല്യനായി വേറെ ഏതു യോദ്ധാവാണുള്ളത്?” അപ്പോൾ മാരീചൻ സ്വയം ചിന്തിച്ചു: ആയുധമേന്തിയവൻ, ഒരുവന്റെ രഹസ്യമറിഞ്ഞവൻ, പ്രതാപിയായ യജമാനൻ, മന്ദബുദ്ധിയുള്ളവൻ, ധനികൻ, വൈദ്യൻ, വന്ദി (പുകഴ്ന്നു പാടുന്നവൻ), കവി, പാചകവിദഗ്ധൻ, ഈ ഒമ്പതുപേരെ പകയ്ക്കുന്നത് നല്ലതിനല്ല. എങ്ങിനെയായാലും മരണമുണ്ട്. അതിനാൽ അവൻ രഘു നാഥനെ ശരണമടയാൻ തീർച്ചയാക്കി. താൻ ഇവനോട് തർക്കിയ്ക്കാൻ തുടർന്നാൽ തന്നെ കൊല്ലും. അതിനാൽ എന്തുകൊണ്ട് താൻ രാമന്റെ ബാണങ്ങളാൽ കൊല്ലപ്പെടരുത്? ഈവിധം ചിന്തിച്ചുകൊണ്ട് രാമന്റെ പാദങ്ങളിൽ അചഞ്ചലഭക്തിയോടെ അവൻ രാവണനെ പിന്തുടർന്നു. തന്റെ ഇഷ്ടദേവതയെ കാണാമെന്ന വിചാരത്തിൽ അത്യന്തം ആനന്ദിച്ചു. പക്ഷെ അതിനെ രാവണന്ന് വെളിപ്പെടുത്തിയില്ല.

**ഛരം:**

**നിജ് പരമ് പ്രീതമ് ദേഖി ലോചന് സുഫല് കരി സുഖ് പാഇഹൗം,**
**ശ്രീ സഹിത് അനുജ് സമേത് കൃപാനികേത് പദ് മന് ലാഇഹൗം.**
**നിർബാന് ദായക് ക്രോധ് ജാ കര് ഭഗതി അബസ്ഹി ബസ്കരീ,**
**നിജ് പാനി സര് സന്ധാനി സോ മൊഹി ബധിഹി സുഖ്സാഗര് ഹരീ.**

'എന്റെ അതിപ്രിയതമനായ പ്രഭുവിനെ കാണുമ്പോളുള്ള സുഖത്തിൽ എന്റെ കണ്ണുകൾ സഫലമാകും. സീതയോടും അനുജനോടും കൂടിയ കൃപാനിധിയുടെ പാദങ്ങളിൽ ഞാൻ എന്റെ മനസ്സിനെ ലയിപ്പിയ്ക്കും. ആനന്ദസാഗരമായ ശ്രീഹരിയുടെ ക്രോധം പരമഗതി കൊടുക്കുന്ന

താണെന്നോർക്കുമ്പോൾ, ഒന്നിനും വശംവദനല്ലെങ്കിലും, തന്റെ ഭക്തന്മാർക്കു സ്വയം വശംവദനാകുന്ന പ്രഭു തന്റെ കൈകളാൽതന്നെ, വില്ലിൽ ശരം ഘടിപ്പിച്ച് തന്നെ വധിയ്ക്കുമെന്നോർക്കുമ്പോൾ. . . !'

**ദോ:**

**മമ പാഛേം ധര് ധാവത് ധരേം സരാസന് ബാന്,**
**ഫിരി ഫിരി പ്രഭുഹി ബിലോകിഹഉँ ധന്യ് ന മോ സമ് ആന്.     (26)**

'വില്ലും അമ്പും കൈയ്യിലേന്തിക്കൊണ്ട് എന്റെ പിന്നാലെ അവൻ ഓടി വരുമ്പോൾ എന്റെ പ്രഭുവിന്റെ ഒരു നോട്ടം കിട്ടുവാനായി ഞാൻ വീണ്ടും വീണ്ടും തിരിഞ്ഞു നോക്കും. എന്നെപ്പോലെ ധന്യനായി വേറെയാരുമില്ല.' (26)

**ചൗ:**

**തെഹി ബന് നികട് ദസാനന് ഗയഊ –**
**തബ് മാരീച് കപടമൃഗ് ഭയഊ,**
**അതി ബിചിത്ര് കഛു ബരനി ന ജാഇൗ –**
**കനക് ദേഹ് മനി രചിത് ബനാഇൗ.     1**

**സീതാ പരമ് രുചിര് മൃഗ് ദേഖാ –**
**അംഗ് അംഗ് സുമനോഹര് ബേഷാ,**
**സുനഹു ദേവ് രഘുബീര് കൃപാലാ –**
**എഹി മൃഗ് കര് അതി സുന്ദര് ഛാലാ.     2**

**സത്യസന്ധ് പ്രഭു ബധി കരി ഏഹീ –**
**ആനഹു ചർമ് കഹത് ബൈദേഹീ,**
**തബ് രഘുപതി ജാനത് സബ് കാരന് –**
**ഉഠേ ഹരഷി സുര് കാജു സँവാരന്.     3**

**മൃഗ് ബിലോകി കടി പരികര് ബാँധാ –**
**കരതല് ചാപ് രുചിര് സര് സാँധാ,**
**പ്രഭു ലഛിമന്ഹി കഹാ സമുഝാഇൗ –**
**ഫിരത് ബിപിന് നിസിചര് ബഹു ഭാഇൗ.     4**

**സീതാ കേരി കരഹു രഖ്വാരീ –**
**ബുധി ബിബേക് ബല് സമയ് ബിചാരീ,**
**പ്രഭുഹി ബിലോകി ചലാ മൃഗ് ഭാജീ –**
**ധാഏ രാമു സരാസന് സാജീ. 5**

**നിഗമ് നേതി സിവ് ധ്യാന് ന പാവാ –**
**മായാമൃഗ് പാഛേം സോ ധാവാ,**
**കബ്ഹുँ നികട് പുനി ദൂരി പരാഈ –**
**കബ്ഹുँക് പ്രഗടഇ കബ്ഹുँ ഛപാഈ. 6**

**പ്രഗടത് ദുരത് കരത് ഛല് ഭൂരീ –**
**എഹി ബിധി പ്രഭുഹി ഗയഉ ലൈ ദൂരീ,**
**തബ് തകി രാമ് കഠിന് സര് മാരാ –**
**ധരനി പരെഉ കരി ഘോര് പുകാരാ. 7**

**ലഛിമന് കര് പ്രഥമ്ഹിം ലൈ നാമാ –**
**പാഛേം സുമിരെസി മന് മഹുँ രാമാ,**
**പ്രാന് തജത് പ്രഗടെസി നിജ് ദേഹാ –**
**സുമിരെസി രാമു സമേത് സനേഹാ. 8**

**അന്തര് പ്രേമ് താസു പഹിചാനാ –**
**മുനി ദുർലഭ് ഗതി ദീൻഹി സുജാനാ. 9**

ദശമുഖൻ കാട്ടിനടുത്തെത്തിയപ്പോൾ മാരീചൻ മാനിന്റെ കപടവേഷമണിഞ്ഞു. രത്നങ്ങൾ പതിച്ച സ്വർണ്ണനിറമുള്ള മേനിയോടെ അത് അതിവിചിത്രമായതായിരുന്നു. ഓരോ അംഗവും അതിമനോഹരമായ ഈ മൃഗത്തെ കണ്ട സീത പറഞ്ഞു: "ഹേ കൃപാലുവായ രഘുവര, കേൾക്കൂ, ഈ മാനിന്ന് അതിസുന്ദരമായ തോലുണ്ട്. പ്രഭോ, ഈ മൃഗത്തെ കൊന്ന് അതിന്റെ തോൽ എനിയ്ക്കു കൊണ്ടുവന്നു തരൂ. അങ്ങ് പറഞ്ഞ വാക്കു പാലിയ്ക്കുന്നവനാണ്." എല്ലാററിന്റേയും കാരണമറിയുന്ന രഘുവരൻ ദേവന്മാരുടെ കാര്യസിദ്ധിയ്ക്കായി സന്തോഷത്തോടെ എഴുന്നേററ്, മാനിനെ ഒരു നോട്ടമിട്ട് കച്ച മുറുകെ കെട്ടി, കൈയ്യിൽ വില്ലെടുത്ത് അതിൽ തിളങ്ങുന്ന ഒരു ശരം ഘടിപ്പിച്ചു. പ്രഭു ലക്ഷ്മണനെ മുന്നറിയിച്ചു: "അനുജ, കാട്ടിൽ കുറെ രാക്ഷസന്മാർ ചുററിത്തിരിയുന്നു.

സീതയെ വേണ്ടപോലെ നിന്റെ ബുദ്ധി, വിവേകം, സമയം ഇവയെ കണക്കിലെടുത്ത് സൂക്ഷിച്ചു നോക്കിക്കൊള്ളൂ." പ്രഭുവിനെ കണ്ടതും മാൻ ഓട്ടം പിടിച്ചു. ശ്രീരാമൻ അതിന്റെ പിന്നാലെ വില്ലിന്റെ ഞാൺ വലിച്ചുകൊണ്ട് ഓടി. എന്തു വിചിത്രം! വേദങ്ങൾ 'ഇതല്ല' എന്നു ഘോഷിയ്ക്കുന്നവനും, പരമശിവനാൽ ധ്യാനത്തിൽ കൂടി പിടികിട്ടാത്തവനുമായവൻ മായാമൃഗത്തിന്റെ പിന്നാലെ ഒടി! ഇപ്പോൾ കൈയ്യെത്തുന്ന ദൂരത്ത്, അടുത്ത നിമിഷം ഓടി വളരെ ദൂരത്ത്. ഒരു സമയം അത് കാഴ്ച്ചയ്ക്കു മുമ്പ്, അടുത്ത ക്ഷം മറഞ്ഞുപോയി. ഈവിധം ഒളിഞ്ഞും കണ്ടും, പലവിധം സൂത്രങ്ങൾ കൊണ്ട് അത് പ്രഭുവിനെ വളരെ ദൂരത്തേയ്ക്ക് കൊണ്ടുപോയി. ശ്രീരാമൻ ഉന്നം വെച്ച് മാരകമായ ഒരു അമ്പെയ്തു. ഭയങ്കരമായി നിലവിളിച്ചുകൊണ്ട് അത് നിലത്തുവീണു. ആദ്യം 'ലക്ഷ്മണ' എന്നു നിലവിളിച്ചു പിന്നെ ശ്രീരാമനെ മനസ്സിൽ ധ്യാനിച്ചു. പ്രാണൻ വിടുമ്പോൾ തന്റെ സ്വന്തം ദേഹത്തിൽ മാറി സ്നേഹത്തോടെ ശ്രീരാമനെ സ്മരിച്ചു. അവന്റെ ഹൃദയത്തിലെ പ്രേമം കണ്ട് പ്രഭു തപസ്വികൾക്കുകൂടി സുലഭമല്ലാത്ത സദ്ഗതിയെ അവന്ന് കൊടുത്തു.

**ദോ:**

**ബിപുല് സുമന് സുര് ബരഷഹിം ഗാവഹിം പ്രഭു ഗുന് ഗാഥ്,**
**നിജ് പദ് ദീൻഹ് അസുര് കഹു്ँ ദീനബന്ധു രഘുനാഥ്. (27)**

ദേവന്മാർ വിപുലമായ പുഷ്പവർഷം ചെയ്തു് പ്രഭുവിന്റെ ഗുണങ്ങളെ പാടി. ദീനബന്ധുവായ രഘുനാഥൻ അസുരന്നുകൂടി തന്റെ ദിവ്യപദം കൊടുത്തു. (27)

**ചൗ:**

**ഖല് ബധി തുരത് ഫിരേരഘുബീരാ –**
**സോഹ് ചാപ് കര് കടി തൂണീരാ,**
**ആരത് ഗിരാ സുനീ ജബ് സീതാ –**
**കഹ് ലഛിമന് സന് പരമ് സഭീതാ. 1**

**ജാഹു ബേഗി സങ്കട് അതി ഭ്രാതാ –**
**ലഛിമന് ബിഹസി കഹാ സുനു മാതാ,**

ഭൃകുടി ബിലാസ് സൃഷ്ടി ലയ് ഹോഈ –
സപനെഹു് സങ്കട് പരഇ ന സോഈ. 2

മരമ് ബചന് ജബ് സീതാ ബോലാ –
ഹരി പ്രേരിത് ലഛിമന് മന് ഡോലാ,
ബന് ദിസി ദേവ് സൗംപി സബ് കാഹൂ –
ചലേ ജഹാ് രാവന് സസി രാഹൂ. 3

സൂന് ബീച് ദസ്കന്ധര് ദേഖാ –
ആവാ നികട് ജതീ കേം ബേഷാ,
ജാകേം ഡര് സുര് അസുര് ഡെരാഹീം –
നിസി ന നീദ് ദിന് അന്ന് ന ഖാഹീം. 4

സോ ദസസീസ് സ്വാന് കീ നാഈം –
ഇത് ഉത് ചിതഇ ചലാ ഭഡിഹാഈം,
ഇമി കുപന്ഥ് പഗ് ദേത് ഖഗേസാ –
രഹ് ന തേജ് തന് ബുധി ബല് ലേസാ. 5

നാനാ ബിധി കരി കഥാ സുഹാഈ –
രാജനീതി ഭയ് പ്രീതി ദെഖാഈ,
കഹ് സീതാ സുനു ജതീ ഗൊസാഈ് –
ബോലെഹു ബചന് ദുഷ്ട് കീ നാഈം. 6

തബ് രാവന് നിജ് രൂപ് ദെഖാവാ –
ഭഈ സഭയ് ജബ് നാമ് സുനാവാ,
കഹ് സീതാ ധരി ധീരജു ഗാഢാ –
ആഇ ഗയഉ പ്രഭു രഹു ഖല് ഠാഢാ. 7

ജിമി ഹരി ബധുഹി ഛുദ്ര് സസ് ചാഹാ –
ഭഏസി കാലബസ് നിസിചര് നാഹാ,
സുനത് ബചന് ദസസീസ് രിസാനാ –
മന് മഹു് ചരന് ബന്ദി സുഖ് മാനാ. 8

ആ ദുഷ്ടനെ കൊന്നശേഷം രഘുവീരൻ കയ്യിൽ വില്ലും അരയിൽ ശരക്കൂടും കൊണ്ട് മടങ്ങി. ദീനമായ സ്വരം കേട്ട സീത അത്യന്തം ഭയന്ന് ലക്ഷ്മണനോട് പറഞ്ഞു: "വേഗം പോകൂ, നിന്റെ ജ്യേഷ്ഠൻ വലിയ ആപത്തിൽ പെട്ടിട്ടുണ്ട്." ലക്ഷ്മണൻ പുഞ്ചിരിയോടെ മറുപടി പറഞ്ഞു: "അമ്മേ, കേൾക്കൂ, ശ്രീരാമന്റെ പുരികത്തിന്റെ വിലാസത്തിൽ ഈ സൃഷ്ടി മുഴുവൻ തന്നെ നശിയ്ക്കുന്നതാണ്. അങ്ങനെയുള്ളവൻ സ്വപ്നത്തിൽ കൂടി ആപത്തിന്നുള്ളാകുമോ?" പക്ഷെ സീത കടുത്ത വാക്കുകൾ കൊണ്ട് ലക്ഷ്മണനെ നിർബന്ധിച്ചപ്പോൾ ശ്രീഹരിയുടെ പ്രേരണയാൽ അവന്റെ മനസ്സ് കുലുങ്ങി. അവളെ വനദേവതകളുടേയും ദിക്പാല ന്മാരുടേയും സംരക്ഷണത്തിൽ വിട്ട് രാവണനെന്ന ചന്ദ്രന്റെ രാഹുവായ ശ്രീരാമനിരിയ്ക്കുന്ന സ്ഥലത്തേയ്ക്കു പോയി. ഈ തക്കം നോക്കി സീതയുടെ അടുത്താരുമില്ലെന്നു കണ്ട് രാവണൻ അവളുടെ കുടിലിന്നടുത്ത് ഒരു സന്യാസിയുടെ വേഷത്തിൽ പോയി. ആരെ ദേവന്മാരും അസുരന്മാരും ഭയന്നു വിറയ്ക്കുന്നുവോ, രാത്രി ഉറങ്ങാനും പകലിൽ ഭക്ഷണം കഴിയ്ക്കാനും കഴിയുന്നില്ലയോ, ആ രാവണൻ ഒരു ചൊറിനായയെപ്പോലെ അങ്ങോട്ടും ഇങ്ങോട്ടും നോക്കിക്കൊണ്ട് തന്റെ ചോരപ്രവൃത്തിയ്ക്കായി ചെന്നു. ഹേ ഗരുഡ, ഒരുവൻ ദുർമാർഗ്ഗത്തിൽ കാലടി വെച്ചതും അവന്റെ ശരീര ത്തിന്റെ തേജസ്സ്, ബുദ്ധി, ബലം ഇവ തികച്ചും മറഞ്ഞുപോകുന്നു. അവൾക്ക് രാജനീതി സംബന്ധിച്ച പലവിധത്തിലുള്ള കഥകൾ പറഞ്ഞു കൊടുത്ത്, ഭയവും, സ്നേഹവും പ്രകടിപ്പിച്ചു. സീത പറഞ്ഞു: "സ്വാമി, നിങ്ങളൊരു ദുഷ്ടനെപ്പോലെ സംസാരിയ്ക്കുന്നു." അപ്പോൾ രാവണൻ തന്റെ ശരിയായ രൂപം വെളിപ്പെടുത്തി. അവന്റെ പേരു പറഞ്ഞപ്പോൾ അവൾ നടുങ്ങിപ്പോയി. തന്റെ ധൈര്യമെല്ലാം കൂട്ടിയെടുത്ത് സീത പറഞ്ഞു: "ദുഷ്ട, നില്ക്കൂ, എന്റെ സ്വാമി ഇപ്പോൾ എത്തും. ഹേ രാക്ഷസ രാജ, ഒരു മുയൽ പെൺസിംഹത്തെ വേൾക്കുന്നതുപോലെ നീ നിന്റെ നാശത്തെ സ്വീകരിയ്ക്കുകയാണ്." ഇതു കേട്ട ദശമുഖൻ കോപാവിഷ്ട നായി. പക്ഷെ മനസ്സിനുള്ളിൽ അവളുടെ പാദങ്ങളെ പൂജിച്ചുകൊണ്ട് നന്തോഷിച്ചു.

**ദോ:**

**ക്രോധവന്ത് തബ് രാവന് ലീൻഹിസി രഥ് ബൈഠാഇ,**
**ചലാ ഗഗന്പഥ് ആതുര് ഭയ്ँ രഥ് ഹാँകി ന ജാഇ. (28)**

ക്രോധവശനായി അവൻ അവളെ തന്റെ രഥത്തിൽ ഇരുത്തി ആകാശമാർഗ്ഗത്തിൽ അതിവേഗത്തിൽ ഓട്ടിച്ചുകൊണ്ടുപോയി. ഭയം കൊണ്ട് അവന്ന് രഥത്തെ ശരിയായി ഓട്ടുവാൻ കഴിഞ്ഞില്ല. (28)

**ചൗ:**

**ഹാ ജഗ് ഏക് ബീര് രഘുരായാ –**
**കെഹിം അപരാധ് ബിസാരെഹു ദായാ,**
**ആരതി ഹരന് സരന് സുഖദായക് –**
**ഹാ രഘുകുല് സരോജ് ദിനനായക്. 1**

**ഹാ ലഛിമന് തുംഹാര് നഹിം ദോസാ –**
**സോ ഫല് പായഉँ കീൻഹെഉँ രോസാ,**
**ബിബിധ് ബിലാപ് കരത് ബൈദേഹീ –**
**ഭൂരി കൃപാ പ്രഭു ദൂരി സനേഹീ. 2**

**ബിപതി മോരി കോ പ്രഭുഹി സുനാവാ –**
**പുരോഡാസ് ചഹ് രാസഭ് ഖാവാ,**
**സീതാ കൈ ബിലാപ് സുനി ഭാരീ –**
**ഭഏ ചരാചര് ജീവ് ദുഖാരീ. 3**

**ഗീധരാജ് സുനി ആരത് ബാനീ –**
**രഘുകുലതിലക് നാരി പഹിചാനീ,**
**അധമ് നിസാചര് ലീൻഹേം ജാഈ –**
**ജിമി മലേഛ് ബസ് കപിലാ ഗാഈ. 4**

**സീതേ പുത്രി കരസി ജനി ത്രാസാ –**
**കരിഹഉँ ജാതുധാന് കര് നാസാ,**
**ധാവാ ക്രോധവന്ത് ഖഗ് കൈസേം –**
**ഛൂടഇ പബി പര്ബത് കഹുँ ജൈസേം. 5**

രേ രേ ദുഷ്ട് ഠാഢ് കിന് ഹോഹീ –
നിർഭയ് ചലെസി ന ജാനെഹി മോഹീ,
ആവത് ദേഖി കൃതാന്ത് സമാനാ –
ഫിരി ദസകന്ധര് കര് അനുമാനാ. 6

കീ മൈനാക് കി ഖഗപതി ഹോഇൗ –
മമ ബല് ജാന് സഹിത് പതി സോഇൗ,
ജാനാ ജരഠ് ജടായൂ ഏഹാ –
മമ കര് തീരഥ് ഛാംഡിഹി ദേഹാ. 7

സുനത് ഗീധ് ക്രോധാതുര് ധാവാ –
കഹ് സുനു രാവന് മോര് സിഖാവാ,
തജി ജാനകിഹി കുസല് ഗൃഹ് ജാഹൂ –
നാഹിം ത് അസ് ഹോഇഹി ബഹുബാഹൂ. 8

രാമ് രോഷ് പാവക് അതി ഘോരാ –
ഹോഇഹി സകല് സലഭ് കുല് തോരാ,
ഉതരു ന ദേത് ദസാനന് ജോധാ –
തബ്ഹിം ഗീധ് ധാവാ കരി ക്രോധാ. 9

ധരി കച് ബിരഥ് കീൻഹ് മഹി ഗിരാ –
സീതഹി രാഖി ഗീധ് പുനി ഫിരാ,
ചോച്ൻഹ് മാരി ബിദാരെസി ദേഹീ –
ദണ്ഡ് ഏക് ഭഇ മുരുഛാ തേഹീ. 10

തബ് സക്രോധ് നിസിചര് ഖിസിആനാ –
കാഢെസി പരമ് കരാല് കൃപാനാ,
കാടെസി പംഖ് പരാ ഖഗ് ധരനീ –
സുമിരി രാമ് കരി അദ്ബുധ് കരനീ. 11

സീതഹി ജാന് ചഢാഇ ബഹോരീ –
ചലാ ഉതാഇല് ത്രാസ് ന ഥോരീ,

**കരതി ബിലാപ് ജാതി നഭ് സീതാ –**
**ബ്യാധ് ബിബസ് ജനു മൃഗീ സഭീതാ. 12**

**ഗിരി പര് ബൈഠേ കപിൻഹ് നിഹാരീ –**
**കഹി ഹരി നാമ് ദീൻഹ് പട് ഡാരീ,**
**എഹി ബിധി സീതഹി സോ ലൈ ഗയഊ –**
**ബന് അസോക് മഹ്ँ രാഖത് ഭയഊ. 13**

"ഹാ ലോകത്തിൽ ഏകവീരനും കഷ്ടങ്ങളെ തീർക്കുന്നവനുമായ ശരണാഗതവത്സല, രഘുവംശമാകുന്ന താമരപ്പൂവിനെ ആനന്ദിപ്പിയ്ക്കുന്ന സൂര്യനായ രഘുപതേ, അങ്ങ് ഇത്ര നിർദ്ദയനായിത്തീരാൻ ഞാനെന്തപരാധമാണ് ചെയ്തത്? ഹാ ലക്ഷ്മണ, കുററം നിന്റേതല്ല. ഞാൻ കാണിച്ച രോഷത്തിന്റെ ഫലം എനിയ്ക്കു ലഭിച്ചു." ഇങ്ങിനെ പലവിധത്തിൽ വൈദേഹി വിലപിച്ചു. "അദ്ദേഹത്തിന്റെ കരുണ അതിരില്ലാത്തതായാലും, എന്റെ പ്രിയനാഥൻ വളരെ ദൂരത്താണ്. എന്റെ ഈ ദുരവസ്ഥയെ അദ്ദേഹത്തോട് ആരു പറയും? യാഗത്തിന്നുണ്ടാക്കിയതിനെ കഴുത തിന്നുന്നു." സീതയുടെ ഉയർന്ന ശബ്ദത്തിലുള്ള ആ വിലാപം കേട്ട് എല്ലാ ചരാചരജീവങ്ങളും ദു:ഖിച്ചു. ദയനീയമായ കരച്ചിൽ കേട്ട ജടായു അത് ശ്രീരാമന്റെ പതിയുടേതാണെന്ന് തിരിച്ചറിഞ്ഞു. അവളെ ദുഷ്ടനായ രാക്ഷസൻ (രാവണൻ) മ്ലേച്ഛന്മാരുടെ പിടിയിൽ പെട്ട പശുവിനെപ്പോലെ, കൊണ്ടുപോകുന്നതു കണ്ടു. "മകളെ സീതേ, ഭയപ്പെടേണ്ട. ഞാനീ അസുരനെ കൊല്ലാം." ക്രോധാകുലനായ പക്ഷിരാജൻ പർവതത്തിന്റെ നേരെ എറിയപ്പെട്ട വജ്രായുധത്തെപ്പോലെ പറന്നുചെന്നു. "ഹേ ദുഷ്ട, നീ എന്താണ് നില്ക്കാത്തത്? നീ എന്നെപ്പററി അറിയാത്തപോലെ ഭയം കൂടാതെ പോകുന്നു." തനിയ്ക്കു നേരെ യമനെപ്പോലെ പറന്നുവരുന്ന കഴുകനെ കണ്ടപ്പോൾ ദശമുഖൻ അവന്നു നേരെ തിരിഞ്ഞ് ചിന്തിച്ചു. 'ഇത് മൈനാകപർവതമോ, അഥവാ ഗരുഡനോ? ഗരുഡന്ന് എന്റെ ശക്തിയറിയും. അവന്റെ സ്വാമിയ്ക്കും (വിഷ്ണു) അറിയും. പക്ഷി അടുത്തെത്തിയപ്പോൾ അവൻ അതിനെ തിരിച്ചറിഞ്ഞ് പറഞ്ഞു: 'ഇത് വയസ്സനായ ജടായുവാണ്. അവൻ എന്റെ കൈകളെ ശരണമടഞ്ഞ് ദേഹത്തെ

വെടിയാൻ പോകുന്നു.' അതുകേട്ട കഴുകൻ കോപത്തോടെ മുന്നോട്ടോടി പറഞ്ഞു: "ഹേ രാവണ, എന്റെ ഉപദേശം കേൾക്കൂ; ജാനകിയെ ത്യജിച്ച് വീട്ടിലേയ്ക്കു സുരക്ഷിതമായി തിരിച്ചുപോകൂ. അല്ലെങ്കിൽ നിനക്ക് അനേകം കൈകളുണ്ടെങ്കിലും, ശ്രീരാമന്റെ കോപമെന്ന ഭയങ്കര തീജ്വാല ഒരു പാററയെപ്പോലെ നിന്റെ കുലം മുഴുവൻ കരിച്ചു ചാമ്പലാക്കും." അക്രമിയായ രാവണൻ ഉത്തരമൊന്നും പറഞ്ഞില്ല. ജടായു ക്രോധ ത്തോടെ ഓടിപ്പോയി രാക്ഷസന്റെ തലമുടിയെ മുറുകെ പിടിച്ച് രഥത്തിൽനിന്നും പൊക്കിയെടുത്തു. അവൻ നിലത്തു വീണു. സീതയെ സുരക്ഷിതമായ സ്ഥലത്തിരുത്തി കഴുകൻ പിന്നേയും രാവണന്റെ നേരെ തിരിഞ്ഞ് തന്റെ കൊക്കുകൊണ്ട് അവന്റെ ദേഹത്തെ കീറി. അരമണി ക്കൂറോളം രാവണൻ ബോധം കെട്ടു കിടന്നു. അതിൽ കോപം കൊണ്ട രാവണൻ തന്റെ അതിഭയങ്കരമായ വാളെടുത്ത് ജടായുവിന്റെ ചിറകുകളെ മുറിച്ചു. ശ്രീരാമനെ സ്മരിച്ചുകൊണ്ട് അൽഭുതങ്ങളായ കാര്യങ്ങൾ ചെയ്ത അവൻ നിലത്തു വീണു. രാവണൻ പിന്നെയും സീതയെ രഥത്തിലിരുത്തി അതിവേഗം ഓടിച്ചുപോയി. അത്യന്തം ഭയാകുലയായി സീത വേടന്റെ കെണിയിൽപ്പെട്ട് ഭയന്നുപോയ മാൻപേടയെപ്പോലെ ആകാശത്തില്കൂടി കൊണ്ടുചെല്ലപ്പെട്ടു. ഒരു കുന്നിൽ ചില വാനരന്മാ രിരിയ്ക്കുന്നതു കണ്ട് അവൾ ശ്രീഹരിയുടെ നാമം ചൊല്ലിക്കൊണ്ട് ഒരു വസ്ത്രം താഴെ ഇട്ടു. ഈവിധം രാവണൻ സീതയെ കൊണ്ടുപോയി ആശോകവനികയിൽ ഇരുത്തി.

**ദോ:**

**ഹാരി പരാ ഖല് ബഹു ബിധി ഭയ് അരു പ്രീതി ദെഖാഇ,**
**തബ് അസോക് പാദപ് തര് രാഖിസി ജതന് കരാഇ. (29-ക)**

**ജെഹി ബിധി കപട് കുരംഗ് സ് ഗ് ധാഇ ചലേ ശ്രീരാമ്,**
**സോ ഛബി സീതാ രാഖി ഉര് രടതി രഹതി ഹരിനാമ്. (29-ഖ)**

ആ ദുഷ്ടൻ ഭയപ്പെടുത്തിയും സ്നേഹം കാണിച്ചും പല വിധത്തിൽ ശ്രമിച്ചുവെങ്കിലും തോററുപോയി. അവസാനം അവളെ കടുത്ത കാവലിൽ അശോകവൃക്ഷത്തിന്റെ ചുവട്ടിൽ ഇരുത്തി. തന്റെ മനസ്സിൽ

മായാമൃഗത്തിന്റെ പിന്നാലെ ഓടുന്ന ശ്രീരാമന്റെ സുന്ദരരൂപത്തെ പ്രതിഷ്ഠിച്ച് സീത ഇടവിടാതെ ശ്രീഹരിയുടെ നാമം ഉരുവിട്ടു കൊണ്ടിരുന്നു. (29–ക–ഖ)

**ചൗ:**

**രഘുപതി അനുജ്ഹി ആവത് ദേഖീ –**
**ബാഹിജ് ചിന്താ കീൻഹി ബിസേഷീ,**
**ജനകസുതാ പരിഹരിഹു അകേലീ –**
**ആയഹു താത് ബചന് മമ പേലീ. 1**

**നിസിചര് നികര് ഫിരഹിം ബന് മാഹീം –**
**മമ മന് സീതാ ആശ്രമ് നാഹീം,**
**ഗഹി പദ് കമല് അനുജ് കര് ജോരീ –**
**കഹെഉ നാഥ് കഛു മോഹി ന ഖോരീ. 2**

**അനുജ് സമേത് ഗഏ പ്രഭു തഹവാ്ँ –**
**ഗോദാവരി തട് ആശ്രമ് ജഹവാ്ँ,**
**ആശ്രമ് ദേഖി ജാനകീ ഹീനാ –**
**ഭഏ ബികല് ജസ് പ്രാകൃത് ദീനാ. 3**

**ഹാ ഗുന് ഖാനി ജാനകീ സീതാ –**
**രൂപ് സീല് ബ്രത് നേമ് പുനീതാ,**
**ലഛിമന് സമുഝാഏ ബഹു ഭാ്ँതീ –**
**പൂഛത് ചലേ ലതാ തരു പാ്ँതീ. 4**

**ഹേ ഖഗ് മൃഗ് ഹേ മധുകര് ശ്രേനീ –**
**തുംഹ് ദേഖീ സീതാ മൃഗനൈനീ,**
**ഖഞ്ജന് സുക് കപോത് മൃഗ് മീനാ –**
**മധുപ് നികര് കോകിലാ പ്രബീനാ. 5**

**കന്ദ് കലീ ദാഡിമ് ദാമിനീ –**
**കമല് സരദ് സസി അഹിഭാമിനീ,**

**ബരുന് പാസ് മനോജ് ധനു ഹംസാ –**
**ഗജ് കേഹരി നിജ് സുനത് പ്രസംസാ. 6**

**ശ്രീഫല് കനക് കദലി ഹരഷാഹീം –**
**നേകു ന സങ്ക് സകുച് മന് മാഹീം,**
**സുനു ജാനകീ തോഹി ബിനു ആജൂ –**
**ഹരഷേ സകല് പാഇ ജനു രാജൂ. 7**

**കിമി സഹി ജാത് അനഖ് തെഹി പാഹീം –**
**പ്രിയാ ബേഗി പ്രഗടസി കസ് നാഹീം,**
**എഹി ബിധി ഖോജത് ബിലപത് സ്വാമീ –**
**മനഹു് മഹാ ബിരഹീ അതി കാമീ. 8**

**പൂരന്കാമ് രാമ് സുഖ് രാസീ –**
**മനുജ് ചരിത് കര് അജ് അബിനാസീ,**
**ആഗേം പരാ ഗീധപതി ദേഖാ –**
**സുമിരത് രാമ് ചരന് ജിൻഹ് രേഖാ. 9**

രഘുവരൻ തന്റെ അനുജൻ വരുന്നതുകണ്ട് വെളിപ്പടയായി ചിന്താകുലനായി. “കഷ്ടം, നീ ജാനകിയെ തനിയെ വിട്ട് എന്റെ വാക്കിനെ മതിയ്ക്കാതെ ഇങ്ങോട്ടു വന്നു. ഒരുകൂട്ടം രാക്ഷസന്മാർ കാട്ടിൽ ചുററിത്തിരിഞ്ഞുകൊണ്ടിരിയ്ക്കുന്നു. അതിനാൽ സീത ആശ്രമത്തിൽ ഉണ്ടായിരിയ്ക്കില്ല.” ലക്ഷ്മണൻ ശ്രീരാമന്റെ കാലുകൾ കെട്ടിപ്പിടിച്ചുകൊണ്ട് കൈകൾ കൂപ്പിക്കൊണ്ട് മറുപടി പറഞ്ഞു: “സ്വാമീ ഇതെന്റെ കുററമല്ല.” തന്റെ അനുജൻ പിൻതുടരെ പ്രഭു ഗോദാവരീതീരത്തിൽ തന്റെ ആശ്രമത്തിലേയ്ക്കു ചെന്നു. ആശ്രമത്തിൽ ജാനകിയില്ലെന്നു കണ്ട് അവൻ സാധാരണ മനുഷ്യരെപ്പോലെ ദീനനും വ്യാകുലനുമായി. 'എല്ലാ ഗുണങ്ങളുടേയും ഭണ്ഡാരവും കുറയില്ലാത്ത സൗന്ദര്യവും സുശീലതയുമുള്ളവളും, വ്രതനിയമങ്ങൾ അനുഷ്ഠിയ്ക്കുന്നവളുമായ ഹാ സീതേ, ജാനകി!' ലക്ഷ്മണൻ അവനെ പലവിധത്തിൽ സമാധാനിപ്പിച്ചു. പോകുന്ന വഴിയിലുള്ള വള്ളികളോടും മരങ്ങളോടും ചോദിച്ചു. 'ഹേ പക്ഷികളേ, മൃഗങ്ങളേ, വണ്ടിൻ കൂട്ടങ്ങളേ, നിങ്ങൾ മൃഗനയനിയായ സീതയെ കണ്ടുവോ?' വാലാട്ടി

പ്പക്ഷിയും, കിളിയും, പ്രാവും, മാനും, മീനും, വണ്ടിൻകൂട്ടവും, കുയിലും, മുല്ലമൊട്ടും, മാതളമ്പഴവും, മിന്നലും, താമരയും, ശരല്ക്കാലത്തെ ചന്ദ്രനും, ഇഴയുന്ന സർപ്പവും, വരുണപാശവും, കാമദേവന്റെ വില്ലും, അരയന്നവും, ആനയും, സിംഹവും തങ്ങളെ പ്രശംസിയ്ക്കുന്നതു കേട്ടു. (ഇപ്പറഞ്ഞതെല്ലാം ഒരു സുന്ദരയുവതിയുടെ പല പല അംഗങ്ങളുടെ ഉപമയായതിനാൽ, സീതയവിടെ ഇല്ലാത്തതിനാൽ അവയ്ക്ക് പ്രധാന്യം കിട്ടിയെന്നു സാരം.) വിലപ്പഴവും വാഴയും മനസ്സിൽ യാതൊരു സങ്കോചവുമില്ലാതെ ആനന്ദിച്ചു. 'ഹേ ജാനകി, കേൾക്കൂ: നീ ഇവിടെയില്ലാതെ ഇന്ന് ഒരു സാമ്രാജ്യം കിട്ടിയപോലെ അവർ സന്തോഷിയ്ക്കുന്നു. ഈ മത്സരം നിനക്ക് എങ്ങിനെ സഹിയ്ക്കാൻ കഴിയും? പ്രിയേ, എന്തു കൊണ്ട് നീ സ്വയം കാഴ്ച്ച തരുന്നില്ല?' ഈ വിധം പ്രഭു അവളെ അന്വേഷിച്ച് വിരഹതാപത്താൽ തന്റെ പ്രിയയെ അത്യന്തം സ്നേഹിയ്ക്കുന്ന പതിയെപ്പോലെ പുലമ്പി. ആനന്ദസ്വരൂപനും, പൂർണ്ണകാമനും, ജനനമരണമില്ലാത്തവനുമായ ശ്രീരാമൻ മനുഷ്യനെപ്പോലെ പെരുമാറി. കുറച്ചകലെ ശ്രീരാമന്റെ കാലടിയിലുള്ള രേഖകളെ ചിന്തിച്ചുകൊണ്ട് കിടക്കുന്ന കഴുകുരാജനെ കണ്ടു.

**ദോ:**

**കര് സരോജ് സിര് പരസെഉ കൃപാസിന്ധു രഘുബീര്,**
**നിരഖി രാമ് ഛബി ധാമ് മുഖ് ബിഗത് ഭഈ സബ് പീര്. (30)**

തന്റെ താമരക്കൈകൾ കൊണ്ട് കൃപാനിധിയായ രഘുവരൻ ജടായുവിന്റെ തലയിൽ തലോടി. സൗന്ദര്യത്തിന്റെ വാസസ്ഥലമായ ശ്രീരാമന്റെ മുഖത്തേയ്ക്കു നോക്കിയപ്പോൾ അവന്റെ എല്ലാ വേദനകളും മറഞ്ഞു പോയി. (30)

**ചൗ:**

**തബ് കഹ് ഗീധ് ബചന് ധരി ധീരാ –**
**സുനഹു രാമ് ഭഞ്ജന് ഭവ് ഭീരാ,**
**നാഥ് ദസാനന് യഹ് ഗതി കീൻഹീ –**
**തെഹിം ഖല് ജനക് സുതാ ഹരി ലീൻഹീ. 1**

**ലൈ ദച്ഛിന് ദിസി ഗയഉ ഗൊസാഇൗ -**
**ബിലപതി അതി കുരരീ കീ നാഇൗ,**
**ദരസ് ലാഗി പ്രഭു രാഖെഉ പ്രാനാ -**
**ചലന് ചഹത് അബ് കൃപാനിധാനാ. 2**

**രാമ് കഹാ തനു രാഖഹു താതാ -**
**മുഖ് മുസുകാഇ കഹീ തെഹിം ബാതാ,**
**ജാ കര് നാമ് മരത് മുഖ് ആവാ -**
**അധമ്ഉ മുകുത് ഹോഇ ശ്രുതി ഗാവാ. 3**

**സോ മമ ലോചന് ഗോചര് ആഗേം -**
**രാഖൗം ദേഹ് നാഥ് കെഹി ഖാംഗേം,**
**ജല് ഭരി നയന് കഹഹിം രഘുരാഇൗ -**
**താത് കർമ് നിജ് തേം ഗതി പാഇൗ. 4**

**പരഹിത് ബസ് ജിൻഹ് കേ മന് മാഹീം -**
**തിൻഹ് കഹുँ ജഗ് ദുർലഭ് കഛു നാഹീം,**
**തനു തജി താത് ജാഹു മമ ധാമാ -**
**ദേഉँ കാഹ് തുംഹ് പൂരന്കാമാ. 5**

കഴുകൻ തന്നെത്താൻ ഉണർന്ന് ഈവിധം പറഞ്ഞു: "ഭവഭയനാശകനായ രാമ, പത്തു തലകളുള്ള രാവണനാണ് എന്നെ ഈ നിലയിലാക്കിയത്. ആ ദുഷ്ടൻ തന്നെയാണ് ജാനകിയെ കടത്തിക്കൊണ്ടുപോയതും. പ്രഭോ, അവൻ അവളെ തെക്കോട്ടാണ് കൊണ്ടുപോയത്. അവൾ ഒരു കൂവി വിളിയ്ക്കുന്ന പക്ഷിയെപ്പോലെ ഉറക്കെ നിലവിളിയ്ക്കുന്നുണ്ടായിരുന്നു. സ്വാമീ, അങ്ങയെ ദർശിയ്ക്കാൻ മാത്രമാണ് എന്റെ ജീവൻ കാത്തിരുന്നത്. കൃപാനിധേ, അത് ഇപ്പോൾ പിരിയും." ശ്രീരാമൻ പറഞ്ഞു: "താത, കുറച്ചു കാലംകൂടി ജീവിച്ചിരിയ്ക്കൂ." പക്ഷെ അവൻ പുഞ്ചിരിയോടെ മറുപടി പറഞ്ഞു: "മരണസമയത്ത് ആരുടെ പേർ അത്യന്തം നീചനായ വനെക്കൂടി മോചിപ്പിയ്ക്കുന്നുവെന്ന് വേദങ്ങൾ ഘോഷിയ്ക്കുന്നുവോ, അവൻ എന്റെ കൺമുമ്പിൽ പ്രത്യക്ഷനായിരിയ്ക്കുന്നു. ഇനിയും ജീവിച്ചിരിയ്ക്കാൻ എനിയ്ക്കിനിയെന്തുവേണം? കണ്ണീർ നിറഞ്ഞ കണ്ണുകളോടെ രഘുവരൻ

പറഞ്ഞു: "പ്രിയപിതാവേ, നിങ്ങളുടെ പുണ്യകർമ്മങ്ങളാൽ നിങ്ങൾക്ക് പരമഗതി ലഭിച്ചിരിയ്ക്കുന്നു. അന്യരുടെ ഹിതത്തെ മനസ്സിൽ കൊള്ളുന്ന വന്ന് ഈ ലോകത്തിൽ ഒന്നും തന്നെ ലഭിയ്ക്കാൻ കഷ്ടമില്ല. ഈ ശരീരം ഉപേക്ഷിച്ച് എന്റെ ദിവ്യധാമത്തിലേയ്ക്ക് ചെല്ലുവിൻ. എല്ലാ ഇച്ഛകളും പൂർണ്ണമായി ലഭിച്ച നിങ്ങൾക്ക് ഞാൻ വേറെന്തു തരാനാണ്?"

**ദോ:**

**സീതാ ഹരന് താത് ജനി കഹഹു പിതാ സന് ജാഇ,**
**ജൗം മൈം രാമ് ത് കുല് സഹിത് കഹിഹി ദസാനന് ആഇ. (31)**

"പക്ഷെ അവിടെ എത്തീട്ട് സീതയെ കടത്തിക്കൊണ്ടുപോയതുപററി എന്റെ പിതാവിനോടു പറയരുത്. ഞാൻ രാമനാണെങ്കിൽ, ദശമുഖൻ അവന്റെ മുഴുവൻ വംശത്തോടുംകൂടി പോയി അദ്ദേഹത്തോട് എല്ലാം പറയും" (31)

**ചൗ:**

**ഗീധ് ദേഹ് തജി ധരി ഹരി രൂപാ –**
**ഭൂഷന് ബഹു പട് പീത് അനൂപാ,**
**സ്യാമ് ഗാത് ബിസാല് ഭുജ് ചാരീ –**
**അസ്തുതി കരത് നയന് ഭരി ബാരീ. 1**

കഴുകൻ തന്റെ ശരീരം ഉപേക്ഷിച്ച് അതിമനോഹരമായ, അനവധി ആഭരണങ്ങളും, മഞ്ഞവസ്ത്രവുമണിഞ്ഞ് മേഘവർണ്ണനായി, നാലു കൈകളോടെ ശ്രീഹരിയുടെ രൂപം ധരിച്ച് നിറഞ്ഞ കണ്ണുകളോടെ പ്രഭുവിനെ സ്തുതിയ്ക്കാൻ തുടങ്ങി.

**ഛം:**

**ജയ രാമ് രൂപ് അനൂപ് നിർഗ്ഗുന് സഗുന് ഗുന് പ്രേരക് സഹീ,**
**ദസസീസ് ബാഹു പ്രചണ്ഡ് ഖണ്ഡന് ചണ്ഡ് സര് മണ്ഡന് മഹീ.**
**പാഥോദ് ഗാത് സരോജ് മുഖ് രാജീവ് ആയത ലോചനം,**
**നിത് നൗമി രാമ് കൃപാല് ബാഹു ബിസാല് ഭവ ഭയ മോചനം. 1**

**ബലമപ്രമേയമനാദിമജമബ്യക്തമേകമഗോചരം,**
**ഗോബിന്ദ് ഗോപര് ദ്വംദ്വഹര് ബിഗ്യാനഘന് ധരനീധരം.**
**ജേ രാമ് മന്ത്ര് ജപന്ത് സന്ത് അനന്ത് ജന് മന് രഞ്ജനം,**
**നിത് നൗമി രാമ് അകാമ് പ്രിയ് കാമാദി ഖല് ദല് ഭഞ്ജനം. 2**

**ജെഹി ശ്രുതി നിരഞ്ജന് ബ്രഹ്മ് ബ്യാപക് ബിരജ് അജ് കഹി ഗാവഹീം,**
**കരി ധ്യാന് ഗ്യാന് ബിരാഗ് ജോഗ് അനേക് മുനി ജെഹി പാവഹീം.**
**സോ പ്രഗട് കരുണാ കന്ദ് സോഭാ ബൃന്ദ് അഗ് ജഗ് മോഹഈ,**
**മമ ഹൃദയ്പങ്കജ് ഭൃംഗ് അംഗ് അനംഗ് ബഹു ഛബി സോഹഈ.3**

**ജോ അഗമ് സുഗമ് സുഭാവ് നിർമല് അസമ് സമ് സീതല് സദാ,**
**പസ്യന്തി ജം ജോഗീ ജതന് കരി കരത് മന് ഗോ ബസ് സദാ.**
**സോ രാമ് രമാ നിവാസ് സന്തത് ദാസ് ബസ് ത്രിഭുവന് ധനീ,**
**മമ ഉര് ബസഉ സോ സമന് സംസൃതി ജാസു കീരതി പാവനീ. 4**

'തുലനയില്ലാത്ത രൂപലാവണ്യമുള്ളവനും, നിർഗ്ഗുണനും, സഗുണനും, ഗുണങ്ങളുടെ പ്രേരകനുമായ ശ്രീരാമൻ വിജയിച്ചാലും. അവന്റെ ഭയങ്കര മായ ശരങ്ങൾ ദശമുഖന്റെ ശക്തങ്ങളായ കൈകളെ തുണ്ടിച്ചു വീഴ്ത്താൻ പ്രാപ്തിയുള്ളവയാണ്. ഭൂമിയുടെ അലങ്കാരവും, മേഘ ശ്യാമളനും, താമരപ്പൂപോലുള്ള മുഖമുള്ളവനും, ചെന്താമരപ്പൂപോലെ വലിയ കണ്ണുകളുള്ളവനുമായ കരുണാനിധിയായ ശ്രീരാമനെ ഞാൻ സദാ വണങ്ങുന്നു.

ആജാനുബാഹുവായ അവൻ തന്റെ ഭക്തന്മാരെ സംസാരഭയത്തിൽ നിന്നും കരയേററുന്നു. അവന്റെ ശക്തി അളവററതാണ്. അവൻ ആദിയില്ലാത്തവനും, ജനനമില്ലാത്തവനും, ഏകനും, അവ്യക്തനും, അദൃശ്യനും, ഇന്ദ്രിയങ്ങൾക്കു കാണാൻ കഴിയാത്തവനും, പക്ഷെ വേദമന്ത്രങ്ങളാൽ പ്രാപിയ്ക്കാൻ കഴിയുന്നവനും, (സുഖദു:ഖങ്ങൾ, ജനന മരണങ്ങൾ, ആനന്ദം-വേദന പോലുള്ള) വിപരീതങ്ങളെ ഇല്ലാതാക്കുന്ന വനും, ജ്ഞാനസ്വരൂപനും, ജഗത്തിന്റെ ആധാരവും, രാമനാമത്തെ ഉരുവിടുന്ന കണക്കററ സാധുക്കളുടേയും ഭക്തന്മാരുടേയും മനസ്സിനെ ആനന്ദിപ്പിയ്ക്കുന്നവനുമാണ്. സ്നേഹിയ്ക്കുന്നവനും, നിഷ്കാമന്മാരാൽ

സ്നേഹിയ്ക്കപ്പെടുന്നവനും, കാമം മുതലായ ദുർഗ്ഗുണങ്ങളെ നശിപ്പിയ്ക്കുന്ന വനുമായ ശ്രീരാമനെ ഞാൻ സദാ വണങ്ങുന്നു. ആരെ വേദങ്ങൾ ബ്രഹ്മമെന്നും, ശുദ്ധനെന്നും, സർവവ്യാപിയെന്നും, വികാരഹീനനെന്നും, ജനിയ്ക്കാത്തവനെന്നും ഘോഷിയ്ക്കുന്നുവോ, ആരെ തപസ്വികൾ ധ്യാനം, ജ്ഞാനം, വൈരാഗ്യം, യോഗം മുതലായ അനുഷ്ഠാനങ്ങളാൽ പ്രാപിയ്ക്കു ന്നുവോ, അവൻ കരുണയുടെ ഉറവിടമായ സകല ചരാചരങ്ങളേയും മോഹിപ്പിയ്ക്കുന്ന സൗന്ദര്യത്തിന്റെ അവതാരമായി കാഴ്ച്ചതരുന്നു. എന്റെ ഹൃദയകമലത്തിൽ വസിയ്ക്കുന്ന തേൻവണ്ടാണവൻ. അവന്റെ ഓരോ അംഗത്തില്ക്കൂടിയും അനേകം കാമദേവന്മാരുടെ ജ്യോതിസ്സ് ജ്വലിയ്ക്കുന്നു. അവൻ അഗമ്യനും (അണുകാൻ കഴിയാത്തവനും), സുഗമ്യനും (എളുപ്പ ത്തിൽ പ്രാപിയ്ക്കാൻ കഴിയുന്നവനും) നിർമ്മലമായ സ്വഭാവമുള്ളവനും, പക്ഷപാതമുള്ളവനും ഇല്ലാത്തവനും, സദാ ശാന്തനും, യോഗികളാൽ പ്രയത്നിച്ച് തങ്ങളുടെ ഇന്ദ്രിയങ്ങളേയും മനസ്സിനേയും അടക്കിക്കൊണ്ട് കാണപ്പെടുന്നവനും, രമയുടെ നിവാസസ്ഥലവും, മൂന്നു ലോകങ്ങളു ടേയും നായകനുമായ ആ രാമൻ, തന്റെ ഭക്തന്മാരുടെ ദാസനാണ്. ആരുടെ പാവനമായ സ്തുതികൾ പുനർജന്മത്തെ ഇല്ലാതാക്കുന്നുവോ, അവൻ എന്റെ ഹൃദയത്തിൽ വസിയ്ക്കട്ടെ.'

**ദോ:**

**അബിരല് ഭഗതി മാഗി ബര് ഗീധ് ഗയഉ ഹരിധാമ്,**
**തെഹി കീ ക്രിയാ ജഥോചിത് നിജ് കര് കീൻഹീ രാമ്. (32)**

തടസ്ഥമില്ലാത്ത ഭക്തിയുടെ വരം ചോദിച്ചുകൊണ്ട് ജടായു ശ്രീഹരി യുടെ ധാമത്തിൽ കയറി. ശ്രീരാമൻ അവന്റെ അന്ത്യകർമ്മങ്ങൾ സ്വന്തം കൈകൾ കൊണ്ടുതന്നെ കഴിച്ചു. (32)

**ചൗ:**

**കോമല് ചിത് അതി ദീനദയാലാ –**
**കാരന് ബിനു രഘുനാഥ് കൃപാലാ,**
**ഗീധ് അധമ് ഖഗ് ആമിഷ് ഭോഗീ –**
**ഗതി ദീൻഹീ ജോ ജാചത് ജോഗീ. 1**

**സുനഹു ഉമാ തേ ലോഗ് അഭാഗീ –**
**ഹരി തജി ഹോഹിം ബിഷയ് അനുരാഗീ,**
**പുനി സീതഹി ഖോജത് ദ്വൌ ഭാഈ –**
**ചലേ ബിലോകത് ബന് ബഹുതാഈ. 2**

**സംകുല് ലതാ ബിടപ് ഘന് കാനന് –**
**ബഹു ഖഗ് മൃഗ് തഹ് ഗജ് പഞ്ചാനന്,**
**ആവത് പന്ഥ് കബന്ധ് നിപാതാ –**
**തെഹിം സബ് കഹീ സാപ് കൈ ബാതാ. 3**

**ദുർബാസാ മൊഹി ദീൻഹീ സാപാ –**
**പ്രഭു പദ് പേഖി മിടാ സോ പാപാ,**
**സുനു ഗന്ധർബ് കഹഉ് മൈം തോഹീ –**
**മൊഹി ന സൊഹാഇ ബ്രഹ്മകുല് ദ്രോഹീ. 4**

രഘുനാഥൻ അത്യന്തം കോമളഹൃദയനും ദീനദയാളനും, കാരണമില്ലാതെ കരുണ കാണിയ്ക്കുന്നവനുമാണ്. അധമനും മാംസാഹാരിയുമായ ഒരു കഴുകന്ന് യോഗികൾ യാചിയ്ക്കുന്ന പദത്തെ കൊടുത്തിരിയ്ക്കുന്നു. ഉമേ, കേൾക്കൂ, ഇന്ദ്രിയങ്ങൾക്കധീനരായി ശ്രീഹരിയെ വെടിയുന്നവർ ദുർഭാഗ്യശാലികളാണ്. രണ്ടു സഹോദരന്മാരും സീതയെ അന്വേഷിച്ചുകൊണ്ട് മുന്നോട്ടു ചെന്നു. പോകുമ്പോൾ കാടിന്റെ ഘനിഷ്ടത വർദ്ധിച്ചുവരുന്നത് കണ്ടു. അത് വള്ളികളും മരങ്ങളും നിറഞ്ഞ് അതിൽ അനവധി പക്ഷികളും മാനുകളും ആനകളും സിംഹങ്ങളും താമസിച്ചിരുന്നു. വഴിയിൽ കബന്ധൻ എന്ന രാക്ഷസനെക്കണ്ട് അവനെ കൊന്നു. അവൻ രാമനോട് ദുർവാസാ മഹർഷിയാൽ ശപിയ്ക്കപ്പെട്ട കഥയെല്ലാം പറഞ്ഞു. “സ്വാമിയുടെ പാദദർശനത്താൽ പാപം നീങ്ങി.” “ഹേ ഗന്ധർവ, ഞാൻ പറയുന്നത് കേൾക്കൂ: ബ്രാഹ്മണരുടെ ശത്രുവിനെ ഞാൻ സഹിയ്ക്കില്ല. “

**ദോ:**

**മന് ക്രമ് ബചന് കപട് തജി ജോ കര് ഭൂസുര് സേവ്,**
**മൊഹി സമേത് ബിരഞ്ചി സിവ് ബസ് താകേം സബ് ദേവ്. (33)**

“മനസ്സാലും വാക്കാലും കർമ്മത്താലും കപടതയില്ലാതെ ബ്രാഹ്മണരെ ഏതൊരുവൻ സേവിയ്ക്കുന്നുവോ, ബ്രഹ്മാവും, ശിവനും,ഞാനും എല്ലാ ദേവന്മാരുംഅവരുടെ വശത്താണ്.” (33)

**ചൗ:**

**സാപത് താഡത് പുരുഷ് കഹന്താ –**
**ബിപ്ര് പൂജ്യ് അസ് ഗാവഹിം സന്താ,**
**പൂജിഅ ബിപ്ര് സീല് ഗുന് ഹീനാ –**
**സൂദ്ര് ന ഗുന് ഗന് ഗ്യാന് പ്രബീനാ. 1**

**കഹി നിജ് ധർമ് താഹി സമുഝാവാ –**
**നിജ് പദ് പ്രീതി ദേഖി മന് ഭാവാ,**
**രഘുപതി ചരന് കമല് സിരു നാഇ –**
**ഗയഉ ഗഗന് ആപനി ഗതി പാഈ. 2**

**താഹി ദേഇ ഗതി രാമ് ഉദാരാ –**
**സബരീ കേം ആശ്രമ് പഗു ധാരാ,**
**സബരീ ദേഖി രാമ് ഗൃഹ്ँ ആഏ –**
**മുനി കേ ബചന് സമുഝി ജിയ്ँ ഭാഏ. 3**

**സരസിജ് ലോചന് ബാഹു ബിസാലാ –**
**ജടാ മുകുട് സിര് ഉര് ബനമാലാ,**
**സ്യാമ് ഗൗര് സുന്ദര് ദൊഉ ഭാഈ –**
**സബരീ പരീ ചരന് ലപടാഈ. 4**

**പ്രേമ് മഗന് മുഖ് ബചന് ന ആവാ –**
**പുനി പുനി പദ് സരോജ് സിര് നാവാ,**
**സാദര് ജല് ലൈ ചരന് പഖാരേ –**
**പുനി സുന്ദര് ആസന് ബൈഠാരേ. 5**

“ഒരു ബ്രാഹ്മണൻ നിന്നെ ശപിയ്ക്കുകയോ ദണ്ഡിയ്ക്കുകയോ കടുത്ത വാക്കു പറയുകയോ ചെയ്താലും അവൻ പൂജ്യനാണെന്ന് സാധുക്കൾ ഘോഷിയ്ക്കുന്നു. ഒരു ബ്രാഹ്മണൻ ദുശ്ശീലനും ദുർഗ്ഗുണനുമായാലും

അവനെ ആദരിയ്ക്കണം. ശൂദ്രൻ അനവധി ഗുണങ്ങളുള്ളവനും ജ്ഞാനിയുമായാലും അതിനർഹനല്ല." പ്രഭു കബന്ധന്ന് തന്റെ ഭക്തിമാർഗ്ഗം ഉപദേശിച്ച് അവന്ന് തന്റെ പേരിലുള്ള ഭക്തിയെക്കണ്ട് മനസ്സിൽ സന്തോഷിച്ചു. തന്റെ പൂർവസ്വരൂപം പ്രാപിച്ച് (ഗന്ധർവൻ), അവൻ രഘുവരന്റെ പാദങ്ങളിൽ വണങ്ങി സ്വർഗ്ഗത്തിലേയ്ക്കു ചെന്നു. ശ്രീരാമൻ അവന്ന് പരമഗതി കൊടുത്ത് ശബരിയുടെ ആശ്രമത്തിലേയ്ക്കു പോയി. ശ്രീരാമൻ തന്റെ കുടിലിലേയ്ക്ക് വന്നതു കണ്ട ശബരി (മതംഗ)മുനിയുടെ വാക്കുകൾ സ്മരിച്ച് മനസ്സിൽ അത്യന്തം സന്തോഷിച്ചു. താമരപോലുള്ള കണ്ണുകളും നീണ്ട കൈകളും കിരീടം പോലെ തലയിൽ കെട്ടിവെച്ച ജടയും മാറത്തു തൊങ്ങുന്ന വനമാലകളും ധരിച്ച രണ്ടു സഹോദരന്മാർ: ഒരാൾ ശ്യാമവർണ്ണനും മറേറവൻ വെളുത്തവനും, അത്യന്തം സുന്ദരന്മാരായി കാണപ്പെട്ടു. ശബരി അവരെ വീണു നമസ്കരിച്ച് അവരുടെ പാദങ്ങളെ കെട്ടിപ്പിടിച്ചു. അവൾ അത്രത്തോളം പ്രേമമഗ്നയായിരുന്നു – വാക്കുകൾ പുറത്തുവന്നില്ല. അവൾ വീണ്ടും വീണ്ടും അവരുടെ പാദകമലങ്ങളിൽ തലവണങ്ങി. പിന്നെ ജലം കൊണ്ടുവന്ന് അവരുടെ പാദങ്ങളെ ആദരവോടെ കഴുകി, അവരെ സുന്ദരമായ ആസനങ്ങളിൽ ഇരുത്തി.

**ദോ:**

**കന്ദ് മൂല് ഫല് സുരസ് അതി ദിഏ രാമ് കഹ്ँ ആനി,**
**പ്രേമ് സഹിത് പ്രഭു ഖാഏ ബാരംബാര് ബഖാനി. (34)**

അത്യന്തം സ്വാദുള്ള കന്ദമൂലഫലാദികൾ കൊണ്ടുവന്ന് അവൾ ശ്രീരാമന്ന് കൊടുത്തു. പ്രഭു അവയെ വീണ്ടും വീണ്ടും കഴിച്ചു. (34)

**ചൗ:**

**പാനി ജോരി ആഗേം ഭഇ ഠാഢീ –**
**പ്രഭുഹി ബിലോകി പ്രീതി അതി ബാഢീ,**
**കെഹി ബിധി അസ്തുതി കരൗം തുംഹാരീ –**
**അധമ് ജാതി മൈം ജഡമതി ഭാരീ. 1**

**അധമ് തെ അധമ് അധമ് അതി നാരീ –**
**തിൻഹ് മഹ്ँ മൈം മതിമന്ദ് അഘാരീ,**
**കഹ് രഘുപതി സുനു ഭാമിനി ബാതാ –**
**മാനഉँ ഏക് ഭഗതി കര് നാതാ. 2**

**ജാതി പാँതി കുല് ധർമ് ബഡാഈ –**
**ധന് ബല് പരിജന് ഗുന് ചതുരാഈ,**
**ഭഗതി ഹീന് നര് സോഹഇ കൈസാ –**
**ബിനു ജല് ബാരിദ് ദേഖിഅ ജൈസാ. 3**

**നവധാ ഭഗതി കഹഉँ തൊഹി പാഹീം –**
**സാവധാന് സുനു ധരു മന് മാഹീം,**
**പ്രഥമ് ഭഗതി സന്തൻഹ് കര് സംഗാ –**
**ദൂസരി രതി മമ കഥാ പ്രസംഗാ. 4**

കൈകൾ കൂപ്പിക്കൊണ്ട് അവൾ അവന്റെ മുന്നിൽ നിന്നു. പ്രഭുവിനെ നോക്കുന്തോറും അവളുടെ പ്രേമഭാവം അധികരിച്ചു. "ഏററവും അധമജാതിയിൽ ജനിച്ചവളും, അതിമന്ദബുദ്ധിയുമായ ഞാൻ അങ്ങയെ എങ്ങിനെ സ്തുതിയ്ക്കും? ഹേ പാപനാശന, എല്ലാ ജാതിയിലും വെച്ച് ഏററവും താണവളാണ് സ്ത്രീ. സ്ത്രീകളിലും ഏററവും മന്ദബുദ്ധിയായ വളാണ് ഞാൻ." രഘുപതി പറഞ്ഞു: "ഹേ ഭാമിനി, കേൾക്കൂ. ഭക്തിയൊന്നല്ലാതെ വേറൊരു ബന്ധത്തേയും ഞാൻ കണക്കിലെടുക്കുന്നില്ല. ജാതി, ബന്ധം, കുലം, ധർമ്മം, കീർത്തി, ധനം, ദേഹബലം, പരിവാരബലം, ഗുണങ്ങൾ, യോഗ്യത ഇവയെല്ലാംതന്നെ ഒരുവന്നിരുന്നാലും, ഭക്തിയില്ലെങ്കിൽ അവൻ വെള്ളമില്ലാത്ത മേഘത്തെപ്പോലെയാണ്. ഇപ്പോൾ ഞാൻ നിനക്ക് ഒമ്പതു വിധത്തിലുള്ള ഭക്തിയെപ്പററി പറയാം. ശ്രദ്ധിച്ചു കേട്ട് നിന്റെ മനസ്സിൽ ധരിയ്ക്കൂ. ഒന്നാമത്തേത് സാധുസംഗം. രണ്ടാമത്തേത് എന്റെ കഥാ പ്രസംഗങ്ങളിൽ പ്രേമം.

**ദോ:**
**ഗുര് പദ് പങ്കജ് സേവാ തീസരി ഭഗതി അമാന്,**
**ചൗഥി ഭഗതി മമ ഗുന് ഗന് കരഇ കപട് തജി ഗാന്. (35)**

മൂന്നാമത്തേത് ഗുരുവിന്റെ പാദകമലങ്ങളെ സേവിയ്ക്കുന്നത്. നാലാമത്തേത് നിഷ്കപടതയോടെ എന്റെ ഗുണഗണങ്ങളെ പാടുന്നത്. (35)

**ചൗ:**

**മന്ത്ര് ജാപ് മമ ദൃഢ് ബിസ്വാസാ –**
**പഞ്ചമ് ഭജന് സൊ ബേദ് പ്രകാസാ,**
**ഛഠ് ദമ് സീല് ബിരതി ബഹു കരമാ –**
**നിരത് നിരന്തര് സജ്ജന് ധരമാ. 1**

**സാത്വ് ँ സമ് മൊഹി മയ് ജഗ് ദേഖാ –**
**മോതേം സന്ത് അധിക് കരി ലേഖാ,**
**ആഠവ് ँ ജഥാലാഭ് സന്തോഷാ –**
**സപനെഹു ँ നഹിം ദേഖിഅ പര് ദോഷാ. 2**

**നവമ് സരല് സബ് സന് ഛല്ഹീനാ –**
**മമ ഭരോസ് ഹിയ് ँ ഹരഷ് ന ദീനാ,**
**നവ് മഹു ँ ഏകഉ ജിൻഹ് കേം ഹോഇൗ –**
**നാരി പുരുഷ് സചരാചര് കോഇൗ. 3**

**സൊഇ അതിസയ് പ്രിയ് ഭാമിനി മോരേം –**
**സകല് പ്രകാര് ഭഗതി ദൃഢ് തോരേം,**
**ജോഗി ബൃന്ദ് ദുര്ലഭ് ഗതി ജോഇൗ –**
**തോ കഹു ँ ആജു സുലഭ് ഭഇ സോഇൗ. 4**

**മമ ദര്സന് ഫല് പരമ് അനൂപാ –**
**ജീവ് പാവ് നിജ് സഹജ് സരൂപാ,**
**ജനകസുതാ കഇ സുധി ഭാമിനീ –**
**ജാന്ഹി കഹു കരിബര്ഗാമിനീ. 5**

**പംപാ സര്ഹി ജാഹു രഘുരാഇൗ –**
**തഹ ँ ഹോഇഹി സുഗ്രീവ് മിതാഇൗ,**
**സോ സബ് കഹിഹി ദേവ് രഘുബീരാ –**
**ജാനത്ഹൂ ँ പൂഛ്ഹു മതിധീരാ. 6**

**ബാര് ബാര് പ്രഭു പദ് സിരു നാഈ –**
**പ്രേമ് സഹിത് സബ് കഥാ സുനാഈ. 7**

'അഞ്ചാമത്തേത് വേദങ്ങളിൽ ഘോഷിച്ചിട്ടുള്ള എന്റെ നാമത്തെ ദൃഢ വിശ്വാസത്തോടെ ജപിയ്ക്കുന്നതാണ്. ആറാമത്തേത് ആത്മനിയന്ത്രണവും സദാചാരവും അനുഷ്ഠിച്ചുകൊണ്ട് വിവിധകാര്യങ്ങളിൽനിന്നും വിരമിച്ച് സജ്ജനധർമ്മത്തെ കൈക്കൊള്ളുന്നത്. ഏഴാതത്തേ വിധി കൈക്കൊള്ളുന്നവൻ ലോകത്തിൽ മുഴുവൻ വ്യത്യാസമില്ലാതെ എന്നെക്കാണുന്നു; സജ്ജനങ്ങളെ എന്നെക്കാൾ ഉയർന്നവരായി കരുതുന്നു. എട്ടാമത്തേത് പാലിയ്ക്കുന്നവൻ കിട്ടുന്നതുകൊണ്ട് തൃപ്തിയടഞ്ഞ് മററുള്ളവരുടെ തെററുകളെ കാണുകയും ചിന്തിയ്ക്കുകയും ചെയ്യുന്നില്ല. ഒമ്പതാമത്തേത് എല്ലാവരോടും നിഷ്കളങ്കതയോടെ നേരായി പെരുമാറിക്കൊണ്ട് അതി സന്തോഷവും ദീനതയും കൂടാതെ മനസ്സിൽ എന്മേൽ ദൃഢവിശ്വാസം ഉണ്ടായിരിയ്ക്കുക എന്നതാണ്. ഈ ഒമ്പതു വിധത്തിലുള്ള ഭക്തിയിൽ ഏതെങ്കിലും ഒന്ന് ആർക്കുണ്ടോ, പുരുഷനോ, സ്ത്രീയോ, ഏതു ചരാചരജന്തുവോ, ആരായാലും എനിയ്ക്ക് ഏററവും പ്രിയനാണ്. ഹേ ഭാമിനി, നീയോ എല്ലാവിധത്തിലുള്ള ദൃഢഭക്തിയോടെയും അനുഗ്രഹിയ്ക്കപ്പെട്ടവളാണ്. യോഗികൾക്കുകൂടി പ്രാപിയ്ക്കാൻ കഴിയാത്ത ഗതിയെ നീ ഇന്നു പ്രാപിച്ചിരിയ്ക്കുന്നു. എന്റെ ദർശനിത്തിന്റെ ഫലം അത്യന്തം ഉപമയില്ലാത്തതാണ്. ജീവാത്മാവ് തന്റെ സഹജസ്വരൂപത്തെ പ്രാപിയ്ക്കുന്നു. ഹേ ഉത്തമി, ജാനകിയെപ്പററി നിനക്ക് എന്തെങ്കിലും അറിയുമെങ്കിൽ പറയൂ." "ഹേ രാഘവ, പമ്പാസരസ്സിന്റെ തീരത്ത് പോയാലും. അവിടെ സുഗ്രീവനുമായി അങ്ങ് സഖ്യം ചെയ്യും. അവൻ നിങ്ങളോട് എല്ലാ വിവരവും പറയും. ഹേ രഘുവീര, രാമ, ധീരമതിയായ അങ്ങ് എല്ലാം അറിഞ്ഞിരുന്നും എന്നോടു ചോദിയ്ക്കുന്നുവല്ലോ." പ്രഭുവിന്റെ പാദകമലങ്ങളിൽ വീണ്ടും വീണ്ടും തല വണങ്ങിക്കൊണ്ട് അവൾ തന്റെ കഥ മുഴുവൻ സ്നേഹത്തോടെ പറഞ്ഞു. (മതംഗ മഹർഷി അവളോടു പറഞ്ഞതും പ്രഭുവിന്റെ വരവിനെ ആതുരതയോടെ അവൾ കാത്തിരുന്നതും എല്ലാം.)

**ഛം:**

**കഹി കഥാ സകല് ബിലോകി ഹരി മുഖ് ഹൃദയ്ँ പദ് പങ്കജ് ധരേ,**
**തജി ജോഗ് പാവക് ദേഹ് ഹരി പദ് ലീന് ഭഇ ജഹ്ँ നഹിം ഫിരേ.**
**നര് ബിബിധ് കർമ് അധർമ് ബഹു മത് സോകപ്രദ് സബ് ത്യാഗ്ഹൂ,**
**ബിസ്വാസ് കരി കഹ് ദാസ് തുലസീ രാമ് പദ് അനുരാഗ്ഹൂ.**

എല്ലാം പറഞ്ഞശേഷം അവൾ പ്രഭുവിന്റെ മുഖത്തെ ഉററുനോക്കിക്കൊണ്ട്, അവന്റെ പാദകമലങ്ങളെ മനസ്സിൽ പതിപ്പിച്ച് തന്റെ ശരീരത്തെ യോഗാഗ്നിയിൽ ത്യജിച്ച് പുനർജന്മമില്ലാത്ത ശ്രീഹരിപദത്തെ പ്രാപിച്ചു. ഹേ ജനങ്ങളെ, വിവിധ കർമ്മങ്ങളേയും, അധർമ്മത്തേയും, അനവധി മതങ്ങളേയും ത്യജിയ്ക്കൂ. അവയെല്ലാം ശോകത്തെ ഉണ്ടാക്കുന്നവയാണ്. തുളസീദാസൻ പറയുന്നു: വിശ്വാസത്തോടെ ശ്രീരാമപാദങ്ങളിൽ പ്രേമം വളർത്തൂ.

**ദോ:**

**ജാതി ഹീന് അഘ് ജന്മ് മഹി മുക്ത് കീൻഹി അസി നാരി,**
**മഹാമന്ദ് മന് സുഖ് ചഹസി ഐസേ പ്രഭുഹി ബിസാരി. (36)**

പ്രഭു ഒരു അധമജാതിക്കാരിയും പാപിനിയുമായ സ്ത്രീയ്ക്ക് മുക്തി കൊടുത്തു. അങ്ങനെയുള്ള ഒരു സ്വാമിയെ മറന്ന് മഹാമന്ദബുദ്ധിയായ മനസ്സേ,നീസുഖത്തെതേടുന്നുവല്ലോ. (36)

**ചൗ:**

**ചലേ രാമ് ത്യാഗാ ബന് സോഊ –**
**അതുലിത് ബല് നര് കേഹരി ദോഊ,**
**ബിരഹീ ഇവ പ്രഭു കരത് ബിഷാദാ –**
**കഹത് കഥാ അനേക് സംബാദാ. 1**

**ലഛിമന് ദേഖു ബിപിന് കഇ സോഭാ –**
**ദേഖത് കെഹി കര് മന് നഹിം ഛോഭാ,**
**നാരി സഹിത് സബ് ഖഗ് മൃഗ് ബൃന്ദാ –**
**മാനഹുँ മോരി കരത് ഹഹിം നിന്ദാ. 2**

**ഹമ്ഹി ദേഖി മൃഗ് നികര് പരാഹീം –**
**മൃഗീം കഹഹിം തുംഹ് കഹ്ഁ ഭയ് നാഹീം,**
**തുംഹ് ആനന്ദ് കരഹു മൃഗ് ജാഏ –**
**കഞ്ചന് മൃഗ് ഖോജന് ഏ ആഏ. 3**

**സംഗ് ലാഇ കരനീം കരി ലേഹീം –**
**മാനഹുഁ മോഹി സിഖാവനു ദേഹീം,**
**സാസ്ത്ര് സുചിന്തിത് പുനി പുനി ദേഖിഅ –**
**ഭൂപ് സുസേവിത് ബസ് നഹിം ലേഖിഅ. 4**

**രാഖിഅ നാരി ജദപി ഉര് മാഹീം –**
**ജുബതീ സാസ്ത്ര് നൃപതി ബസ് നാഹീം,**
**ദേഖഹു താത് ബസന്ത് സുഹാവാ –**
**പ്രിയാ ഹീന് മൊഹി ഭയ് ഉപജാവാ. 5**

ശ്രീരാമൻ ആ വനത്തേയും വിട്ട് മുന്നോട്ടു പോയി. രണ്ടു സഹോദരന്മാരും അപാരശക്തികൊണ്ട മനുഷ്യസിംഹങ്ങളായിരുന്നു. പ്രഭു വിരഹതാപത്താൽ ബാധിയ്ക്കപ്പെട്ടവനെപ്പോലെ വിലപിച്ചു. അവൻ പല കഥകളും പറഞ്ഞു. (ലക്ഷ്മണനോട്) സംസാരിച്ചു: "ലക്ഷ്മണ, കാട്ടിന്റെ മനോഹരത നോക്കൂ, അതു കണ്ട് ആരുടെ ഹൃദയമാണ് ഇളകാത്തത്? പക്ഷിക്കൂട്ടങ്ങളും മാൻകൂട്ടങ്ങളും ഇണകളോടു ചേർന്ന് എന്നെ നിന്ദിയ്ക്കുന്നതുപോലെ തോന്നുന്നു. ആൺ മാനുകൾ എന്നെക്കണ്ട് ദൂരെ ഓടുമ്പോൾ മാൻപേടകൾ അവയെ തടഞ്ഞ് പറയും: 'നിങ്ങൾക്ക് ഭയപ്പെടാനൊന്നുമില്ല. നിങ്ങളുടെ ഇഷ്ടംപോലെ ആനന്ദിച്ചുകൊള്ളുവിൻ. അവൻ സ്വർണ്ണമാനിനെ അന്വേഷിച്ചാണ് വന്നിരിയ്ക്കുന്നത്.' ആനകൾ പിടിയാനകളെ കൂടെ കൊണ്ടു നടക്കും. അത് എന്നെ ഒരു പാഠം പഠിപ്പിയ്ക്കാനോ (ഒരുവൻ തന്റെ ഭാര്യയെ ഒരിയ്ക്കലും തനിയെ വിട്ടു പോകരുതെന്ന്), എന്നു തോന്നും. ശാസ്ത്രം എത്രതന്നെ നന്നായി പഠിച്ചാലും വീണ്ടും വീണ്ടും അതിനെ പഠിയ്ക്കണം. എത്രതന്നെ നന്നായി സേവിയ്ക്കപ്പെട്ടവനായാലും, ഒരു രാജാവിനെ വിശ്വസിച്ചു കഴിയരുത്. ഒരു സ്ത്രീ, ശാസ്ത്രങ്ങളിൽ പറഞ്ഞിരിയ്ക്കുന്നതുപോലെയും, രാജാവിനെ

പ്പോലെയും, എത്രതന്നെ മനസ്സിൽ വെച്ച് താലോലിച്ചാലും, അവൾ നല്ലപോലെ വശപ്പെടില്ല. അനുജ, നോക്കൂ, വസന്തം എത്ര സുഖമായിരിയ്ക്കുന്നു? എന്നിട്ടും എന്റെ പ്രിയതമയില്ലാതെ അത് ഭയങ്കരമായിരിയ്ക്കുന്നു."

**ദോ:**

**ബിരഹ് ബികല് ബലഹീന് മൊഹി ജാനെസി നിപട് അകേല്,**
**സഹിത് ബിപിന് മധുകര് ഖഗ് മദന് കീൻഹ് ബഗ്മേല്. (37-ക)**

**ദേഖി ഗയഉ ഭ്രാതാ സഹിത് താസു ദൂത് സുനി ബാത്,**
**ഡേരാ കീൻഹെഉ മന്ഹു് തബ് കടകു ഹടകി മന്ജാത്. (37-ഖ)**

"ബലഹീനനായി, തനിയെ, വിരഹത്താൽ തപിയ്ക്കുന്ന എന്നെക്കണ്ട് കാമദേവൻ, തഴച്ച കാടിനേയും, തേൻവണ്ടുകളേയും, പക്ഷികളേയും തന്റെ സേനയാക്കി എന്റെ നേർക്ക് കുതിച്ചുവന്നു. പക്ഷെ അവന്റെ ദൂതൻ (കാററ്) എന്നെ എന്റെ അനുജന്റെ കൂടെ കണ്ട്, അതറിയിച്ചപ്പോൾ, മന്മഥൻ തന്റെ സേനയെ തടുത്തുനിറുത്തി എന്നെ നിലതെററിച്ചു. (37-ക-ഖ)

**ചൗ:**

**ബിടപ് ബിസാല് ലതാ അരുഝാനീ -**
**ബിബിധ് ബിതാന് ദിഏ ജനു താനീ,**
**കദലി താല് ബര് ധുജാ പതാകാ -**
**ദേഖി ന മോഹ് ധീര് മന് ജാകാ. 1**

**ബിബിധ് ഭാ്തി ഫൂലേ തരു നാനാ -**
**ജനു ബാനൈത് ബനേ ബഹു ബാനാ,**
**കഹു് കഹു് സുന്ദര് ബിടപ് സുഹാഏ -**
**ജനു ഭട് ബിലഗ് ബിലഗ് ഹൊഇ ഛാഏ. 2**

**കൂജത് പിക് മാനഹു് ഗജ് മാതേ -**
**ഢേക് മഹോഖ് ഊ്ട് ബിസരാതേ,**

**മോര് ചകോര് കീര് ബര് ബാജീ –**
**പാരാവത് മരാല് സബ് താജീ. 3**

**തീതിര് ലാവക് പദചര് ജൂഥാ –**
**ബരനി ന ജാഇ മനോജ് ബരൂഥാ,**
**രഥ് ഗിരി സിലാ ദുംദുഭീം ഝരനാ –**
**ചാതക് ബന്ദീ ഗുന് ഗന് ബരനാ. 4**

**മധുകര് മുഖര് ഭേരി സഹ്നാഈ –**
**ത്രിബിധ് ബയാരി ബസീഠീം ആഈ,**
**ചതുരംഗിനീ സേന് സ്ँഗ് ലീൻഹേം –**
**ബിചരത് സബ്ഹി ചുനൗതീ ദീൻഹേം. 5**

**ലഛിമന് ദേഖത് കാമ് അനീകാ –**
**രഹഹിം ധീര് തിൻഹ് കൈ ജഗ് ലീകാ,**
**എഹി കേം ഏക് പരമ് ബല് നാരീ –**
**തെഹി തേം ഉബര് സുഭട് സൊഇ ഭാരീ. 6**

“വള്ളികൾ വലിയ വലിയ മരങ്ങളിൽ ചുററിക്കൊണ്ട് പരന്ന് ആകാശത്തിൽ പലവിധം കമാനങ്ങൾ പോലെയിരിയ്ക്കുന്നു. വാഴകളും പനമരങ്ങളും ധ്വജപതാകകൾ പോലെ നില്ക്കുന്നു. ധൈര്യമുള്ള മനസ്സുള്ളവനു മാത്രമേ അവയുടെ ദൃശ്യങ്ങളാൽ മോഹിതനാകാതിരിയ്ക്കാൻ കഴിയുള്ളൂ. യോദ്ധാക്കൾ പലവിധത്തിലുള്ള ഉടുപ്പുകളാലെന്നപോലെ പല തരത്തിലുള്ള മരങ്ങൾ, പലവിധത്തിലുള്ള പൂക്കളാൽ അലങ്കരിയ്ക്കപ്പെട്ടിരിയ്ക്കുന്നു. മററു പല മനോഹരങ്ങളായ വൃക്ഷങ്ങൾ അവിടവിടെ വേറെ താമസിച്ചിരുന്ന പടനായകന്മാരെപ്പോലെ കാണാൻ കൌതുകത്തോടെ നിന്നിരുന്നു. കൂവുന്ന കുയിലുകളും അവന്റെ (കാമദേവന്റെ) മദംപിടിച്ച ആനകളും, പരുന്തും കാട്ടുകാക്കയും, ഒട്ടകങ്ങളും, കഴുതകളും, മയിലുകളും, ചകോരപ്പക്ഷികളും, കിളികളും, അവന്റെ ഉയർന്ന പടക്കുതിരകളാണ്. പ്രാവുകളും, ചെമ്പോത്തുകളും അവന്റെ കാലാൾപ്പടയുമാണ്. കാമദേവന്റെ അനുചരന്മാരായ ഇവരെ വർണ്ണിപ്പാൻ കഴിയില്ല. മലപ്പാറകൾ അവന്റെ രഥങ്ങളാണ്. തോടുകൾ ദുംദുഭികളാണ്.

ചാതകപ്പക്ഷികൾ അവനെ സ്തുതിയ്ക്കുന്ന വന്ദികളാണ്. റീങ്കാരം ചെയ്യുന്ന വണ്ടുകൾ അവന്റെ നാദസ്വരങ്ങളും ഭേരികളുമാണ്. മൃദുവായതും, കുളിർന്നതും, വാസനയുള്ളതുമായ കാററ് അവന്റെ പ്രതിനിധിയാണ്. ചതുരങ്കപ്പടയോടുകൂടി അവൻ എല്ലാവരേയും പോരിന്നു വെല്ലുവിളിച്ചു കൊണ്ട് പോകുന്നു. ഹേ ലക്ഷ്മണ, മന്മഥന്റെ യുദ്ധസന്നാഹത്തെ കണ്ട്, ദൃഢരായിരിയ്ക്കുന്നവർ മാത്രമേ ഈ ലോകത്തിൽ മതിയ്ക്കപ്പെടുള്ളൂ. അവന്റെ എററവും വലിയ ബലം സ്ത്രീകളിലാണ്. അവളിൽനിന്നും രക്ഷപ്പെടാൻ കഴിയുന്നവൻ ഉയർന്ന പടനായകനാണ്.

**ദോ:**

**താത് താനി അതി പ്രബല് ഖല് കാമ് ക്രോധ് അരു ലോഭ്,**
**മുനി ബിഗ്യാന് ധാമ് മന് കരഹിം നിമിഷ് മഹുँ ഛോഭ്.** **(38–ക)**

**ലോഭ് കേം ഇച്ഛാ ദംഭ് ബല് കാമ് കേം കേവല് നാരി,**
**ക്രോധ് കേം പരുഷ് ബചന് ബല് മുനിബര് കഹഹിം ബിചാരി.** **(38–ഖ)**

അനുജ, എല്ലാ ദോഷങ്ങളിലും വലിയവ കാമം, ക്രോധം, ലോഭം ഇവയാണ്. നിമിഷത്തിന്നുള്ളിൽ അവ ജ്ഞാനത്തിന്റെ ധാമങ്ങളായ മുനിമാരുടെ മനസ്സിനെക്കൂടി ക്ഷോഭിപ്പിയ്ക്കും. ലോഭത്തിന്റെ ആയുധങ്ങൾ ആശയും കപടതയുമാണ്. കാമത്തിന്റേത് കേവലം സ്ത്രീയും, ക്രോധത്തിന്റെ ആയുധം കടുത്ത വാക്കുകളുമാണ്. ഈവിധം മുനിവരന്മാർ ആഴ്ന്നു ചിന്തിച്ച് ഘോഷി ച്ചിട്ടുണ്ട്.” (38–ക–ഖ)

**ചൗ:**

**ഗുനാതീത് സചരാചര് സ്വാമീ –**
**രാമ് ഉമാ സബ് അന്തർജാമീ,**
**കാമിൻഹ് കൈ ദീനതാ ദെഖാഈ –**
**ധീരൻഹ് കേം മന് ബിരതി ദൃഢാഈ.** **1**

**ക്രോധ് മനോജ് ലോഭ് മദ് മായാ –**
**ഛൂടഹിം സകല് രാമ് കീം ദായാ,**

**സോ നര് ഇന്ദ്രജാല് നഹിം ഭൂലാ –**
**ജാ പര് ഹോഇ സൊ നട് അനുകൂലാ.** 2

**ഉമാ കഹഉ്ँ മൈം അനുഭവ് അപനാ –**
**സത് ഹരി ഭജനു ജഗത് സബ് സപനാ,**
**പുനി പ്രഭു ഗഏ സരോബര് തീരാ –**
**പംപാ നാമ് സുഭഗ് ഗംഭീരാ.** 3

**സന്ത് ഹൃദയ് ജസ് നിർമല് ബാരീ –**
**ബാँധേ ഘാട് മനോഹര് ചാരീ,**
**ജഹँ തഹँ പിഅഹിം ബിബിധ് മൃഗ് നീരാ –**
**ജനു ഉദാര് ഗൃഹ് ജാചക് ഭീരാ.** 4

(ഭഗവാൻ ശിവൻ തുടരുന്നു): ഹേ ഉമേ, സകല ചരാചരങ്ങളുടേയും സ്വാമിയും, അന്തര്യാമിയുമായ ശ്രീരാമൻ മൂന്നു ഗുണങ്ങളേയും കടന്നവ നാണ്. കാമവശരായവരുടെ ദയനീയത കാണിയ്ക്കുവാനും, ധീരന്മാരുടെ മനസ്സിൽ വൈരാഗ്യം ബലപ്പെടുത്തുവാനുമാണ് അവൻ മുൻപറഞ്ഞ വിധം പെരുമാറിയത്. ശ്രീരാമന്റെ കരുണയാൽ ക്രോധം, കാമം, മോഹം, ലോഭം, മദം, മായ ഇവ ഇല്ലാതാകുന്നു. ആ ദൈവീക നടന്റെ കൃപ യുണ്ടാകുന്നവൻ മായാജാലത്തിൽ പെടുന്നില്ല. ഉമേ, ഞാനെന്റെ അനുഭവം പറയുകയാണ്. ഹരിഭജനം മാത്രമേ സത്യമായുള്ളൂ. ലോകം മുഴുവൻ സ്വപ്നമാണ്. പ്രഭു പിന്നെ മനോഹരവും ആഗാധവുമായ പമ്പാസരസ്സിന്റെ തീരത്തേയ്ക്കു പോയി. അതിലെ ജലം സാധുക്കളുടെ മനസ്സിനെപ്പോലെ നിർമ്മലമായിരുന്നു. അതിന്റെ നാലു ഭാഗത്തും മനോഹരങ്ങളായ പടികൾ ഉണ്ടായിരുന്നു. ഉദാരനായ ഒരുവന്റെ വീട്ടിൽ യാചകന്മാരുടെ കൂട്ടം എപ്പോഴും ഉണ്ടായിരിയ്ക്കുന്നതുപോലെ പല വിധ ത്തിലുള്ള മൃഗങ്ങൾ അവിടവിടെ കൂട്ടമായി വെള്ളം കുടിച്ചു കൊണ്ടിരുന്നു.

**ദോ:**
**പുരഇനി സഘന് ഓട് ജല് ബേഗി ന പാഇഅ മർമ്,**
**മായാഛന്ന് ന ദേഖിഐ ജൈസേം നിർഗ്ഗുന് ബ്രഹ്മ്.** (39–ക)

**സുഖീ മീന് സബ് ഏക്രസ് അതി അഗാധ് ജല് മാഹിം,**
**ജഥാ ധർമസീലൻഹ് കേ ദിന് സുഖ് സംജുത് ജാഹിം. (39–ഖ)**

മായയാൽ മറയ്ക്കപ്പെട്ട ബ്രഹ്മത്തെ എങ്ങിനെ കാണാൻ കഴിയില്ലയോ, അതുപോലെ താമരയിലകളെക്കൊണ്ട് മൂടിയിരിയ്ക്കുന്ന തടാകത്തിലെ വെള്ളത്തെ എളുപ്പത്തിൽ കാണാൻ കഴിയില്ല. ധർമ്മശീലരായവർ ശാന്തിയോടെ തങ്ങളുടെ കാലത്തെ കഴിയ്ക്കുന്നതുപോലെ ആഴമറിയാത്ത ആ തടാകത്തിലെ വെള്ളത്തിൽ എല്ലാ മീനുകളും സുഖമായി താമസിച്ചിരുന്നു. (39–ക–ഖ)

**ചൗ:**

**ബികസേ സരസിജ് നാനാ രംഗാ –**
**മധുര് മുഖര് ഗുഞ്ജത് ബഹു ഭൃംഗാ,**
**ബോലത് ജലകുക്കുട് കലഹംസാ –**
**പ്രഭു ബിലോകി ജനു കരത് പ്രസംസാ. 1**

**ചക്രബാക് ബക് ഖഗ് സമുദാഈ –**
**ദേഖത് ബനഇ ബരനി നഹിം ജാഈ,**
**സുന്ദര് ഖഗ് ഗന് ഗിരാ സുഹാഈ –**
**ജാത് പഥിക് ജനു ലേത് ബൊലാഈ. 2**

**താല് സമീപ് മുനിൻഹ് ഗൃഹ് ഛാഏ –**
**ചഹു ദിസി കാനന് ബിടപ് സുഹാഏ,**
**ചമ്പക് ബകുല് കദംബ് തമാലാ –**
**പാടല് പനസ് പരാസ് രസാലാ. 3**

**നവ് പല്ലവ് കുസുമിത് തരു നാനാ –**
**ചഞ്ചരീക് പടലീ കര് ഗാനാ,**
**സീതല് മന്ദ് സുഗന്ധ് സുഭാഊ –**
**സന്തത് ബഹഇ മനോഹര് ബാഊ. 4**

**കുഹൂ കുഹൂ കോകില് ധുനി കരഹീം –**
**സുനി രവ് സരസ് ധ്യാന് മുനി ടരഹീം. 5**

നാനാനിറങ്ങളുള്ള താമരപ്പൂക്കൾ വിരിഞ്ഞ് വണ്ടിൻക്കൂട്ടങ്ങൾ മധുരമായി റീങ്കാരം ചെയ്തുകൊണ്ടിരുന്നു. കളഹംസങ്ങളും ജലക്കോഴികളുമുണ്ടാക്കിയ ശബ്ദം കേട്ടാൽ തോന്നും, പ്രഭുവിനെ കണ്ടപ്പോൾ അവ പ്രശംസിയ്ക്കുന്നുവോ എന്ന്. ചക്രവാകം, കൊക്ക് തുടങ്ങിയ പക്ഷിവർഗ്ഗങ്ങളുടെ മനോഹരത വാക്കുകൾക്കപ്പുറമാണ്. അവയുടെ സൗന്ദര്യത്തെപ്പററി ഭാവിയ്ക്കാൻ അവയെ കാണുകതന്നെ വേണം. പക്ഷികളുടെ കളഗാനം വഴിപോക്കരെ ക്ഷണിയ്ക്കുന്നുവോ എന്നു തോന്നുമാറ് മധുരമായിരുന്നു. തടാകത്തിന്റെ കരയിൽ തപസ്വികൾ പർണ്ണശാലകൾ കെട്ടിയിരുന്നു. ചുററും അഴകാർന്ന കാട്ടുവൃക്ഷങ്ങളുണ്ടായിരുന്നു. ചമ്പകം, ബകുളം, കദമ്പം, തമാലം, പാടലം, പനസം (പ്ലാവ്), പ്ലാശ്, മാവ്, മററും അനവധി തരങ്ങളിലുള്ള വൃക്ഷങ്ങൾ തുളിർന്ന് പൂത്തിരുന്നു. അവയിൽ വണ്ടിൻകൂട്ടങ്ങൾ മൂളിക്കൊണ്ടിരുന്നു. പ്രകൃത്യാ ശീതളമായ മന്ദമാരുതൻ സുഗന്ധം പരത്തി വീശിക്കൊണ്ടിരുന്നു. കുയിലുകളുടെ മധുരഗാനം തപസ്വികളെ ധ്യാനത്തിൽനിന്നും തിരിപ്പിച്ചുകൊണ്ടിരുന്നു.

**ദോ:**

**ഫല് ഭാരന് നമി ബിടപ് സബ് രഹേ ഭൂമി നിഅരാഇ,**
**പര് ഉപകാരീ പുരുഷ് ജിമി നവഹിം സുസമ്പതി പാഇ. (40)**

ഫലങ്ങളുടെ ഭാരം കാരണം ഫലവൃക്ഷങ്ങൾ നിലത്തെ തൊട്ടുകൊണ്ടിരുന്നത്, പരോപകാരികൾ വലിയ സമ്പത്തു കിട്ടിയാൽ വിനമ്രരാകുന്നതുപോലെയിരുന്നു. (40)

**ചൗ:**

**ദേഖി രാമ് അതി രുചിര് തലാവാ –**
**മജ്ജനു കീൻഹ് പരമ് സുഖ് പാവാ,**
**ദേഖീ സുന്ദര് തരുബര് ഛായാ –**
**ബൈഠേ അനുജ് സഹിത് രഘുരായാ. 1**

**തഹ് പുനി സകല് ദേവ് മുനി ആഏ –**
**അസ്തുതി കരി നിജ് ധാമ് സിധാഏ,**

**ബൈഠേ പരമ് പ്രസന്ന് കൃപാലാ –**
**കഹത് അനുജ് സന് കഥാ രസാലാ.** 2

**ബിരഹവന്ത് ഭഗവന്ത്ഹി ദേഖീ –**
**നാരദ് മന് ഭാ സോച് ബിസേഷീ,**
**മോര് സാപ് കരി അംഗീകാരാ –**
**സഹത് രാമ് നാനാ ദുഖ് ഭാരാ.** 3

**ഐസേ പ്രഭുഹി ബിലോകഉँ ജാഈ –**
**പുനി ന ബനിഹി അസ് അവസരു ആഈ,**
**യഹ് ബിചാരി നാരദ് കര് ബീനാ –**
**ഗഏ ജഹാँ പ്രഭു സുഖ് ആസീനാ.** 4

**ഗാവത് രാമ് ചരിത് മൃദു ബാനീ –**
**പ്രേമ് സഹിത് ബഹു ഭാँതി ബഖാനീ,**
**കരത് ദണ്ഡവത് ലിഏ ഉഠാഈ –**
**രാഖേ ബഹുത് ബാര് ഉര് ലാഈ.** 5

**സ്വാഗത് പൂँഛി നികട് ബൈഠാരേ –**
**ലഛിമന് സാദര് ചരന് പഖാരേ.** 6

ശ്രീരാമൻ അത്യന്തം മനോഹരമായ ആ തടാകത്തെ കണ്ട് അതിൽ കുളിച്ച് പരമാനന്ദമടഞ്ഞു. സുന്ദരമായ ഒരു വൃക്ഷത്തെക്കണ്ട് രഘുവരൻ അതിന്റെ തണലിൽ അനുജനോടുകൂടി ഇരുന്നു. അവിടെ എല്ലാ ദേവന്മാരും ഋഷികളും വീണ്ടും വന്ന് ശ്രീരാമനെ സ്തുതിച്ച് തങ്ങളുടെ വാസസ്ഥലങ്ങളിലേയ്ക്ക് ചെന്നു. കൃപാനിധി വളരെ പ്രസന്നനായി അനുജനോടുകൂടി സരസങ്ങളായ വിഷയങ്ങൾ ചർച്ചചെയ്തു. പ്രഭു വിരഹവേദനയനുഭവിയ്ക്കുന്നതുകണ്ട നാരദന്റെ മനസ്സ് കുലുങ്ങി. 'എന്റെ ശാപം കാരണമാണ് പ്രഭു പലവിധത്തിലുള്ള കഷ്ടങ്ങളനുഭവിയ്ക്കുന്നത്. അതിനാൽ അങ്ങനെയുള്ള ദിവ്യപുരുഷനെ പോയി ഞാൻ കാണട്ടെ. ഇതുപോലൊരു അവസരം ഇനി കിട്ടിയെന്നു വരില്ല.' ഈ വിധം ചിന്തിച്ചുകൊണ്ട് നാരദൻ കയ്യിൽ വീണയുമായി പ്രഭു സുഖമായിരിയ്ക്കുന്ന

സ്ഥലത്തേയ്ക്കു പോയി, രാമചരിതത്തെ സ്നേഹത്തോടെ വിസ്താരമായി മൃദുസ്വരത്തിൽ പാടി. ദണ്ഡനമസ്കാരം ചെയ്ത നാരദനെ എഴുന്നേൽപ്പിച്ച് വളരെനേരം മാറോടണച്ചു. കുശലപ്രശ്നങ്ങൾക്കുശേഷം അദ്ദേഹത്തെ തന്റെ അരികിലിരുത്തി. ലക്ഷ്മണൻ അദ്ദേഹത്തിന്റെപാദങ്ങളെ തിരുമ്മി.

**ദോ:**

**നാനാ ബിധി ബിനതീ കരി പ്രഭു പ്രസന്ന് ജിയ്ँ ജാനി,**
**നാരദ് ബോലേ ബചന് തബ് ജോരി സരോരുഹ് പാനി. (41)**

പലവിധത്തിൽ വണങ്ങിയ ശേഷം, പ്രഭു പ്രസന്നനാണെന്നു കണ്ട് നാരദൻ തന്റെ താമരക്കൈകൾ കൂപ്പിക്കൊണ്ട് ഈവിധം പറഞ്ഞു: (41)

**ചൗ:**

**സുനഹു ഉദാര് സഹജ് രഘുനായക് –**
**സുന്ദര് അഗമ് സുഗമ് ബര് ദായക്,**
**ദേഹു ഏക് ബര് മാഗഉँ സ്വാമീ –**
**ജദ്യപി ജാനത് അന്തര്ജാമീ. 1**

**ജാനഹു മുനി തുംഹ് മോര് സുഭാഊ –**
**ജന് സന് കബ്ഹുँ കി കരഉँ ദുരാഊ,**
**കവന് ബസ്തു അസി പ്രിയ് മൊഹി ലാഗീ –**
**ജോ മുനിബര് ന സകഹു തുംഹ് മാഗീ. 2**

**ജന് കഹുँ കഛു അദേയ് നഹിം മോരേം –**
**അസ് ബിസ്വാസ് തജഹു ജനി ഭോരേം,**
**തബ് നാരദ് ബോലേ ഹരഷാഈ –**
**അസ് ബര് മാഗഉँ കരഉँ ഢിഠാഈ. 3**

**ജദ്യപി പ്രഭു കേ നാമ് അനേകാ –**
**ശ്രുതി കഹ് അധിക് ഏക് തേം ഏകാ,**
**രാമ് സകല് നാമൻഹ് തേ അധികാ –**
**ഹോഉ നാഥ് അഘ് ഖഗ് ഗന് ബധികാ. 4**

“ഹേ രഘുനായക, കേൾക്കൂ: അങ്ങ് സ്വഭാവംകൊണ്ട് വളരെ ഉദാര നാകുന്നു. അങ്ങ് എളുപ്പത്തിൽ ലഭിയ്ക്കുന്നതും, ലഭിയ്ക്കാൻ കഴിയാത്തതു മായ ദിവ്യങ്ങളായ വരങ്ങൾ വഴങ്ങുന്നു. പ്രഭോ, എനിയ്ക്ക് ഞാൻ ചോദിയ്ക്കുന്ന ഒരേ ഒരു വരം തരു. അന്തര്യാമിയായ അങ്ങയ്ക്ക് അത് അറിയാം.” “ഹേ മുനിവര, അങ്ങയ്ക്ക് എന്റെ സ്വഭാവം അറിയാമല്ലോ? എന്റെ ഭക്തന്മാരിൽനിന്നും ഞാൻ എന്തെങ്കിലും മറയ്ക്കുമോ? മുനിശ്രേഷ്ഠ, അങ്ങയ്ക്ക് കൊടുക്കാൻപാടില്ലാത്ത ഏതു വസ്തുവാണ് ഏററവും പ്രിയമായി ഞാൻ സൂക്ഷിച്ചിരിയ്ക്കുന്നത്? കൊടുക്കാൻപാടില്ലാത്ത ഒരു വസ്തുവും ഞാൻ വെച്ചുകൊണ്ടിരിയ്ക്കുന്നില്ല. ഈ വിശ്വാസം തെററായിക്കൂടി ഒരിയ്ക്കലും വെടിയരുത്.” അപ്പോൾ നാരദൻ സന്തോഷത്തോടെ പറഞ്ഞു: “ഞാൻ കേൾക്കാനുദ്ദേശിയ്ക്കുന്ന വരം ഇതാണ്: എന്റെ സ്വാമിയ്ക്ക് വേദങ്ങൾ ഘോഷിയ്ക്കുന്ന അനവധി നാമങ്ങൾ, ഓരോന്നും മററവയെക്കാളും ശ്രേഷ്ഠ മായത്, ഉണ്ടെങ്കിലും, പ്രഭോ, വേടൻ പക്ഷിക്കൂട്ടത്തെ കൊല്ലുന്നതു പോലെ, പാപങ്ങളെ കൂട്ടമായി നശിപ്പിയ്ക്കുന്ന 'രാമൻ' എന്ന നാമം മറെറല്ലാ നാമങ്ങളിൽനിന്നും ഉയർന്നതായിരിയ്ക്കട്ടെ.

**ദോ:**

**രാകാ രജനീ ഭഗതി തവ രാമ് നാമ് സൊഇ സോമ്,**
**അപര് നാമ് ഉഡ്ഗന് ബിമല് ബസഹു ഭഗത് ഉര് ബ്യോമ്.(42–ക)**

**ഏവമസ്തു മുനി സന് കഹെഉ കൃപാസിന്ധു രഘുനാഥ്,**
**തബ് നാരദ് മന് ഹരഷ് അതി പ്രഭു പദ് നായഉ മാഥ്. (42–ഖ)**

“രാമനെന്ന നാമം അങ്ങയുടെ ഭക്തന്മാരുടെ ഹൃദയമാകുന്ന മേഘ മില്ലാത്ത ആകാശത്തിൽ അങ്ങയോടുള്ള ഭക്തിയെന്ന പൗർണ്ണമിരാത്രി യിലെ ചന്ദ്രനെപ്പോലെയും മററു നാമങ്ങൾ അനവധി നക്ഷത്രങ്ങളെ പ്പോലെയും പ്രകാശിയ്ക്കട്ടെ.” “അങ്ങനെത്തന്നെയാവട്ടെ” എന്ന് കൃപാ സിന്ധുവായ രഘുനാഥൻ മറുപടി പറഞ്ഞു. അപ്പോൾ നാരദൻ അത്യധികം സന്തോഷിച്ച് പ്രഭുവിന്റെ പാദങ്ങളെ തലവണങ്ങി.

(42–ക–ഖ)

**ചൗ:**

**അതി പ്രസന്ന് രഘുനാഥ്ഹി ജാനീ –**
**പുനി നാരദ് ബോലേ മൃദു ബാനീ,**
**രാമ് ജബ്ഹിം പ്രേരെഉ നിജ് മായാ –**
**മോഹെഹു മോഹി സുനഹു രഘുരായാ. 1**

**തബ് ബിബാഹ് മൈം ചാഹഉ്ँ കീൻഹാ –**
**പ്രഭു കെഹി കാരന് കരൈ ന ദീൻഹാ,**
**സുനു മുനി തോഹി കഹഉ്ँ സഹരോസാ –**
**ഭജഹിം ജെ മൊഹി തജി സകല് ഭരോസാ. 2**

**കരഉ്ँ സദാ തിൻഹ് കൈ രഖ്വാരീ –**
**ജിമി ബാലക് രാഖഇ മഹതാരീ,**
**ഗഹ് സിസു ബച്ഛ് അനല് അഹി ധാഇൗ –**
**തഹ്ँ രാഖഇ ജനനീ അര്ഗാഇൗ. 3**

**പ്രൗഢ് ഭഏം തെഹി സുത് പര് മാതാ –**
**പ്രീതി കരഇ നഹിം പാഛിലി ബാതാ,**
**മോരേം പ്രൗഢ് തനയ് സമ് ഗ്യാനീ –**
**ബാലക് സുത് സമ് ദാസ് അമാനീ. 4**

**ജന്ഹി മോര് ബല് നിജ് ബല് താഹീ –**
**ദുഹു കഹ്ँ കാമ് ക്രോധ് രിപു ആഹീ,**
**യഹ് ബിചാരി പണ്ഡിത് മൊഹി ഭജഹീം –**
**പാഎഹുँ ഗ്യാന് ഭഗതി നഹിം തജഹീം. 5**

രഘുനാഥൻ പ്രസന്നനാണെന്നു കണ്ട് നാരദൻ വീണ്ടും മൃദുവായി പറഞ്ഞു: "ഹേ രാമ, കേൾക്കൂ. അങ്ങ് അങ്ങയുടെ മായയെ പ്രേരിപ്പിച്ചപ്പോൾ മോഹവശനായി ഞാൻ വിവാഹം ചെയ്യാനാഗ്രഹിച്ചു. പിന്നെ എന്തുകൊണ്ടാണങ്ങ് എന്റെ ആശയെ സാധിയ്ക്കാൻ അനുവദിയ്ക്കാത്തത്?" "ഹേ മുനേ, കേൾക്കൂ: ഞാൻ ശക്തമായി പറയുന്നു, ഒരമ്മ തന്റെ കുഞ്ഞിനെ കാത്തുരക്ഷിയ്ക്കുന്നതുപോലെ എന്നെ പൂർണ്ണവിശ്വാസത്തോടെ ഭജിയ്ക്കുന്നവരെ ഞാൻ എപ്പോഴും കാത്തുരക്ഷിയ്ക്കും. ഒരു കുഞ്ഞ്

തീയിനേയോ പാമ്പിനേയോ പിടിയ്ക്കാൻ ഓടിയാൽ അതിന്റെ അമ്മ അതിനെ പിടിച്ചുനീക്കി രക്ഷിയ്ക്കും. തന്റെ മകൻ വളർന്നാൽ സംശയ മില്ലാതെ അമ്മ അവനെ സ്നേഹിയ്ക്കും, പക്ഷെ മുന്നെപ്പോലെ (അത്ര തീവ്രമായി) അല്ല. ജ്ഞാനികൾ എന്റെ വളർന്ന പുത്രന്മാരെപ്പോലെ യാണ്. താഴ്മയുള്ള എന്റെ ഭക്തന്മാർ എന്റെ കുഞ്ഞുങ്ങളെപ്പോലെ യുമാണ്. ഒരു ഭക്തൻ എന്നെ മാത്രം ആശ്രയിച്ചിരിയ്ക്കുന്നു. ജ്ഞാനിയോ സ്വന്തം ബലത്തേയും. രണ്ടു കൂട്ടർക്കും കാമക്രോധാദികളെന്ന ശത്രു ക്കളെ നേരിടേണ്ടിവരും. ഈവിധം ചിന്തിച്ച് പണ്ഡിതർ എന്നെ ഭജിയ്ക്കുന്നു. ജ്ഞാനം ലഭിച്ചശേഷവും അവർ ഒരിയ്ക്കലും ഭക്തിയെ വെടിയുന്നില്ല.

**ദോ:**

**കാമ് ക്രോധ് ലോഭാദി മദ് പ്രബല് മോഹ് കൈ ധാരി,**
**തിൻഹ് മഹ്ँ അതി ദാരുന് ദുഖദ് മായാരൂപീ നാരി. (43)**

“കാമക്രോധലോഭമദമോഹാദികൾ അജ്ഞാനമെന്ന അതിശക്തിയുള്ള സേനയാണ്. പക്ഷെ അവയിൽ എല്ലാററിലും അത്യന്തം ദാരുണവും ദു:ഖപ്രദവുമായത് മായാരൂപിണിയായ സ്ത്രീയാണ്. “ (43)

**ചൗ:**

**സുനു മുനി കഹ് പുരാന് ശ്രുതി സന്താ –**
**മോഹ് ബിപിന് കഹുँ നാരി ബസന്താ,**
**ജപ് തപ് നേമ് ജലാശ്രയ് ഝാരീ –**
**ഹോഇ ഗ്രീഷ്മ് സോഷഇ സബ് നാരീ. 1**

**കാമ് ക്രോധ് മദ് മത്സര് ഭേകാ –**
**ഇൻഹ്ഹി ഹരഷ്പ്രദ് ബരഷാ ഏകാ,**
**ദുർബാസനാ കുമുദ് സമുദാഈ –**
**തിൻഹ് കഹ്ँ സരദ് സദാ സുഖദാഈ. 2**

**ധർമ് സകല് സരസീരുഹ് ബൃന്ദാ –**
**ഹൊഇ ഹിമ് തിൻഹ്ഹി ദഹഇ സുഖ് മന്ദാ,**

**പുനി മമതാ ജവാസ് ബഹുതാഈ –**
**പലുഹഇ നാരി സിസിര് രിതു പാഈ.** 3

**പാപ് ഉലൂക് നികര് സുഖകാരീ –**
**നാരി നിബിഡ് രജനീ അ്ധിആരീ,**
**ബുധി ബല് സീല് സത്യ് സബ് മീനാ –**
**ബന്സീ സമ് ത്രിയ് കഹഹിം പ്രബീനാ.** 4

“ഹേ മുനേ, കേൾക്കൂ. പുരാണങ്ങളും, വേദങ്ങളും, സാധുക്കളും പറയുന്നു: അജ്ഞാനമെന്ന കാട്ടിന്ന് നാരി വസന്തഋതുപോലെയാണ്. മാത്രമല്ല വേനൽക്കാലത്തെപ്പോലെ അവൾ (സ്ത്രീ) ജപം, തപസ്സ്. ധർമ്മാചരണം തുടങ്ങിയസൽക്കർമ്മങ്ങളെന്ന കുളങ്ങളേയും സരസ്സുകളേയും വററിയ്ക്കുന്നു. പിന്നെ കാമം, ക്രോധം, മദം, മാത്സര്യം എന്നീ തവളകൾക്ക് ആനന്ദത്തെ കൊടുക്കുന്ന വർഷക്കാലത്തെപ്പോലെയാണ് സ്ത്രീ. ദുർവാസനകളെന്ന ആമ്പൽപ്പൂക്കൂട്ടത്തിന്ന് ഹിതകരമായ ശരൽക്കാലം പോലെയാണ് കാമവാസനകളുടെ അടിസ്ഥാനമായ സ്ത്രീ. എല്ലാവിധ ധർമ്മങ്ങളും താമരപ്പൂക്കൾ പോലെയും, സ്ത്രീ അവയെ വാട്ടിയെടുക്കുന്ന ശീതകാലം പോലെയുമാണ്. സ്ത്രീയെന്ന ശിശിരകാലത്തിന്റെ അവസാനത്തിൽ മമതയെന്ന യവസപ്പുല്ലുകൾ തിങ്ങി വളരുന്നു. പാപങ്ങളെന്ന മൂങ്ങകൾക്ക് സ്ത്രീ കൂരിരുട്ടുള്ള സുഖപ്രദമായ രാത്രിയാകുന്നു. ബുദ്ധി, ബലം, ശീലം, സത്യം ഇവ അനവധി മീനുകളെപ്പോലെയും, സ്ത്രീ അവയെ പിടിയ്ക്കാനുള്ള ചൂണ്ടൽ പോലെയുമാണെന്ന് ജ്ഞാനികൾ ഘോഷിയ്ക്കുന്നു.”

**ദോ:**
**അവഗുന് മൂല് സൂലപ്രദ് പ്രമദാ സബ് ദുഖ് ഖാനി,**
**താതേ കീൻഹ് നിവാരന് മുനി മൈം യഹ് ജിയ് ജാനി.** **(44)**

“ഒരു യുവതി എല്ലാ അവഗുണങ്ങളുടേയും ഉപദ്രവങ്ങളുടെയും മൂല കാരണവും, ദുഃഖങ്ങളുടെ കലവറയുമാണ്. ഇത് മനസ്സിൽക്കൊണ്ടാണ്, ഹേ മഹർഷേ, ഞാൻ നിങ്ങളുടെ വിവാഹത്തെ തടുത്തത്.” (44)

**ചൗ:**

**സുനി രഘുപതി കേ ബചന് സുഹാഏ –**
**മുനി തന് പുലക് നയന് ഭരി ആഏ,**
**കഹഹു കവന് പ്രഭു കൈ അസി രീതീ –**
**സേവക് പര് മമതാ അരു പ്രീതീ. 1**

**ജേ ന ഭജഹിം അസ് പ്രഭു ഭ്രമ് ത്യാഗീ –**
**ഗ്യാന് രംക് നര് മന്ദ് അഭാഗീ,**
**പുനി സാദര് ബോലേ മുനി നാരദ് –**
**സുനഹു രാമ് ബിഗ്യാന് ബിസാരദ്. 2**

**സന്തൻഹ് കേ ലച്ഛന് രഘുബീരാ –**
**കഹഹു നാഥ് ഭവ ഭഞ്ജന് ഭീരാ,**
**സുനു മുനി സന്തൻഹ് കേ ഗുന് കഹഊँ –**
**ജിൻഹ് തേ മൈം ഉൻഹ് കേം ബസ് രഹഊँ. 3**

**ഷട് ബികാര് ജിത് അനഘ് അകാമാ –**
**അചല് അകിഞ്ചന് സുചി സുഖധാമാ,**
**അമിത്ബോധ് അനീഹ് മിത്ഭോഗീ –**
**സത്യസാര് കബി കോബിദ് ജോഗീ. 4**

**സാവധാന് മാനദ് മദ്ഹീനാ –**
**ധീര് ധർമ് ഗതി പരമ് പ്രബീനാ. 5**

രഘുപതിയുടെ സുഖപ്രദമായ പ്രസംഗത്തെ കേട്ട മുനിയുടെ ശരീരം പുളകിതമായി. കണ്ണുകൾ നിറഞ്ഞുവഴിഞ്ഞു. അദ്ദേഹം സ്വയം പറഞ്ഞു: 'പറയൂ, ഇത്രയും മമതയും സ്നേഹവും തന്റെ സേവകരോടു കാണിയ്ക്കുന്ന വേറെ ഏതു പ്രഭുവാണുള്ളത്? ഭ്രമത്തെ വെടിഞ്ഞ് ഈവിധമുള്ള ഒരു സ്വാമിയെ ഭജിയ്ക്കാത്തവർ അജ്ഞാനികളും, മന്ദബുദ്ധികളും, ഭാഗ്യഹീനരുമാണ്.' വീണ്ടും നാരദമുനി ആദരവോടെ പ്രഭുവോട് പറഞ്ഞു: "ഹേ രാമ, അങ്ങ് വിജ്ഞാനവിശാരദനാണ്. ഹേ നാഥ, ഭവഭയത്തെ നശിപ്പിയ്ക്കുന്ന രഘുവീര, സാധുക്കളുടെ ലക്ഷണങ്ങളെന്താണെന്ന് പറഞ്ഞാലും." "ഹേ

മുനേ, സാധുജനങ്ങളുടെ ലക്ഷണങ്ങൾ പറയാം. ഈ ഗുണങ്ങളാൽ അവർ എന്നെ തങ്ങളുടെ വശത്താക്കിയിരിയ്ക്കുന്നു. അവർ ആറുവിധം വികാരങ്ങളെ (കാമം, ക്രോധം, ലോഭം, മോഹം, മദം, മാത്സര്യം) ജയിച്ച വരും, നിഷ്പാപരും, നിഷ്കാമരും, ദൃഢതയുള്ളവരും, അകിഞ്ചനരും (ഒന്നുമില്ലാത്തവരും), (അകവും പുറമും) ശുദ്ധരും, ആനന്ദമഗ്നരും, അമിതജ്ഞാനികളും, ഇച്ഛാരഹിതരും, മിതമായി ഭക്ഷിയ്ക്കുന്നവരും, സത്യസന്ധരും, കല്പനാശക്തിയുള്ളവരും (കവികളും), പണ്ഡിതരും, യോഗികളും, ജാഗ്രതയുള്ളവരും, അന്യരെ മാനിയ്ക്കുന്നവരും, അഭിമാന മില്ലാത്തവരും, മനോധൈര്യമുള്ളവരും, ധർമ്മത്തിന്റെ ഗതിയെപ്പററി നല്ലപോലെ ജ്ഞാനമുള്ളവരുമാണ്."

**ദോ:**

**ഗുനാഗാര് സംസാര് ദുഖ് രഹിത് ബിഗത് സന്ദേഹ്,**
**തജി മമ ചരന് സരോജ് പ്രിയ് തിൻഹ് കഹു ँ ദേഹ് ന ഗേഹ്. (45)**

"അവർ ഗുണങ്ങളുടെ ഇരുപ്പിടവും, സംസാരദുഃഖരഹിതരും, സംശയങ്ങ ളില്ലാത്തവരുമാണ്. എന്റെ പാദകമലങ്ങളല്ലാതെ, മറെറാന്നും അവർക്ക് പ്രിയമല്ല – സ്വന്തം ശരീരമോ, വീടോ പോലും." (45)

**ചൌ:**

**നിജ് ഗുന് ശ്രവന് സുനത് സകുചാഹീം –**
**പര് ഗുന് സുനത് അധിക് ഹരഷാഹീം,**
**സമ് സീതല് നഹിം ത്യാഗഹിം നീതീ –**
**സരല് സുഭാഉ സബ്ഹി സന് പ്രീതീ. 1**

**ജപ് തപ് ബ്രത് ദമ് സംജമ് നേമാ –**
**ഗുരു ഗോബിന്ദ് ബിപ്ര് പദ് പ്രേമാ,**
**ശ്രദ്ധാ ഛമാ മയ്ത്രീ ദായാ –**
**മുദിതാ മമ പദ് പ്രീതി അമായാ. 2**

**ബിരതി ബിബേക് ബിനയ് ബിഗ്യാനാ –**
**ബോധ് ജഥാരഥ് ബേദ് പുരാനാ,**

**ദംഭ് മാന് മദ് കരഹിം ന കാഊ –**
**ഭൂലി ന ദേഹിം കുമാരഗ് പാഊ. 3**

**ഗാവഹിം സുനഹിം സദാ മമ ലീലാ –**
**ഹേതു രഹിത് പരഹിത് രത് സീലാ,**
**മുനി സുനു സാധുൻഹ് കേ ഗുന് ജേതേ –**
**കഹി ന സകഹിം സാരദ് ശ്രുതി തേതേ. 4**

“തങ്ങളെ പുകഴ്ത്തുന്നതു കേട്ടാൽ സങ്കോചപ്പെടുന്നവരും, അന്യരെ ശ്ലാഘിയ്ക്കുന്നത് കേട്ട് സന്തോഷിയ്ക്കുന്നവരുമാണവർ. സമബുദ്ധിയുള്ള വരും, ശാന്തരും, നീതിമാർഗ്ഗത്തെ ത്യജിയ്ക്കാത്തവരുമാണവർ. സരള സ്വഭാവികളും, എല്ലാവരുടെ മനസ്സിനേയും പ്രീതിപ്പെടുത്തുന്നവരും, ജപം, തപം, വ്രതം, ഇന്ദ്രിയനിയന്ത്രണം, നീതിനിഷ്ഠ ഇവ പാലിയ്ക്കുന്നവരു മാണ്. അവർ ഗുരുവിന്റേയും, വിഷ്ണുവിന്റേയും, ബ്രാഹ്മണരുടേയും പാദങ്ങളിൽ ഭക്തിയുള്ളവരാണ്. അവർ ശ്രദ്ധാലുക്കളും, ക്ഷമാശീലരും, എല്ലാരായിട്ടും സൗഹാർദ്ദം പാലിയ്ക്കുന്നവരും, ദയാലുക്കളും, എല്ലാ പരിതസ്ഥിതികളിലും പ്രസന്നരും, എന്റെ പാദങ്ങളിൽ നിഷ്കളങ്കഭക്തി യുള്ളവരുമാണ്. വിരക്തി, വിവേകം, വിനയം, വിജ്ഞാനം, യഥാർത്ഥ ബോധം, വേദങ്ങളിലും പുരാണങ്ങളിലും ശരിയായ ജ്ഞാനം, ഇവ അവരുടെ സ്വഭാവഗുണങ്ങളാണ്. മിഥ്യാചാരം, അഭിമാനം അഹങ്കാരം ഇവയെ അവർ ഒരിയ്ക്കലും അവലംബിയ്ക്കുകയില്ല. മറന്നുപോയിപോലും ദുർമാർഗ്ഗത്തിൽകൂടി അവർ നടക്കുകയില്ല. അവർ എപ്പോഴും എന്റെ ലീലകളെ പാടുന്നതിലും കേൾക്കുന്നതിലും നിരതരാണ്. അവർ യാതൊരു പരിഗണനയുമില്ലാതെ മററുള്ളവർക്ക് നന്മചെയ്യുന്നതിൽ നിരതരാണ്. ചുരുക്കത്തിൽ ഹേ മുനിവര്യ, സാധുക്കളുടെ ഗുണങ്ങൾ ഇത്രയും എണ്ണമില്ലാത്തതാണ്, അവയെ ശാരദയ്ക്കോ വേദങ്ങൾക്കോ കൂടി പറഞ്ഞു തീർക്കാൻ കഴിയില്ല. “

**ഛരം:**

**കഹി സക് ന സാരദ് സേഷ് നാരദ് സുനത് പദ് പങ്കജ് ഗഹേ,**
**അസ് ദീനബന്ധു കൃപാല് അപനേ ഭഗത് ഗുന് നിജ് മുഖ് കഹേ.**

**സിരു നാഇ ബാരഹിം ബാര് ചരനൻഹി ബ്രഹ്മപുര് നാരദ് ഗഏ,**
**തേ ധന്യ് തുലസീദാസ് ആസ് ബിഹാഇ ജേ ഹരി രˇഗ് രˇഏ.**

"ശാരദയ്ക്കോ ആദിശേഷനോ കൂടി അവയെ പറയാൻ കഴിയില്ല." അതുകേട്ട് നാരദമുനി പ്രഭുവിന്റെ പാദകമലങ്ങളെ കെട്ടിപ്പിടിച്ചു. ഈ വിധം ദീനബന്ധവും കൃപാലുവമായ പ്രഭു തന്റെ നാവുകൊണ്ടുതന്നെ തന്റെ ഭക്തന്മാരുടെ ഗുണങ്ങളെ വർണ്ണിച്ചു. നാരദൻ വീണ്ടും വീണ്ടും പ്രഭുവിന്റെ പാദങ്ങളിൽ തല വണങ്ങിയശേഷം ബ്രഹ്മലോകത്തിലേയ്ക്കു പോയി. തുളസീദാസൻ പറയുന്നു: ഏവർ എല്ലാ ആശകളും വെടിഞ്ഞ് ശ്രീഹരിയിങ്കൽ പ്രേമമഗ്നരായിരിയ്ക്കുന്നുവോ അവർ ധന്യരാണ്.

**ദോ:**
**രാവനാരി ജസു പാവന് ഗാവഹിം സുനഹിം ജെ ലോഗ്,**
**രാമ് ഭഗതി ദൃഢ് പാവഹിം ബിനു ബിരാഗ് ജപ് ജോഗ്. (46–ക)**

**ദീപ് സിഖാ സമ് ജുബതി തന് മന് ജനി ഹോസി പതംഗ്,**
**ഭജഹി രാമ് തജി കാമ് മദ് കരഹി സദാ സത്സംഗ്. (46–ഖ)**

രാവണശത്രുവായ ശ്രീരാമന്റെ പാവനമായ സ്തുതികളെ പാടുന്നവർക്കും കേൾക്കുന്നവർക്കും, വിരക്തിയോ, ജപമോ, യോഗമോ കൂടാതെ തന്നെ ശ്രീരാമനിങ്കൽ അചഞ്ചലഭക്തി ലഭിയ്ക്കും. ഒരു യുവതിയുടെ ശരീരം ഒരു ദീപനാളം പോലെയാണ്. ഹേ മനസ്സേ, അതിൽ നീ പാററയായി വീഴരുത്. കാമവും അഭിമാനവും ത്യജിച്ച് ശ്രീരാമനെ ഭജിച്ചുകൊണ്ട് സദാ സത്സംഗത്തെ ആശ്രയിയ്ക്കൂ. (46–ക–ഖ)

**ഇതി ശ്രീമദ് രാമചരിതമാനസേ സകലകലികലുഷവിധ്വംസനേ**
**തൃതീയ: സോപാന: സമാപ്ത:**

ഇങ്ങിനെ,സകലകലിമലങ്ങളേയുംഅകറ്റുന്നശ്രീരാമചരിതമാനസത്തിലെ മൂന്നാമത്തെ സോപാനം അവസാനിയ്ക്കുന്നു.
(അരണ്യകാണ്ഡം സമാപ്തം)

**ഗോസ്വാമി**

**തുളസീദാസകൃതം**

# ശ്രീരാമചരിതമാനസം

# കിഷ്കിന്ധാകാണ്ഡം

**പരിഭാഷകൻ**

പി.എസ്.അഗ്നീശ്വരൻ




Rama Charita Manasam – Kishkindhakandam - Malayalam Translation
by PSA Easwaran is licensed under a
Creative Commons Attribution-NonCommercial-NoDerivs 2.5 India License.

---

E-book Published By
**http://malayalamebooks.org/**
July 2012,  2020

സീതാരാമാഭ്യാം നമഃ
ഗോസ്വാമി തുളസീദാസകൃതം
ശ്രീ രാമചരിതമാനസം

# കിഷ്കിന്ധാകാണ്ഡം

**ധ്യാനശ്ലോകങ്ങൾ**

**കുന്ദേന്ദീവരസുന്ദരാവതിബലൗ വിജ്ഞാനധാമാവുഭൗ**
**ശോഭാഢ്യൗ വരധന്വിനൗ ശ്രുതിനുതൗ ഗോവിപ്രവൃന്ദപ്രിയൗ**
**മായാമാനുഷരൂപിണൗ രഘുവരൗ സദ്ധർമവർമൗ ഹിതൗ**
**സീതാന്വേഷണതത്പരൗ പഥിഗതൗ ഭക്തിപ്രദൗ തൗ ഹി നഃ.1**

മുല്ലപ്പൂപോലേയും നീലത്താമരപോലേയും സുന്ദരന്മാരും, അതിബലവാന്മാരും, വിജ്ഞാനത്തിന്റെ കലവറകളും, സുശോഭനന്മാരും, മികച്ച വില്ലാളികളും, വേദങ്ങളാൽ വന്ദിയ്ക്കപ്പെടുന്നവരും, ഗോക്കളുടേയും ബ്രാഹ്മണരുടേയും പ്രിയരും, രഘുവരന്മാരായി മായാമാനുഷരൂപം ധരിച്ചവരും, സദ്ധർമ്മത്തിന്റെ കവചം പോലുള്ളവരും, ഹിതകാരികളും, സീതാന്വേഷണത്തിൽ നിരതന്മാരുമായ ഇരുവരും നമുക്ക് ഭക്തിയെ പ്രദാനം ചെയ്യട്ടെ. 1

**ബ്രഹ്മാംഭോധിസമുദ്ഭവം കലിമലപ്രധ്വംസനം ചാവ്യയം,**
**ശ്രീമച്ഛംഭുമുഖേന്ദുസുന്ദരവരേ സംശോഭിതം സർവദാ.**
**സംസാരാമയഭേഷജം സുഖകരം ശ്രീജാനകീജീവനം,**
**ധന്യാസ്തേ കൃതിനഃ പിബന്തി സതതം ശ്രീരാമനാമാമൃതം. 2**

വേദങ്ങളാകുന്ന സമുദ്രത്തെ കടഞ്ഞെടുത്തതും, കലിമലത്തെ നശിപ്പിയ്ക്കുന്നതും, ക്ഷയമില്ലാത്തതും, ശംഭുവിന്റെ അതിസുന്ദരമായ ചന്ദ്രനെപ്പോലുള്ള മുഖത്തിൽ സദാ ശോഭിച്ചുകൊണ്ടിരിയ്ക്കുന്നതും, സംസാരമാകുന്ന രോഗത്തിന്ന് സിദ്ധൗഷധവും, സീതയുടെ ജീവനുമായ

ശ്രീരാമനാമമെന്ന അമൃതത്തെ സദാ പാനം ചെയ്തുകൊണ്ടിരിയ്ക്കുന്ന സുകൃതം ചെയ്ത സാധുക്കൾ ധന്യരാണ്.

**സോ:**
**മുക്തി ജന്മ് മഹി ജാനി ഗ്യാന് ഖാനി അഘ് ഹാനി കര്,**
**ജഹ്ँ ബസ് സംഭു ഭവാനി സോ കാസി സെഇഅ കസ് ന.**

**ജരത് സകല് സുര് ബൃന്ദ് ബിഷമ് ഗരല് ജെഹിം പാന് കിയ്,**
**തെഹി ന ഭജസി മന് മംദ് കോ കൃപാല് സങ്കര് സരിസ്.**

മുക്തിയുടെ ജന്മഭൂമിയും, ജ്ഞാനത്തിന്റെ ഭണ്ഡാരവും, പാപനാശിനിയും ശംഭുവിന്റേയും ഭവാനിയുടേയും വാസസ്ഥലവുമായ കാശിയിൽ എന്തുകൊണ്ട് വസിയ്ക്കുന്നില്ല? ഹേ മന്ദബുദ്ധേ, ദേവസമൂഹത്തെ ദഹിപ്പിച്ചു കൊണ്ടിരുന്ന വിഷത്തെ പാനം ചെയ്ത അവനെ നീ എന്തുകൊണ്ട് ഭജിയ്ക്കുന്നില്ല? ശങ്കരനെക്കാളും കൃപാലുവായി വേറെയാരാണുള്ളത്?

**ചൗ:**
**ആഗേം ചലേ ബഹുരി രഘുരായാ –**
**രിഷ്യമൂക് പർബത് നിഅരായാ,**
**തഹ്ँ രഹ് സചിവ് സഹിത് സുഗ്രീവാ –**
**ആവത് ദേഖി അതുല് ബല് സീംവാ. 1**

**അതി സഭീത് കഹ് സുനു ഹനുമാനാ –**
**പുരുഷ് ജുഗല് ബല് രൂപ് നിധാനാ,**
**ധരി ബടു രൂപ് ദേഖു തൈം ജാഇൗ –**
**കഹെസു ജാനി ജിയ്ँ സയന് ബുഝാഇൗ. 2**

**പഠഏ ബാലി ഹോഹിം മന് മൈലാ –**
**ഭാഗൗം തുരത് തജൗം യഹ് സൈലാ,**
**ബിപ്ര് രൂപ് ധരി കപി തഹ്ँ ഗയഊ –**
**മാഥ് നാഇ പൂഛത് അസ് ഭയഊ. 3**

**കോ തുംഹ് സ്യാമല് ഗൗര് സരീരാ –**
**ഛത്രീ രൂപ് ഫിരഹു ബന് ബീരാ,**

**കഠിന് ഭൂമി കോമല് പദ് ഗാമീ –**
**കവന് ഹേതു ബിചരഹു ബന് സ്വാമീ. 4**

**മൃദുല് മനോഹര് സുന്ദര് ഗാതാ –**
**സഹത് ദുസഹ് ബന് ആതപ് ബാതാ,**
**കീ തുംഹ് തീനി ദേവ് മഹ്ँ കോഊ –**
**നര് നാരായന് കീ തുംഹ് ദോഊ. 5**

രഘുരാമൻ ഇനിയും മുന്നോട്ടു പോയി ഋഷ്യമൂകപർവത്തെ സമീപിച്ചു. അവിടെ സുഗ്രീവൻ തന്റെ മന്ത്രിമാരോടുകൂടി വസിച്ചുകൊണ്ടിരുന്നു. തുലനയില്ലാത്ത ബലമുള്ള രണ്ടു സഹോദരന്മാരും വരുന്നതുകണ്ട് അവൻ അത്യധികം ഭീതനായി (ഹനുമാനോട്) പറഞ്ഞു: "ഹേ ഹനുമൻ, കേൾക്കൂ: ആ രണ്ടു പുരുഷന്മാർ ബലത്തിന്റേയും സൗന്ദര്യത്തിന്റേയും കലവറയാണ്. നീ ഒരു ബ്രാഹ്മണവടുന്റെ വേഷമണിഞ്ഞ് അവരെ പോയി കണ്ട് അവരുടെ ഉദ്ദേശമെന്തെന്ന് മനസ്സിലാക്കി ആംഗ്യം മൂലം എന്നെ അറിയിയ്ക്കൂ. അവർ ദുഷ്ടബുദ്ധിയായ ബാലിയാൽ അയയ്ക്കപ്പെട്ടവ രായാൽ ഞാൻ ഉടൻതന്നെ ഈ പർവതത്തെ വിട്ട് ഓടിപ്പോകണം." ഹനുമാൻ ബ്രാഹ്മണവേഷം ധരിച്ച് ആ രണ്ടു സഹോദരന്മരുടെ അടുത്തു ചെന്ന് അവരെ തലവണങ്ങിക്കൊണ്ട് ചോദിച്ചു: "ക്ഷത്രിയവേഷത്തിൽ ഈ കാട്ടിൽ ചുറ്റിത്തിരിയുന്ന ശ്യാമളവർണ്ണനും, ശുഭ്രവർണ്ണനുമായ വീരന്മാരേ, നിങ്ങളിരുവരും ആരാണ്? കഠിനമായ ഭൂമിയിൽ കോമള പാദങ്ങൾകൊണ്ട് നടക്കുന്ന ഹേ സ്വാമികളേ, നിങ്ങൾ ഈ കാട്ടിൽ അലയുന്നതിന്റെ ഉദ്ദേശമെന്താണ്? മൃദുലവും മനോഹരവുമായ മേനിയോടുകൂടിയ നിങ്ങൾ എന്തിനാണ് കടുത്ത വെയ്യിലിനേയും കാട്ടു പ്രദേശത്തിലെ ശക്തമായ കാറ്റിനേയും സഹിച്ചുകൊണ്ടിരിയ്ക്കുന്നത്? നിങ്ങൾ ത്രിമുർത്തികളിൽ ഇരുവരാണോ, അഥവാ നരനാരായണ ന്മാരാണോ?"

**ദോ:**
**ജഗ് കാരന് താരന് ഭവ ഭഞ്ജന് ധരനീ ഭാര്,**
**കീ തുംഹ് അഖില് ഭുവന് പതി ലീൻഹ് മനുജ് അവതാര്. (1)**

"ജഗത്തിന്റെ ആദികാരണവും, അഖിലഭുവനങ്ങളുടേയും പ്രഭുക്കളുമായ നിങ്ങൾ, ഭവസാഗരത്തെ കടക്കാനുള്ള പാലമായും ഭൂഭാരത്തെ ഭഞ്ജിയ്ക്കുവാനും മനുഷ്യരൂപത്തിൽ അവതരിച്ചവരാണോ?" (1)

**ചൗ:**

**കോസലേസ് ദസരഥ് കേ ജാഏ –**
**ഹമ് പിതു ബചന് മാനി ബന് ആഏ,**
**നാമ് രാമ് ലഛിമന് ദൊഉ ഭാഈ –**
**സംഗ് നാരി സുകുമാരി സുഹാഈ. 1**

**ഇഹാँ ഹരീ നിസാചര് ബൈദേഹീ –**
**ബിപ്ര് ഫിരഹിം ഹമ് ഖോജത് തേഹീ,**
**ആപന് ചരിത് കഹാ ഹമ് ഗാഈ –**
**കഹഹു ബിപ്ര് നിജ് കഥാ ബുഝാഈ. 2**

**പ്രഭു പഹിചാനി പരെഉ ഗഹി ചരനാ –**
**സോ സുഖ് ഉമാ ജാഇ നഹിം ബരനാ,**
**പുലകിത് തന് മുഖ് ആവ് ന ബചനാ –**
**ദേഖത് രുചിര് ബേഷ് കൈ രചനാ. 3**

**പുനി ധീരജു ധരി അസ്തുതി കീൻഹീ –**
**ഹരഷ് ഹൃദയ് നിജ് നാഥ്ഹി ചീൻഹീ,**
**മോര് ന്യാഉ മൈം പൂഛാ സാഈँ –**
**തുംഹ് പൂഛഹു കസ് നര് കീ നാഈ. 4**

**തബ് മായാ ബസ് ഫിരഉँ ഭുലാനാ –**
**താ തേ മൈം നഹിം പ്രഭു പഹിചാനാ. 5**

"ഞങ്ങൾ കോസലരാജാവായ ദശരഥന്റെ മക്കളാണ്; പിതാവിന്റെ വാക്കു മാനിച്ചുകൊണ്ട് വനത്തിലേയ്ക്കുവന്നു. സഹോദരന്മാരായ ഞങ്ങളിരുവരുടേയും പേരുകൾ രാമനെന്നും ലക്ഷ്മണനെന്നുമാണ്. ഞങ്ങളുടെ കൂടെ സുന്ദരിയും കോമളാംഗിയുമായ ഒരു പെൺകൊച്ചുണ്ടായിരുന്നു – വിദേഹരാജപുത്രി – അവളെ ഇവിടെ ഒരു രാക്ഷസൻ തട്ടിക്കൊണ്ടു

പോയി. ഹേ ബ്രാഹ്മണ, ഞങ്ങൾ അവളെ അന്വേഷിച്ചു നടക്കുകയാണ്. ഞങ്ങൾ ഞങ്ങളുടെ കഥ പറഞ്ഞു. ഹേ വിപ്ര, ഇനി നിങ്ങളുടെ കഥ പറയൂ.'' ഇപ്പോൾ തന്റെ പ്രഭുവിനെ തിരിച്ചറിഞ്ഞ് ഹനുമാൻ നിലത്തുവിണ് അവന്റെ പാദങ്ങളെ കെട്ടടിപ്പിടിച്ചു. (ശിവൻ തുടരുന്നു): ഹേ ഉമേ, അവന്റെ ആനന്ദത്തെ വർണ്ണിയ്ക്കാനാവില്ല. അവന്റെ ശരീരം പുളകിതമായി, അവരുടെ വിചിത്രമായ വസ്ത്രധാരണത്തെ നോക്കിക്കൊണ്ട്, വായയിൽനിന്നും വാക്കുകൾ പുറത്തുവന്നില്ല. പിന്നെ സ്വയം ഉണർന്ന് അവന്റെ കീർത്തിയെ പാടി, തന്റെ സ്വാമിയെ കണ്ടെത്തിയതിൽ മനസ്സിൽ അത്യന്തം സന്തുഷ്ടനായി. ''പ്രഭോ, ഞാൻ അങ്ങയെ ചോദ്യം ചെയ്തതിൽ ന്യായമുണ്ട്. പക്ഷേ, അങ്ങ് എന്നോട് സാധാരണ മനുഷ്യനെപ്പോലെ എങ്ങിനെ ചോദ്യം ചെയ്യും? ഞാൻ അങ്ങയുടെ മായയുടെ ശക്തിയാൽ മോഹിതനായിരുന്നു. എന്റെ സ്വാമീ, അതനിലാണ് എനിയ്ക്ക് അങ്ങയെ തിരിച്ചറിയാൻ കഴിയാതിരുന്നത്.''

**ദോ:**

**ഏക് മൈം മന്ദ് മോഹ്ബസ് കുടില് ഹൃദയ് അഗ്യാന്,**
**പുനി പ്രഭു മോഹി ബിസാരെഉ ദീനബന്ധു ഭഗവാന്. (2)**

''ഒന്നാമത്, ഞാൻ മന്ദബുദ്ധിയും മോഹവശനും, കുടിലഹൃദയനും, അജ്ഞാനിയുമാണ്. പിന്നെ, പ്രഭോ, എല്ലാറ്റിന്നും മീതെ ദീനബന്ധുവായ സാക്ഷാത് ഭഗവാൻ തന്നെ എന്നെ മറന്നിരുന്നു.'' (2)

**ചൗ:**

**ജദപി നാഥ് ബഹു അവഗുന് മോരേം –**
**സേവക് പ്രഭുഹി പരൈ ജനി ഭോരേം,**
**നാഥ് ജീവ് തവ മായാँ മോഹാ –**
**സോ നിസ്തരഇ തുംഹാരെഹിം ഛോഹാ. 1**

**താ പര് മൈം രഘുബീര് ദൊഹാഈ –**
**ജാനഉँ നഹിം കഛു ഭജന് ഉപാഈ,**
**സേവക സുത് പതി മാത് ഭരോസേം –**
**രഹഇ അസോച് ബനഇ പ്രഭു പോസേം. 2**

**അസ് കഹി പരെഉ ചരന് അകുലാഈ –**
**നിജ് തനു പ്രഗടി പ്രീതി ഉര് ഛാഈ,**
**തബ് രഘുപതി ഉഠാഇ ഉര് ലാവാ –**
**നിജ് ലോചന് ജല് സീംചി ജുഡാവാ. 3**

**സുനു കപി ജിയ്ँ മാനസി ജനി ഊനാ –**
**തൈം മമ പ്രിയ് ലഛിമന് തേ ദൂനാ,**
**സമദര്സീ മൊഹി കഹ് സബ് കോഊ –**
**സേവക് പ്രിയ് അനന്യഗതി സോഊ. 4**

''പ്രഭോ, എനിയ്ക്ക് അനവധി അവഗുണങ്ങൾ ഉണ്ടെങ്കിലും, സേവകനായ എന്നെ സ്വാമി മറന്നുപോകരുത്. പ്രഭോ, ജീവൻ അങ്ങയുടെ മായയാൽ മോഹിതനാകുന്നു. അങ്ങയുടെ കൃപയൊന്നുകൊണ്ടു മാത്രമേ അതിൽ നിന്നും മുക്തനാകാൻ കഴിയുള്ളൂ. മാത്രമല്ല, ഞാൻ രഘുവീരൻ ആണയായി പറയുന്നു: എനിയ്ക്ക് ഭജനമോ, (അങ്ങയെ പ്രീതിപ്പെടുത്താൻ) മറ്റേതു ഉപായമോ അറിയില്ല. ഒരു സേവകൻ തന്റെ സ്വാമിയേയും, ഒരു കുഞ്ഞ് തന്റെ അമ്മയേയും ആശ്രയിച്ചിരിയ്ക്കുന്നു. ഇരുവരും യാതൊരു വ്യാകുലതയും ഇല്ലാതെയിരിയ്ക്കുന്നു. എന്തെന്നാൽ തന്റെ സേവകനെ കാക്കേണ്ടത് ഒരു സ്വാമിയുടെ ചുമതലയാണ്.'' എന്നു പറഞ്ഞുകൊണ്ട് വ്യാകുലതയോടെ അവൻ പ്രഭുവിന്റെ പാദങ്ങളിൽ വീണു. അവന്റെ മനസ്സ് പ്രേമംകൊണ്ട് നിറഞ്ഞുവഴിഞ്ഞു; അവൻ തന്റെ നിജരൂപം (വാനരൻ) പ്രകടിപ്പിച്ചു. അപ്പോൾ രഘുപതി അവനെ തൂക്കിയെടുത്ത് തന്റെ മാറോടണച്ച് തന്റെ കണ്ണീർ കൊണ്ട് അവനെ നനച്ചു. ''ഹേ ഹനുമൻ, കേൾക്കൂ: നീ മനസ്സ് തളരരുത്. നീ എനിയ്ക്ക് ലക്ഷ്മണനേ ക്കാളും ഇരുമടങ്ങ് പ്രിയമായവനാണ്. എല്ലാവരും എന്നെ സമദർശി യാണെന്നു പറയുന്നു. പക്ഷെ എനിയ്ക്ക് എന്റെ ഭക്തൻ പ്രത്യേകിച്ചും പ്രിയനാണ്, എന്തെന്നാൽ അവനും എന്നെയല്ലാതെ മറ്റരേയും ആശ്രയിയ്ക്കുന്നില്ല.''

**ദോ:**

**സോ അനന്യ് ജാകേം അസി മതി ന ടരഇ ഹനുമന്ത്,**
**മൈം സേവക് സചരാചര് രൂപ് സ്വാമി ഭഗവന്ത്. (3)**

''ഹേ ഹനുമൻ, ഏതൊരുവൻ താൻ സേവകനെന്നും, സകല ചരാചര സൃഷ്ടിയും ഭഗവാൻ തന്റെ സ്വാമിയുടെ രൂപത്തിൽ പ്രകടിതമായതാണെന്നും ദൃഢമായി വിശ്വസിയ്ക്കുന്നുവോ, അവൻ മാത്രമേ അനന്യമായി എന്നിൽ തത്പരനായിരിയ്ക്കുള്ളൂ.'' (3)

**ചൗ:**

**ദേഖി പവനസുത്  പതി അനുകൂലാ –**
**ഹൃദയ്ँ ഹരഷ് ബീതീ സബ് സൂലാ,**
**നാഥ് സൈല് പര് കപിപതി രഹഈ –**
**സോ സുഗ്രീവ് ദാസ് തവ അഹഈ. 1**

**തെഹി സന് നാഥ് മയത്രീ കീജേ –**
**ദീന് ജാനി തെഹി അഭയ് കരീജേ,**
**സോ സീതാ കര് ഖോജ് കരാഇഹി –**
**ജഹ്ँ തഹ്ँ മര്കട് കോടി പഠാഇഹി. 2**

**എഹി ബിധി സകല്  കഥാ സമുഝാഈ –**
**ലിഏ ദുഔ ജന് പീഠി ചഢാഈ,**
**അബ് സുഗ്രീവ്ँ രാമ് കഹ്ँ ദേഖാ –**
**അതിസയ് ജന്മ് ധന്യ് കരി ലേഖാ. 3**

**സാദര് മിലെഉ നാഇ പദ് മാഥാ –**
**ഭേംടെഉ അനുജ് സഹിത് രഘുനാഥാ,**
**കപി കര് മന് ബിചാര് എഹി രീതീ –**
**കഹിഹിം ബിധി മോ സന് ഏ പ്രീതീ. 4**

സ്വാമി തനിയ്ക്ക് അനുകൂലനാണെന്നു കണ്ട് വായുപുത്രനായ ഹനുമാൻ മനസ്സിൽ സന്തോഷിച്ചു. അവന്റെ വേദനയെല്ലാം മറഞ്ഞുപോയി. ''നാഥ, ഈ പർവതത്തിന്റെ ശിഖരത്തിൽ വാനരമുഖ്യനായ സുഗ്രീവൻ താമസിയ്ക്കുന്നു. അവൻ അങ്ങയുടെ ദാസനാണ്. പ്രഭോ അങ്ങ് അവനോട് മൈത്രിബന്ധം പുലർത്തിയാലും. അവനെ ദീനനാണെന്നറിഞ്ഞ് അവന്ന് അഭയം കൊടുത്താലും. അദ്ദേഹം സീതയെ അന്വേഷിയ്ക്കാൻ വേണ്ടതു

ചെയ്യും. എല്ലാ ദിക്കുകൾക്കും കോടിക്കണക്കിൽ മർക്കടവീരന്മാരെ അയയ്ക്കും.'' ഈവിധം കാര്യങ്ങൾ വിവരിച്ച് അവൻ ഇരുവരേയും തന്റെ തോളുകളിൽ കയറ്റിയിരുത്തി (സുഗ്രീവന്റെ അടുത്തേയ്ക്ക്) കൊണ്ടുപോയി. സുഗ്രീവൻ ശ്രീരാമനെ കണ്ടപ്പോൾ തന്റെ ജന്മം അത്യന്തം ധന്യമാണെന്ന് മനസ്സിലാക്കി. അവൻ ആദരവോടെ ശ്രീരാമനെ കണ്ട് പാദങ്ങളിൽ തല വണങ്ങി. രഘുനാഥനും അനുജനും അവനെ മാറോടണച്ചു. വാനരമുഖ്യൻ മനസ്സിൽ ചിന്തിച്ചു: 'ദൈവമേ, ഇവർ എന്നോട് സഖ്യം പുലർത്തുമോ?'

**ദോ:**

**തബ് ഹനുമന്ത് ഉഭയ് ദിസി കീ സബ് കഥാ സുനാഇ,**
**പാവക് സാഖി ദേഇ കരി ജോരി പ്രീതി ദൃഢാഇ. (4)**

അപ്പോൾ ഹനുമാൻ രണ്ടു ഭാഗത്തുമുള്ള സ്ഥിതിഗതികൾ പറഞ്ഞു കേൾപ്പിച്ച് അഗ്നിയെ സാക്ഷിയാക്കിക്കൊണ്ട് അവരിരുവർക്കിടയിലും മൈത്രി ദൃഢപ്പെടുത്തി. (4)

**ചൗ:**

**കീൻഹീ പ്രീതി കഛു ബീച് ന രാഖാ –**
**ലഛിമന് രാമ് ചരിത് സബ് ഭാഷാ,**
**കഹ് സുഗ്രീവ് നയന് ഭരി ബാരീ –**
**മിലിഹി നാഥ് മിഥിലേസ്കുമാരീ. 1**

**മന്ത്രിൻഹ് സഹിത് ഇഹാँ എക് ബാരാ –**
**ബൈഠ് രഹെഉँ മൈം കരത് ബിചാരാ,**
**ഗഗന് പന്ഥ് ദേഖീ മൈം ജാതാ –**
**പരബസ് പരീ ബഹുത് ബിലപാതാ. 2**

**രാമ് രാമ് ഹാ രാമ് പുകാരീ –**
**ഹമ്ഹി ദേഖി ദീൻഹെഉ പട് ഡാരീ,**
**മാഗാ രാമ് തുരത് തെഹിം ദീൻഹാ –**
**പട് ഉര് ലാഇ സോച് അതി കീൻഹാ. 3**

**കഹ് സുഗ്രീവ് സുനഹു രഘുബീരാ -**
**തജഹു സോച് മന് ആനഹു ധീരാ,**
**സബ് പ്രകാര് കരിഹഉ് സെവകാഈ -**
**ജെഹി ബിധി മിലിഹി ജാനകീ ആഈ. 4**

മൈത്രിസന്ധി യാതൊരു നിബന്ധനയും കൂടാതെ കഴിച്ചു. ലക്ഷ്മണൻ ശ്രീരാമന്റെ പൂർവകഥയെല്ലാം വിവരിച്ചു. സുഗ്രീവൻ നിറഞ്ഞ കണ്ണുകളോടെ പറഞ്ഞു: "നാഥ, മൈഥിലി തീർച്ചയായും കണ്ടുകിട്ടപ്പെടും. ഒരിയ്ക്കൽ ഞാൻ ഇവിടെ എന്റെ മന്ത്രിമാരോടുകൂടി ആലോചനയിലിരിയ്ക്കുമ്പോൾ അവളെ പരാധീനയായി ആകാശത്തിൽക്കൂടി കടത്തിക്കൊണ്ടുപോകുന്നത് കണ്ടു. അവൾ ഉറക്കെ വിലപിയ്ക്കുന്നുണ്ടായിരുന്നു. 'രാമ, രാമ, ഹാ രാമ' എന്ന് കരഞ്ഞുകൊണ്ട് ഞങ്ങളെക്കണ്ടപ്പോൾ അവളുടെ ഉത്തരീയത്തെ താഴത്തിട്ടു." ശ്രീരാമൻ അതിനെ ചോദിച്ചപ്പോൾ അവൻ ഉടനെ അത് കൊടുത്തു. ഉത്തരീയത്തെ മാറത്ത് അമർത്തി അവൻ അത്യന്തം ദു:ഖിച്ചു. സുഗ്രീവൻ പറഞ്ഞു: "ഹേ രഘുവീര, മനസ്സിൽ സങ്കടം വെടിഞ്ഞ് ധൈര്യമായിരിയ്ക്കുവിൻ. ജാനകിയെ കണ്ടുകിട്ടാൻ വേണ്ടി ഞാൻ എല്ലാവിധ സഹായവും ചെയ്യാം. "

**ദോ:**

**സഖാ ബചന് സുനി ഹര്ഷേ കൃപാസിന്ധു ബലസീവ്,**
**കാരന് കവന് ബസഹു ബന് മോഹി കഹഹു സുഗ്രീവ്. (5)**

ശക്തിയുടെ തത്സ്വരൂപമായ കൃപാസിന്ധു തന്റെ സഖാവിന്റെ വാക്കുകൾ കേട്ട് സന്തുഷ്ടനായി. "ഹേ സുഗ്രീവ, നീ കാട്ടിൽ വന്നു വസിയ്ക്കാനുള്ള കാരണമെന്താണ്? പറയൂ." (5)

**ചൗ:**

**നാഥ് ബാലി അരു മൈം ദ്വൗ ഭാഈ -**
**പ്രീതി രഹീ കഛു ബരനി ന ജാഈ,**
**മയ് സുത് മായാവീ തെഹി നാഉ് -**
**ആവാ സോ പ്രഭു ഹമരേം ഗാഉ്. 1**

**അർധ് രാതി പുര് ദ്വാര് പുകാരാ –**
**ബാലീ രിപു ബല് സഹൈ ന പാരാ,**
**ധാവാ ബാലി ദേഖി സോ ഭാഗാ –**
**മൈം പുനി ഗയഉँ ബന്ധു സँഗ് ലാഗാ. 2**

**ഗിരിബര് ഗുഹാँ പൈഠ് സോ ജാഈ –**
**തബ് ബാലീം മൊഹി കഹാ ബുഝാഈ,**
**പരിഖെസു മോഹി ഏക് പഖ്വാരാ –**
**നഹിം ആവൗം തബ് ജാനെസു മാരാ. 3**

**മാസ് ദിവസ് തഹ്ँ രഹെഉँ ഖരാരീ –**
**നിസരീ രുധിര് ധാര് തഹँ ഭാരീ,**
**ബാലി ഹതെസി മൊഹി മാരിഹി ആഈ –**
**സിലാ ദേഇ തഹ്ँ ചലെഉँ പരാഈ. 4**

**മന്ത്രിൻഹ് പുര് ദേഖാ ബിനു സാഈം –**
**ദീൻഹെഉ മോഹി രാജ് ബരിആഈം,**
**ബാലീ താഹി മാരി ഗൃഹ് ആവാ –**
**ദേഖി മോഹി ജിയ്ँ ഭേദ് ബഢാവാ. 5**

**രിപു സമ് മൊഹി മാരെസി അതി ഭാരീ –**
**ഹരി ലീൻഹെസി സർബസു അരു നാരീ,**
**താകേം ഭയ് രഘുബീര് കൃപാലാ –**
**സകല് ഭുവന് മൈം ഫിരെഉँ ബിഹാലാ. 6**

**ഇഹാँ സാപ് ബസ് ആവത് നാഹീം –**
**തദപി സഭീത് രഹഉँ മന് മാഹീം,**
**സുനി സേവക് ദുഖ് ദീന്ദയാലാ –**
**ഫരകി ഉഠീം ദ്വൈ ഭുജാ ബിസാലാ. 7**

"സ്വാമീ ബാലിയും ഞാനും രണ്ടു സഹോദരരാണ്. ഞങ്ങളിരുവർക്കുമിടയിൽ ഉണ്ടായിരുന്ന സ്നേഹം വർണ്ണിയ്ക്കാനാവാത്തതായിരുന്നു. പ്രഭോ, ഒരിയ്ക്കൽ മയനെന്ന അസുരന്റെ മകൻ മായാവി ഞങ്ങളുടെ

ഗ്രാമത്തിലേയ്ക്ക് (കിഷ്കിന്ധ) വന്നിരുന്നു. അർദ്ധരാത്രിസമയത്ത് പുരദ്വാരത്തിൽ വന്ന് വിളിച്ചു. ശത്രുവിന്റെ വെല്ലുവിളിയെ ബാലിയ്ക്ക് സഹിയ്ക്കാൻ കഴിഞ്ഞില്ല; അവനെ നേരിടാൻ പുറത്തുവന്നു. പക്ഷെ അവൻ ബാലിയെ കണ്ടതും ഓട്ടം തുടങ്ങി. ഞാനും എന്റെ ജ്യേഷ്ഠന്റെ കൂടെ പോയിരുന്നു. ശത്രു പോയി ഒരു വലിയ പർവതത്തിന്റെ ഗുഹയുടെ അകത്തുപോയി. പിന്നെ ബാലി എന്നെ ഈവിധം നിർദ്ദേശിച്ചു: 'ഒരു പക്ഷം കാലം (15 ദിവസം) എന്നെ കാത്തിരിയ്ക്കൂ. ഞാൻ തിരിച്ചു വന്നില്ലെങ്കിൽ ഞാൻ മരിച്ചതായി കരുതിക്കൊള്ളൂ.' ഹേ ഖരശത്രോ, ഞാൻ ഒരു മാസം കാത്തിരുന്നു. അപ്പോൾ ഗുഹയിൽ നിന്നും വലിയ ധാരയായി രക്തം ഒഴുകിവന്നു. അതുകണ്ട് ഞാൻ ബാലിയെ അസുരൻ കൊന്നതായും, അവൻ വന്ന് എന്നെയും കൊല്ലുമെന്നും അനുമാനിച്ചു. അതിനാൽ ഞാൻ ഗുഹയുടെ ദ്വാരത്തെ പാറക്കല്ലാൽ അടച്ച് ഓടിപ്പോയി. മന്ത്രിമാർ പുരത്തെ നാഥനില്ലാതെ കണ്ട് എന്നെ രാജസിംഹാസനത്തിലിരുത്തി. ഇതിന്നിടയിൽ ശത്രുവിനെ വധിച്ചിരുന്ന ബാലി തിരിച്ചുവന്ന് എന്നെ (സിംഹാസനത്തിൽ) കണ്ടു. അവൻ മനസ്സിൽ എന്റെ മേൽ വൈരം ഭാവിച്ചു. ഒരു ശത്രുവിനെയെന്നപോലെ അവൻ എന്നെ കഠോരമായി മർദ്ദിയ്ക്കുകയും, എന്റെ പക്കലുണ്ടായിരുന്ന എല്ലാറ്റിനേയും, ഭാര്യയേയും കൂടി, പിടിച്ചെടുക്കുകയും ചെയ്തു. ഹേ കൃപാലുവായ രഘുവീര, അവനെ ഭയന്ന് ഞാൻ ലോകം മുഴുവൻ വളരെ ദയനീയമാംവിധം ചുറ്റിക്കൊണ്ടിരുന്നു. ഒരു ശാപം കാരണം അവന്ന് ഇവിടെ വരാൻ കഴിയില്ല. എങ്കിലും ഞാൻ മനസ്സിൽ ഭീതിയോടെത്തന്നെ ഇവിടെ കഴിയുന്നു.'' തന്റെ സേവകന്റെ ദു:ഖാവസ്ഥയെ കേട്ട ദീനദയാളന്റെ രണ്ടു നീണ്ട കൈകളും തുടിയ്ക്കാൻ തുടങ്ങി – (ഭുജബലത്തേയും ബാലിയെ ശിക്ഷിയ്ക്കാനുള്ള നിശ്ചയത്തേയും കാണിച്ചുകൊണ്ട്).

**ദോ:**

**സുനു സുഗ്രീവ് മാരിഹഉँ ബാലിഹി ഏക്ഹിം ബാന്,**
**ബ്രഹ്മ് രുദ്ര് സരനാഗത് ഗഏँ ന ഉബരിഹിം പ്രാന്. (6)**

''സുഗ്രീവ, കേൾക്കൂ: ഞാൻ ഒരൊറ്റ ബാണം കൊണ്ട് ബാലിയെ വധിയ്ക്കും. അവൻ ബ്രഹ്മാവിനേയോ, ശിവനേയോ ശരണം പ്രാപിച്ചാൽ കൂടി അവന്റെ ജീവനെ രക്ഷിയ്ക്കാൻ കഴിയില്ല.'' (6)

**ചൗ:**

**ജേ ന മിത്ര് ദുഖ് ഹോഹിം ദുഖാരീ –**
**തിൻഹ്ഹി ബിലോകത് പാതക് ഭാരീ,**
**നിജ് ദുഖ് ഗിരി സമ് രജ് കരി ജാനാ –**
**മിത്രക് ദുഖ് രജ് മേരു സമാനാ. 1**

**ജിൻഹ് കേം അസി മതി സഹജ് ന ആഈ –**
**തേ സഠ് കത് ഹഠി കരത് മിതാഈ,**
**കുപഥ് നിവാരി സുപന്ഥ് ചലാവാ –**
**ഗുന് പ്രഗടൈ അവഗുന് ദുരാവാ. 2**

**ദേത് ലേത് മന് സങ്ക് ന ധരഈ –**
**ബല് അനുമാന് സദാ ഹിത് കരഈ,**
**ബിപതി കാല് കര് സത്ഗുന് നേഹാ –**
**ശ്രുതി കഹ് സന്ത് മിത്ര് ഗുന് ഏഹാ. 3**

**ആഗേം കഹ് മൃദു ബചന് ബനാഈ –**
**പാഛേം അന്ഹിത് മന് കുടിലാഈ,**
**ജാ കര് ചിത് അഹി ഗതി സമ് ഭാഈ –**
**അസ് കുമിത്ര് പരിഹരെഹിം ഭലാഈ. 4**

**സേവക് സഠ് നൃപ് കൃപന് കുനാരീ –**
**കപടീ മിത്ര് സൂല് സമ് ചാരീ,**
**സഖാ സോച് ത്യാഗഹു ബല് മോരേം –**
**സബ് ബിധി ഘടബ് കാജ് മൈം തോരേം. 5**

**കഹ് സുഗ്രീവ് സുനഹു രഘുബീരാ –**
**ബാലി മഹാബല് അതി രനധീരാ,**

ദുംദുഭി അസ്ഥി താല് ദെഖരാഏ -
ബിനു പ്രയാസ് രഘുനാഥ് ഢഹാഏ. 6

ദേഖി അമിത് ബല് ബാഢീ പ്രീതീ -
ബാലി ബധബ് ഇൻഹ് ഭഇ പർതീതീ,
ബാര് ബാര് നാവഇ പദ് സീസാ -
പ്രഭുഹി ജാനി മന് ഹരഷ് കപീസാ. 7

ഉപജാ ഗ്യാന് ബചന് തബ് ബോലാ -
നാഥ് കൃപാ് മന് ഭയഉ അലോലാ,
സുഖ് സമ്പതി പരിവാര് ബഡാഈ -
സബ് പരിഹരി കരിഹഉ് സെവകാഈ. 8

ഏ സബ് രാമ് ഭഗതി കേ ബാധക് -
കഹഹിം സന്ത് തവ പദ് അവരാധക്,
സത്രു മിത്ര് സുഖ് ദുഖ് ജഗ് മാഹീം -
മായാ കൃത് പരമാരഥ് നാഹീം. 9

ബാലി പരമ് ഹിത് ജാസു പ്രസാദാ -
മിലെഹു രാമ് തുംഹ് സമന് ബിഷാദാ,
സപനേം ജെഹി സന് ഹോഇ ലരാഈ -
ജാഗേം സമുഝത് മന് സകുചാഈ. 10

അബ് പ്രഭു കൃപാ കരഹു എഹി ഭാ്തീ -
സബ് തജി ഭജനു കരൗം ദിന് രാതീ,
സുനി ബിരാഗ് സംജുത് കപി ബാനീ -
ബോലേ ബിഹ്സി രാമ് ധനുപാനീ. 11

ജോ കഛു കഹെഹു സത്യ് സബ് സോഈ -
സഖാ ബചന് മമ മൃഷാ ന ഹോഈ,
നട് മര്കട് ഇവ സബ്ഹി നചാവത് -
രാമു ഖഗേസ് ബേദ് അസ് ഗാവത്. 12

**ലൈ സുഗ്രീവ് സംഗ് രഘുനാഥാ –**
**ചലേ ചാപ് സായക് ഗഹി ഹാഥാ,**
**തബ് രഘുപതി സുഗ്രീവ് പഠാവാ –**
**ഗർജെസി ജാഇ നികട് ബാല് പാവാ. 13**

**സുനത് ബാലി ക്രോധാതുര് ധാവാ –**
**ഗഹി കര് ചരന് നാരി സമുഝാവാ,**
**സുനു പതി ജിൻഹഹി മിലെഉ സുഗ്രീവാ –**
**തേ ദ്വൗ ബന്ധു തേജ് ബല് സീംവാ. 14**

**കോസലേസ് സുത് ലഛിമന് രാമാ –**
**കാലഹു ജീതി സകഹിം സംഗ്രാമാ. 15**

"തന്റെ മിത്രത്തിന്റെ ദു:ഖത്തെ കണ്ട് സ്വയം ദു:ഖിതരാവത്തവരെ കാണുന്നതുതന്നെ വലിയ പാപമാണ്. ഒരുവൻ തന്റെ മലപോലുള്ള സ്വന്തം ദു:ഖത്തെ ഒരു മണൽത്തരിപോലെയും, തന്റെ സുഹൃത്തിന്റെ മണൽത്തരിപോലുള്ള ദുഖത്തെ മേരുസമാനമായും കണക്കാക്കണം. ഈവിധം മനസ്ഥിതി സഹജമായി ആർക്ക് ഉണ്ടാകുന്നില്ലയോ ആ ശഠന്മാർ മറ്റുള്ളവരുമായി വൃഥാ മിത്രത ഭാവിയ്ക്കുന്നു. ഒരുവൻ തന്റെ സുഹൃത്തിനെ ദുർമാർഗ്ഗത്തിൽനിന്നും പിന്തിരിപ്പിച്ച് സന്മാർഗ്ഗത്തിൽ നടക്കുവാൻ നയിയ്ക്കണം. അവന്റെ നല്ല ഗുണങ്ങളെ പ്രഖ്യാപിയ്ക്കുകയും, തെറ്റുകളെ മറയ്ക്കുകയും ചെയ്യണം. കൊടുത്തുവാങ്ങലിൽ യാതൊരു മനശ്ചാല്യവുമുണ്ടായിരിയ്ക്കരുത്. തന്റെ ശക്തിയ്ക്കനുസരിച്ച് സദാ മിത്രത്തിന്റെ ഹിതകാരിയായിരിയ്ക്കണം. അവനെ വിപത്തുകാലത്ത് നൂറുമടങ്ങ് അധികം സ്നേഹിയ്ക്കണം. ഇവ യഥാർത്ഥ മിത്രത്തിന്റെ ഗുണങ്ങളാണെന്ന് വേദങ്ങൾ ഘോഷിയ്ക്കുന്നു. മുഖത്തിന്നു നേരെ മൃദുവായി സംസാരിച്ചുകൊണ്ട് പിൻപുറത്ത് അഹിതമായി പ്രവർത്തിയ്ക്കുകയും, മനസ്സിൽ ദുരുദ്ദേശം ഗൂഢമായി കരുതുകയും, പാമ്പിന്റെ ചലനം പോലെ വക്രബുദ്ധിയുമുള്ള ഒരുവൻ മിത്രമായിരിയ്ക്കാൻ അർഹതയില്ലാത്തവനാണ്. അങ്ങിനെയുള്ള കുമിത്രത്തെ ത്യജിയ്ക്കുന്നതായിരിയ്ക്കും നല്ലത്. മന്ദബുദ്ധിയായ സേവകൻ, പിശുക്കനായ രാജാവ്, ദുഷിച്ച ഭാര്യ, കപടമിത്രം –

ഇവർ നാലുപേരും ശൂലത്താലെന്നപോലെ വേദന തരുന്നവരാണ്. പ്രിയസുഹൃത്തേ, എന്റെ ബലത്തിന്മേൽ വിശ്വസിച്ച് ഇനി ദു:ഖിയ്ക്കരുത്. ഞാൻ ആവുന്നവിധത്തിലെല്ലാം നിന്റെ കാര്യത്തിൽ സഹായിയ്ക്കാം.'' സുഗ്രീവൻ പറഞ്ഞു: ''ഹേ രഘുവീര, കേട്ടാലും: ബാലി അത്യന്തം ബലവാനും മികച്ച യുദ്ധനിപുണനുമാകുന്നു.'' അവൻ പിന്നെ ദുംദുഭിയുടെ അസ്ഥിയേയും ഏഴു പനമരങ്ങളേയും രാമന്ന് കാണിച്ചു കൊടുത്തു. അവയെ രഘുനാഥൻ യാതൊരു യത്നവും കൂടാതെ മുറിച്ചുകളഞ്ഞു. ശ്രീരാമന്റെ അമിതബലത്തെ കണ്ട സുഗ്രീവന്ന് അവന്റെ മേലുള്ള പ്രീതി വർദ്ധിച്ചു. ഇദ്ദേഹം ബാലിയെ വധിയ്ക്കുമെന്ന തൃപ്തി അവന്നുണ്ടായി. അവൻ ശ്രീരാമന്റെ പാദങ്ങളിൽ വീണ്ടും വീണ്ടും തലവണങ്ങി. പ്രഭുവിനെ തിരിച്ചറിഞ്ഞ് കപീശ്വരൻ മനസ്സിൽ സന്തോഷിച്ചു. അവനിൽ ജ്ഞാനത്തിന്റെ വെളിച്ചം വീണപ്പോൾ അവൻ പറഞ്ഞു: ''ഹേ നാഥ, അങ്ങയുടെ കൃപയാൽ എന്റെ മനസ്സ് ശാന്തമായി. സുഖം, സമ്പത്ത്, കുടുംബം, അഭിമാനം എല്ലാം പരിഹരിച്ച് ഞാൻ അങ്ങയെ സേവിയ്ക്കാം. ഇവയെല്ലാം ശ്രീരാമപാദങ്ങളിൽ ഭക്തിമാർഗ്ഗത്തിൽ തടസ്സങ്ങളാണെന്ന് അങ്ങയുടെ പാദങ്ങളെ ഉപാസിയ്ക്കുന്ന സാധുക്കൾ ഘോഷിയ്ക്കുന്നു. ഈ ലോകത്തിൽ ശത്രു–മിത്രം, സുഖം–ദു:ഖം എന്നീ ദ്വന്ദ്വങ്ങൾ മായയാൽ ഉണ്ടാകുന്നതാണ്. അവയ്ക്ക് വാസ്തവതയില്ല. ബാലി എന്റെ ഉറ്റ മിത്രമാണ്. അവന്റെ കൃപയാലാണ് ഹേ രാമ, സങ്കടഹാരീ യായ അങ്ങയെ ഞാൻ ദർശിച്ചത്. സ്വപ്നത്തിൽ താൻ യുദ്ധംചെയ്യുന്നതു കണ്ട് ഉണർന്ന ശേഷം ഒരുവൻ തന്റെ വ്യക്തിത്വം മനസ്സിലായി ലജ്ജിതനാകുന്നു. പ്രഭോ, ഇപ്പോൾ ഞാൻ എല്ലാം ത്യജിച്ച് രാപ്പകൽ അങ്ങയെ ഭജിച്ചുകൊണ്ടിരിയ്ക്കുവാൻ കൃപകാണിച്ചാലും.'' സുഗ്രീവന്റെ വൈരാഗ്യം നിറഞ്ഞ ഈ വാക്കുകളെ കേട്ട് ധനുഷ്പാണിയായ ശ്രീരാമൻ പുഞ്ചിരിച്ചുകൊണ്ട് പറഞ്ഞു: ''നീ പറഞ്ഞതെല്ലാം തന്നെ സത്യമാണ്. പക്ഷേ സഖാവേ, എന്റെ വാക്കുകൾ ഒരിയ്ക്കലും അസത്യമാവില്ല.'' (കാകഭുശുണ്ഡി പറയുന്നു:) ഹേ പക്ഷിരാജ, കുരങ്ങാട്ടി തന്റെ കുരങ്ങിനെ ആട്ടിയ്ക്കുന്നതുപോലെ ശ്രീരാമൻ എല്ലാവരേയും ആട്ടിയ്ക്കുന്നു, എന്ന് വേദങ്ങൾ ഘോഷിയ്ക്കുന്നു. രഘുനാഥൻ സുഗ്രീവനെ

തന്റെ കൂടെ കൂട്ടിക്കൊണ്ട്, കൈകളിൽ വില്ലും ശരങ്ങളും എടുത്തു കൊണ്ട് പുറപ്പെട്ടു. എന്നിട്ട് രഘുപതി സുഗ്രീവനെ അയച്ചു. അവൻ ശ്രീരാമന്റെ ബലത്തിന്റെ പ്രഭാവത്തിൽ ബാലിയുടെ അടുത്തു പോയി ഗർജ്ജിച്ചു. അതുകേട്ട് ബാലി ക്രോധാകുലനായി ഓടിയെത്തി. അവന്റെ ഭാര്യ അവന്റെ പാദങ്ങളെ കെട്ടിപ്പിടിച്ച് അവനെ താക്കീതു ചെയ്തു: ''നാഥ, കേട്ടാലും: സുഗ്രീവൻ കണ്ട് സന്ധിചെയ്ത രണ്ടു സഹോദര ന്മാരും അമിത തേജസ്വികളും ശക്തന്മാരുമാണ്. അവർ കോസലേ ശ്വരനായ ദശരഥന്റെ പുത്രന്മാർ രാമനും ലക്ഷ്മണനുമല്ലാതെ മറ്റാരുമല്ല. അവർ യുദ്ധത്തിൽ സാക്ഷാത് യമനെത്തന്നെ ജയിയ്ക്കാൻ കഴിവുള്ളവരാണ്.''

**ദോ:**

**കഹ് ബാലീ സുനു ഭീരു പ്രിയ് സമദര്സീ രഘുനാഥ്,**
**ജൗം കദാചി മൊഹി മാരഹിം തൗ പുനി ഹോഉ്ँ സനാഥ്. (7)**

ബാലി പറഞ്ഞു: ''ഹേ ഭീരുവായ പ്രിയേ, കേൾക്കൂ: രഘുനാഥൻ സമദർശിയാണ്. ഒരുപക്ഷേ അദ്ദേഹം എന്നെ വധിച്ചാലും ഞാൻ അദ്ദേഹത്തിന്റെ പരമധാമത്തെ പ്രാപിയ്ക്കുകയും, അദ്ദേഹത്തെ എന്റെ നാഥനായി ഭവിയ്ക്കുകയും ചെയ്യും.'' (7)

**ചൗ:**

**അസ് കഹി ചലാ മഹാ അഭിമാനീ –**
**തൃന് സമാന് സുഗ്രീവ്ഹി ജാനീ,**
**ഭിരേ ഉഭൗ ബാലീ അതി തർജാ –**
**മുഠികാ മാരി മഹാധുനി ഗർജാ. 1**

**തബ് സുഗ്രീവ് ബികല് ഹോഇ ഭാഗാ –**
**മുഷ്ടി പ്രഹാര് ബജ്ര് സമ് ലാഗാ,**
**മൈം ജോ കഹാ രഘുബീര് കൃപാലാ –**
**ബന്ധു ന ഹോഇ മോര് യഹ് കാലാ. 2**

**ഏക്രൂപ് തുംഹ് ഭ്രാതാ ദോഊ –**
**തെഹി ഭ്രമ് തേം നഹിം മാരെഉ് സോഊ,**
**കര് പര്സാ സുഗ്രീവ് സരീരാ –**
**തനു ഭാ കുലിസ് ഗഈ സബ് പീരാ. 3**

**മേലി കൺഠ് സുമന് കൈ മാലാ –**
**പഠവാ പുനി ബല് ദേഇ ബിസാലാ,**
**പുനി നാനാ ബിധി ഭഈ ഘരാഈ –**
**ബിടപ് ഓട് ദേഖഹിം രഘുരാഈ. 4**

എന്നു പറഞ്ഞുകൊണ്ട്, മഹാ അഭിമാനിയായ അവൻ സുഗ്രീവനെ പുല്ലിനു സമമായി കണക്കാക്കി മുന്നോട്ടുപോയി. രണ്ടു സഹോദരന്മാരും കൂട്ടിമുട്ടി. ബാലി സുഗ്രീവനെ ഭീഷണിപ്പെടുത്തി, മുഷ്ടികൊണ്ട് മർദ്ദിച്ച് അട്ടഹസിച്ചു. അപ്പോൾ സുഗ്രീവൻ വ്യാകുലനായി (ശ്രീരാമന്റെ അടുത്തേയ്ക്ക്) ഓടിപ്പോയി. അവന്ന് ലഭിച്ച മുഷ്ടിപ്രഹാരം വജ്രം പോലെ ഇരുന്നു. ''ഹേ കൃപാലുവായ രഘുവീര, ഞാൻ എന്തു പറഞ്ഞു? ഇവൻ എന്റെ സഹോദരനൊന്നുമല്ല. സാക്ഷാത് കാലൻ തന്നെയാണ്.'' ''സഹോദരന്മാർ നിങ്ങൾ ഇരുവരും കാഴ്ച്ചയിൽ ഒരുപോലെയിരിയ്ക്കുന്നു. ഈ കുഴപ്പം കാരണമാണ് ഞാനവനെ കൊല്ലാത്തത്.'' അവൻ സുഗ്രീവന്റെ ശരീരത്തെ തന്റെ കൈകൊണ്ട് തലോടി. അപ്പോൾ അത് വജ്രസമാനം കഠിനമായി, അവന്റെ വേദനയെല്ലാം പോയി. അവന്റെ കഴുത്തിൽ ഒരു പൂമാലയണിയിച്ച് അവന്ന് അമിതമായ ശക്തികൊടുത്ത് വീണ്ടും പറഞ്ഞയച്ചു. വീണ്ടും രണ്ടു സഹോദരന്മാരും പലവിധത്തിൽ യുദ്ധം ചെയ്തു. രഘുരാമൻ ഒരു മരത്തിന്റെ പിന്നിൽ മറഞ്ഞുനിന്ന് അത് നോക്കിനിന്നു.

**ദോ:**

**ബഹു ഛല് ബല് സുഗ്രീവ് കര് ഹിയ് ഹാരാ ഭയ് മാനി,**
**മാരാ ബാലി രാമ് തബ് ഹൃദയ് മാഝ സര് താനി. (8)**

സുഗ്രീവൻ അനവധി തന്ത്രങ്ങൾ പ്രയോഗിച്ച്, തന്റെ ബലത്തിന്റെ കഴിവു മുഴുവൻ ഉപയോഗിച്ചു, പക്ഷെ മനസ്സിൽ ഭീതിയടഞ്ഞു. അപ്പോൾ ശ്രീരാമൻ ശരം വലിച്ച് ബാലിയുടെ ഹൃദയത്തിൽ എയ്തു. (8)

**ചൗ:**

**പരാ ബികല് മഹി സര് കേ ലാഗേം –**
**പുനി ഉഠി ബൈഠ് ദേഖി പ്രഭു ആഗേം,**
**സ്യാമ് ഗാത് സിര് ജടാ ബനാഏ്ँ –**
**അരുന് നയന് സര് ചാപ് ചഢാഏ്ँ. 1**

**പുനി പുനി ചിതഇ ചരന് ചിത് ദീൻഹാ –**
**സുഫല് ജന്മ് മാനാ പ്രഭു ചീൻഹാ,**
**ഹൃദയ്ँ പ്രീതി മുഖ് ബചന് കഠോരാ –**
**ബോലാ ചിതഇ രാമ് കീ ഓരാ. 2**

**ധർമ് ഹേതു അവതരെഹു ഗൊസാഈം –**
**മാരെഹു മോഹി ബ്യാധ് കീ നാഈം,**
**മൈം ബൈരീ സുഗ്രീവ് പിആരാ –**
**അവഗുന് കവന് നാഥ് മൊഹി മാരാ. 3**

**അനുജ് ബധൂ ഭാമിനീ സുത് നാരീ –**
**സുനു സഠ് കന്യാ സമ് എ ചാരീ,**
**ഇൻഹ്ഹി കുദൃഷ്ടി ബിലോകഇ ജോഈ –**
**താഹി ബധേം കഛു പാപ് ന ഹോഈ. 4**

**മൂഢ് തോഹി അതിസയ് അഭിമാനാ –**
**നാരി സിഖാവന് കരസി ന കാനാ,**
**മമ ഭുജ് ബല് ആശ്രിത് തെഹി ജാനീ –**
**മാരാ ചഹസി അധമ് അഭിമാനീ. 5**

ശരമേറ്റ് വേദനയോടെ ബാലി നിലത്തുവീണു. പിന്നെ അവൻ എഴുന്നേറ്റ് ഇരുന്നു; മുന്നിൽ ശ്യാമളവർണ്ണനായി, തലയിൽ ജടയോടും, ചുവന്ന കണ്ണുകളോടും, കുലച്ചിരുന്ന വില്ലോടും കൂടിയ പ്രഭുവിനെ കണ്ടു.

വീണ്ടും വീണ്ടും അവനെ ഉറ്റു നോക്കിക്കൊണ്ട് അവൻ തന്റെ മനസ്സിനെ അവന്റെ പാദങ്ങളിൽ പതിപ്പിച്ചു. ഇപ്പോൾ അവൻ പ്രഭുവിനെ തിരിച്ചറിഞ്ഞ് തന്റെ ജന്മം സഫലമായെന്ന് ഭാവിച്ചു. മനസ്സിൽ പ്രേമമുണ്ടായിരുന്നാലും, അവന്റെ വായയിൽനിന്നും വന്ന വാക്കുകൾ കഠോരമായിരുന്നു. ശ്രീരാമനെ നോക്കിക്കൊണ്ട് അവൻ പറഞ്ഞു: ''പ്രഭോ, അങ്ങ് ധർമ്മത്തെ നിലനിർത്താനായി ഭൂമിയിൽ അവതരി ച്ചിരിയ്ക്കുന്നുവെങ്കിലും അങ്ങ് എന്നെ വേടൻ കാട്ടുമൃഗത്തെ വേട്ടയാടുന്ന പോലെ വധിച്ചിരിയ്ക്കുന്നു. ഞാൻ അങ്ങയുടെ ശത്രുവും, സുഗ്രീവൻ പ്രിയസുഹൃത്തും! സ്വാമീ ഞാൻ എന്തു തെറ്റു ചെയ്തതിന്നാണ് അങ്ങെന്റെ ജീവനെടുക്കുന്നത്?'' ''നീച, കേൾക്കൂ: അനുജന്റെ ഭാര്യ, സഹോദരി, മരുമകൾ, സ്വന്തം പുത്രി – ഇവർ നാലുപേരും ഒരുപോലെയാണ്. ഇവരെ ഏതൊരുവൻ ദുരുദ്ദേശത്തോടെ നോക്കുന്നു വോ, അവനെ വധിയ്ക്കുന്നതിനാൽ യാതൊരു പാപവുമില്ല. ഹേ മൂഢ, നിന്റെ അമിതമായ അഭിമാനത്തിൽ നീ നിന്റെ ഭാര്യയുടെ ഉപദേശത്തെ ചെവികൊടുത്തില്ല. നിന്റെ സഹോദരൻ എന്റെ കൈബലത്തെ ആശ്രയി ച്ചിട്ടുണ്ടെന്ന് നീ അറിഞ്ഞിരുന്നിട്ടും നീ നിന്റെ നീചമായ അഭിമാനം കാരണം അവനെ കൊല്ലാൻ തുനിഞ്ഞു.''

**ദോ:**

**സുനഹു രാമ് സ്വാമീ സന് ചല് ന ചാതുരീ മോരി,**
**പ്രഭു അജ്ഹൂँ മൈം പാപീ അന്തകാല് ഗതി തോരി. (9)**

''ഹേ രാമ, കേട്ടാലും: എന്റെ സാമർത്ഥ്യം എന്റെ സ്വാമിയുടെ എതിരിൽ ഫലിയ്ക്കില്ല. പക്ഷേ, പ്രഭോ, എന്റെ അന്തകാലത്തിൽ അങ്ങയെ ശരണമടഞ്ഞിട്ടും ഞാൻ പാപിയാണോ?'' (9)

**ചൗ:**

**സുനത് രാമ് അതി കോമല് ബാനീ—**
**ബാലി സീസ് പരസെഉ നിജ് പാനീ,**
**അചല് കരൗം തനു രാഖഹു പ്രാനാ –**
**ബാലി കഹാ സുനു കൃപാനിധാനാ. 1**

**ജന്മ് ജന്മ് മുനി ജതനു കരാഹീം –**
**അന്ത് രാമ് കഹി ആവത് നാഹീം,**
**ജാസു നാമ് ബല് സങ്കര് കാസീ –**
**ദേത് സബ്ഹി സമ് ഗതി അബിനാസീ. 2**

**മമ ലോചന് ഗോചര് സൊഇ ആവാ –**
**ബഹുരി കി പ്രഭു അസ് ബനിഹി ബനാവാ. 3**

ബാലിയുടെ ഈ മൃദുവായ വാക്കുകൾ കേട്ട് ശ്രീരാമൻ തന്റെ കൈകൊണ്ട് അവന്റെ തലയെ തലോടി. "ഞാൻ നിന്റെ ശരീരത്തെ മരണമില്ലാത്തതാക്കാം. നിനക്ക് ജീവനോടെയിരിയ്ക്കാം." ബാലി പറഞ്ഞു: "ഹേ കൃപാനിധേ, കേട്ടാലും: മുനിമാർ അനവധി ജന്മങ്ങൾ തുടർന്നു പ്രയത്നിച്ചിട്ടും അവസാനകാലത്ത് ശ്രീരാമന്റെ നാമത്തെ ജപിയ്ക്കാൻ കഴിയാതെ പോകുന്നു. പക്ഷേ ആരുടെ നാമത്തിന്റെ ശക്തിയാൽ കാശിയിൽ ശങ്കരൻ എല്ലാവർക്കും ഒരുപോലെ മുക്തിയെ കൊടുക്കുന്നുവോ, അവൻ എന്റെ കണ്ണിന്നു മുമ്പിൽ പ്രത്യക്ഷനായിരിയ്ക്കുന്നു. ഈവിധം ഒരു നല്ല അവസരം ഇനി എനിയ്ക്ക് കിട്ടിയെന്നു വരുമോ?"

**ഛം:**

**സോ നയന് ഗോചര് ജാസു ഗുന് നിത് നേതി കഹി ശ്രുതി ഗാവഹീം,**
**ജിതി പവന് മന് ഗോ നിരസ് കരി മുനി ധ്യാന് കബ്ഹുँക് പാവഹീം.**
**മൊഹി ജാനി അതി അഭിമാന് ബസ് പ്രഭു കഹെഉ രാഖു സരീര്ഹീ,**
**അസ് കവന് സഠ് ഹഠി കാടി സുരതരു ബാരി കരിഹി ബബൂര്ഹീ. 1**

**അബ് നാഥ് കരി കരുനാ ബിലോകഹു ദേഹു ജോ ബര് മാഗഊँ,**
**ജെഹിം ജോനി ജന്മൗം കർമ് ബസ് തഹँ രാമ് പദ് അനുരാഗഊँ.**
**യഹ് തനയ് മമ സമ് ബിനയ് ബല് കല്യാനപ്രദ് പ്രഭു ലീജിഐ,**
**ഗഹി ബാँഹ് സുര് നര് നാഹ് ആപന് ദാസ് ആംഗദ് കീജിഐ. 2**

"ആരുടെ യശോഗുണങ്ങളെ വേദങ്ങൾ നിത്യവും 'ഇതല്ല' എന്ന് പാടുന്നുവോ, ആരെ മുനിമാർ തങ്ങളുടെ പ്രാണനേയും മനസ്സിനേയും നിയന്ത്രിച്ച്, ഇന്ദ്രിയങ്ങളെ നിർവികാരമാക്കി ധ്യാനിച്ചിട്ടും വിരളമായി

ത്തന്നെ ലഭിയ്ക്കുവാൻ കഴിയുന്നുവോ, അവൻ എന്റെ കൺ മുന്നിൽ വന്നിരിയ്ക്കുന്നു. എന്നെ അഭിമാനത്തിന്നടിമയാണെന്നറിഞ്ഞും എന്റെ പ്രഭു എന്നോട് 'നിന്റെ ജീവനെ വീണ്ടെടുത്തുകൊള്ളൂ' എന്ന് പറഞ്ഞു. പക്ഷേ ആരാണ് കല്പവൃക്ഷത്തെ മുറിച്ച് പൂളമരത്തിന്നു ചുറ്റും വേലികെട്ടുവാൻ ഉപയോഗപ്പെടുത്തുന്ന വിധം വിഡ്ഢിയായിരിയ്ക്കുക? പ്രഭോ, ഇപ്പോൾ എന്മേൽ കരുണ കാണിച്ച് ഞാൻ ചോദിയ്ക്കുന്ന വരം തന്നാലും. ഏതു യോനിയിൽ എനിയ്ക്ക് ജന്മമെടുക്കാൻ വിധിച്ചിരുന്നാലും, ഞാൻ തുടർന്ന് ശ്രീരാമന്റെ പാദങ്ങളിൽ അനുരാഗമുള്ളവനായിരിയ്ക്കണം. എന്റെ ഈ പുത്രൻ, അംഗദൻ, ബലത്തിലും വിനയത്തലും എനിയ്ക്കു തുല്യനാണ്. ഹേ കല്യാണപ്രദ, സ്വാമീ, അവനെ സ്വീകരിച്ചാലും, അവന്റെ കൈ പിടിച്ച്, ഹേ സുരനരേശ്വര, അവനെ അങ്ങയുടെ ദാസനായി കണക്കാക്കിയാലും.''

**ദോ:**

**രാമ് ചരന് ദൃഢ് പ്രീതി കരി ബാലി കീൻഹ് തനു ത്യാഗ്,**
**സുമന് മാല് ജിമി കൺഠ് തേ ഗിരത് ന ജാനഇ നാഗ്. (10)**

ശ്രീരാമപാദങ്ങളിൽ തന്റെ ഭക്തിയെ ദൃഢപ്പെടുത്തിക്കൊണ്ട് ബാലി തന്റെ ശരീരത്തെ, ആനയുടെ കഴുത്തിൽനിന്നും പൂമാല അതറിയാതെ തന്നെ വീഴുന്നതുപോലെ, (അവനറിയാതെ തന്നെ) ത്യജിച്ചു. (10)

**ചൗ:**

**രാമ് ബാലി നിജ് ധാമ് പഠാവാ –**
**നഗര് ലോഗ് സബ് ബ്യാകുല് ധാവാ,**
**നാനാ ബിധ് ബിലാപ് കര് താരാ –**
**ഛൂടേ കേസ് ന ദേഹ് സംഭാരാ. 1**

**താരാ ബികല് ദേഖി രഘുരായാ –**
**ദീൻഹ് ഗ്യാന് ഹരി ലീൻഹീ മായാ,**
**ഛിതി ജല് പാവക് ഗഗന് സമീരാ –**
**പഞ്ച രചിത് അതി അധമ് സരീരാ. 2**

**പ്രഗട് സൊ തനു തവ ആഗേം സോവാ –**
**ജീവ് നിത്യ് കെഹി ലഗി തുംഹ് രോവാ,**
**ഉപജാ ഗ്യന് ചരന് തബ് ലാഗീ –**
**ലീൻഹെസി പരമ് ഭഗതി ബര് മാഗീ. 3**

**ഉമാ ദാരു ജോഷിത് കീ നാഈം –**
**സബ്ഹി നചാവത് രാമു ഗൊസാഈം,**
**തബ് സുഗ്രീവ്ഹി ആയസു ദീൻഹാ –**
**മൃതക് കർമ് ബിധിവത് സബ് കീൻഹാ. 4**

**രാമ് കഹാ അനുജ്ഹി സമുഝാഈ –**
**രാജ് ദേഹു സുഗ്രീവ്ഹി ജാഈ,**
**രഘുപതി ചരന് നാഈ കരി മാഥാ –**
**ചലേ സകല് പ്രേരിത് രഘുനാഥാ. 5**

ശ്രീരാമൻ ബാലിയെ തന്റെ ധാമത്തിലേയ്ക്കയച്ചു. പട്ടണത്തിലെ ജനങ്ങളെല്ലാം വ്യാകുലരായി ഓടിപ്പോയി. പറക്കുന്ന തലമുടിയും കുലുങ്ങുന്ന ദേഹവുമായി താര പലവിധത്തിൽ വിലപിച്ചു. രഘുരാമൻ താരയുടെ വ്യാകുലത കണ്ട് അവൾക്ക് ജ്ഞാനോപദേശം ചെയ്ത് മായയെ അകറ്റി. ''ഭൂമി, ജലം, അഗ്നി, ആകാശം, വായു എന്നീ പഞ്ചഭൂതങ്ങളാൽ രചിയ്ക്കപ്പെട്ട ഈ ശരീരം അത്യന്തം ദുഷിച്ചതാണ്. ഈ മരണാധീനമായ ശരീരം നിന്റെ കണ്ണുകൾക്കുമുന്നിൽ നിത്യനിദ്രയിൽ ആഴ്ന്നു കിടക്കുന്നു. പക്ഷേ ജീവൻ (ആത്മാവ്) എന്നും നിലനില്ക്കുന്നതാണ്. പിന്ന് ആർക്കു വേണ്ടിയാണ് നീ കരയുന്നത്?'' ജ്ഞാനത്തിന്റെ പ്രകാശം ഉദിച്ചതും അവൾ ഇപ്പോൾ അവന്റെ പാദങ്ങളെ കെട്ടിപ്പിടിച്ചുകൊണ്ട് പരമഭക്തീയുണ്ടാവാനുള്ള വരം ചോദിച്ചു. (ശങ്കരൻ തുടരുന്നു:) ഉമേ, സർവശക്തനായ ശ്രീരാമൻ നമ്മളെയെല്ലാം മരപ്പാവകളെപ്പോലെ ആട്ടി വെയ്ക്കുന്നു. പിന്നെ ശ്രീരാമൻ സുഗ്രീവന്ന് ആദേശം കൊടുത്തു. അവൻ പരേതന്റെ കർമ്മങ്ങളെല്ലാം വിധിവത്തായി അനുഷ്ഠിച്ചു. പിന്നെ ശ്രീ രാമൻ അനുജനോട് പറഞ്ഞു: ''പോയി സുഗ്രീവനെ രാജാവായി

അഭിഷേകം ചെയ്യൂ.'' രഘുനാഥന്റെ ആദേശമനുസരിച്ചുകൊണ്ട് എല്ലാവരും അവന്റെ പാദങ്ങളിൽ തലവണങ്ങി പുറപ്പെട്ടുപോയി.

**ദോ:**

**ലഛിമന് തുരത് ബൊലാഏ പുരജന് ബിപ്ര് സമാജ്,**
**രാജു ദീൻഹ് സുഗ്രീവ് കഹ്ँ അംഗദ് കഹ്ँ ജുബരാജ്. (11)**

ലക്ഷ്മണൻ ഉടൻതന്നെ പുരജനങ്ങളേയും ബ്രാഹ്മണരേയും വിളിച്ചു വരുത്തി (അവരുടെ സാന്നിദ്ധ്യത്തിൽ) സുഗ്രീവനെ രാജാവായും അംഗദനെ യുവരാജാവായും അഭിഷേകം ചെയ്തു. (11)

**ചൗ:**

**ഉമാ രാമ് സമ് ഹിത് ജഗ് മാഹീം –**
**ഗുരു പിതു മാതു ബന്ധു പ്രഭു നാഹീം,**
**സുര് നര് മുനി സബ് കൈ യഹ് രീതീ –**
**സ്വാരഥ് ലാഗി കരഹിം സബ് പ്രീതീ. 1**

**ബാലി ത്രാസ് ബ്യാകുല് ദിന് രാതീ –**
**തന് ബഹു ബ്രന് ചിന്താ ജര് ഛാതീ,**
**സൊഇ സുഗ്രീവ് കീൻഹ് കപിരാഊ –**
**അതി കൃപാല് രഘുബീര് സുഭാഊ. 2**

**ജാനത്ഹൂം അസ് പ്രഭു പരിഹരഹീം –**
**കാഹെ ന ബിപതി ജാല് നര് പരഹീം,**
**പുനി സുഗ്രീവ്ഹി ലീൻഹ് ബൊലാഈ –**
**ബഹു പ്രകാര് നൃപ്നീതി സിഖാഈ. 3**

**കഹ് പ്രഭു സുനു സുഗ്രീവ് ഹരീസാ –**
**പുര് ന ജാഉँ ദസ് ചാരി ബരീസാ,**
**ഗത് ഗ്രീഷ്മ് ബര്ഷാ രിതു ആഈ –**
**രഹിഹഉँ നികട് സൈല് പര് ഛാഈ. 4**

**അംഗദ് സഹിത് കരഹു തുംഹ് രാജൂ –**
**സന്തത് ഹൃദയ്ँ ധരെഹു മമ കാജൂ,**

**ജബ് സുഗ്രീവ് ഭവന് ഫിരി ആഏ –**
**രാമു പ്രബര്ഷന് ഗിരി പര് ഛാഏ. 5**

(ശിവൻ തുടരുന്നു:) ഹേ ഉമേ, ശ്രീരാമന്നു സമമായി ഹിതകാരിയോ, ഗുരുവോ, പിതാവോ, മാതാവോ, സഹോദരനോ, സ്വാമിയോ ഈ ലോകത്തിലില്ല. ദേവന്മാർ, മനുഷ്യർ, മുനിമാർ എല്ലാവരും തന്നെ സാധാരണയായി സ്വാർത്ഥപരമായ ഉദ്ദേശത്തോടെയാണ് എല്ലാരേയും സ്നേഹിയ്ക്കുന്നത്. രാവും പകലും ബാലിയെ ഭയപ്പെട്ട് വിറച്ചിരുന്ന, തന്റെ ദേഹത്തിൽ അനവധി മുറിവുകളുള്ള, തന്റെ ഹൃദയത്തിൽ ചിന്തയെന്ന തീ എരിഞ്ഞുകൊണ്ടിരുന്ന – അതേ സുഗ്രീവനെ വാനരരാജാവായി അഭിഷേകം ചെയ്തു. രഘുവീരൻ പ്രകൃത്യാ തന്നെ അത്യധികം കൃപാലുവാണ്. ഈവിധമുള്ള ഒരു സ്വാമിയെ അറിഞ്ഞുകൊണ്ട് ത്യജിയ്ക്കുന്നവർ വിപത്തുകളുടെ വലയിൽ കുടുങ്ങുന്നതിൽ എന്താശ്ചര്യമാണ്? പിന്നെ പ്രഭു സുഗ്രീവനെ വിളിച്ചുവരുത്തി പലവിധത്തിൽ രാജനീതിയെപ്പറ്റി ഉപദേശിച്ചു. പ്രഭു പറഞ്ഞു: "ഹേ സുഗ്രീവ. വാനര രാജ, കേൾക്കൂ: ഞാൻ പതിന്നാലു വർഷം പട്ടണത്തിനകത്തു കടക്കില്ല. വേനല്ക്കാലം കഴിഞ്ഞ് വർഷക്കാലം വന്നു. അതിനാൽ ഞാൻ മലയിൽത്തന്നെ നിന്നിൽനിന്നും അധികം ദൂരത്തല്ലാതെ താമസിയ്ക്കാം. നീയും അംഗദനും കൂടി രാജ്യം ഭരിയ്ക്കുവിൻ. എപ്പോഴും എന്റെ കാര്യത്തെ മനസ്സിൽ സ്മരിയ്ക്കൂ." സുഗ്രീവൻ വീട്ടിലേയ്ക്കു മടങ്ങിച്ചെന്നപ്പോൾ ശ്രീരാമൻ പ്രവർഷണപർവതത്തിൽ താമസമാക്കി.

**ദോ:**

**പ്രഥമ്ഹിം ദേവൻഹ് ഗിരി ഗുഹാ രാഖെഉ രുചിര് ബനാഇ,**
**രാമ് കൃപാനിധി കഛു ദിന് ബാസ് കര്ഹിംഗേ ആഇ. 12)**

കൃപാനിധിയായ ശ്രീരാമൻ അവിടെ കുറച്ചു ദിവസം താമസിയ്ക്കുമെന്ന പ്രത്യാശയിൽ ദേവന്മാർ അവന്നുവേണ്ടി മുൻകൂട്ടിത്തന്നെ പർവതത്തിൽ മനോഹരമായ ഒരു വാസസ്ഥലം ഒരുക്കിവെച്ചിരുന്നു. (12)

**ചൗ:**

**സുന്ദര് ബന് അതി കുസുമിത് സോഭാ –**
**ഗുഞ്ജത് മധുപ് നികര് മധു ലോഭാ,**

**കന്ദ് മൂല് ഫല് പത്ര് സുഹാഏ –**
**ഭഏ ബഹുത് ജബ് തേ പ്രഭു ആഏ. 1**

**ദേഖി മനോഹര് സൈല് അനൂപാ –**
**രഹെ തഹ്ँ അനുജ് സഹിത് സുര്ഭൂപാ,**
**മധുകര് ഖഗ് മൃഗ് തനു ധരി ദേവാ –**
**കരഹിം സിദ്ധ് മുനി പ്രഭു കൈ സേവാ. 2**

**മംഗല്രൂപ് ഭയഉ ബന് തബ് തേ –**
**കീൻഹ് നിവാസ് രമാപതി ജബ് തേ,**
**ഫടിക് സിലാ അതി സുഭ്ര് സുഹാഈ –**
**സുഖ് ആസീന് തഹാँ ദ്വൗ ഭാഈ. 3**

**കഹത് അനുജ് സന് കഥാ അനേകാ –**
**ഭഗതി ബിരതി നൃപ്നീതി ബിബേകാ,**
**ബര്ഷാ കാല് മേഘ് നഭ് ഛാഏ –**
**ഗര്ജത് ലാഗത് പരമ് സുഹാഏ. 4**

കൂട്ടമായി തേൻവണ്ടുകൾ തേനിന്നുവേണ്ടി അത്യാർത്തരായി റീങ്കാരം ചെയ്തുകൊണ്ട്, പുഷ്പസമൃദ്ധമായ, മനോഹരമായ ആ വനം അത്യന്തം സുന്ദരമായ ദൃശ്യം പ്രദാനം ചെയ്തു. പ്രഭു അവടെ വന്നപ്പോൾ ആനന്ദകരമായ കന്ദമൂലഫലാദികളും ഇലകളും സമൃദ്ധമായി ഉണ്ടായി. ദേവേശ്വരനായ ശ്രീരാമൻ തുലനയില്ലാത്ത ഭംഗിയോടുകൂടിയ ആ പർവതത്തെ കണ്ട് തന്റെ അനുജനോടുകൂടി അവടെ താമസിച്ചു. ദേവന്മാരും, സിദ്ധന്മാരും, മുനിമാരും, വണ്ടുകൾ, പക്ഷികൾ, മൃഗങ്ങൾ ഇവയുടെ രൂപം പൂണ്ട് പ്രഭുവിനെ സേവിച്ചു. രമാപതി ശ്രീരാമൻ അവിടെ വാസം തുടങ്ങിയതു മുതൽ ആ വനം മംഗളമയമായിത്തീർന്നു. അവിടെ മനോഹരമായ വെളുത്ത സ്ഫടികക്കല്ല് ഉണ്ടായിരുന്നു. ഇരു സഹോദരന്മാരും അതിന്മേൽ സുഖമായി ഇരുന്നു. ശ്രീരാമൻ തന്റെ അനുജന്ന് ഭക്തി, വിരക്തി, രാജനീതി, വിവേകം എന്നീ വിഷയങ്ങളെ പ്രവചിച്ചു കൊണ്ടിരുന്നു. വർഷക്കാലം തുടങ്ങിയിരുന്നതിനാൽ

ആകാശം മേഘങ്ങളെക്കൊണ്ട് മൂടപ്പെട്ട് ഗർജിയ്ക്കുന്ന ശബ്ദത്തോടെ അത്യന്തം ശോഭായമാനമായിരുന്നു.

**ദോ:**

**ലഛിമന് ദേഖു മോര് ഗന് നാചത് ബാരിദ് ദേഖി,**
**ഗൃഹീ ബിരതി രത് ഹരഷ് ജസ് ബിഷ്നു ഭഗത് കഹു്ँ ദേഖി. (13)**

"ലക്ഷ്മണ, നോക്കൂ, വൈരാഗ്യനിഷ്ഠനായ ഗൃഹസ്ഥൻ ഒരു വിഷ്ണു ഭക്തനെ കണ്ട് സന്തുഷ്ടനാകുന്നതുപോലെ, മയിൽക്കൂട്ടങ്ങൾ മേഘങ്ങളെക്കണ്ട് നൃത്തം വെയ്ക്കുന്നു. (13)

**ചൗ:**

**ഘന് ഘമണ്ഡ് നഭ് ഗര്ജത് ഘോരാ –**
**പ്രിയാ ഹീന് ഡര്പത് മന് മോരാ,**
**ദാമിനി ദമക് രഹ് ന ഘന് മാഹീം –**
**ഖല് കൈ പ്രീതി ജഥാ ഥിര് നാഹീം. 1**

**ബര്ഷഹിം ജലദ് ഭൂമി നിഅരാഏ്ँ –**
**ജഥാ നവഹിം ബുധ് ബിദ്യാ പാഏം,**
**ബൂ്ँദ് അഘാത് സഹഹിം ഗിരി കൈസേം –**
**ഖല് കേ ബചന് സന്ത് സഹ് ജൈസേം. 2**

**ഛുദ്ര് നദീം ഭരി ചലീം തൊരാഈ –**
**ജസ് ഥോരെഹു്ँ ധന് ഖല് ഇതരാഈ,**
**ഭൂമി പരത് ഭാ ഢാബര് പാനീ –**
**ജനു ജീവ്ഹി മായാ ലപ്ടാനീ. 3**

**സമിടി സമിടി ജല് ഭരഹിം തലാവാ –**
**ജിമി സദ്ഗുന് സജ്ജന് പഹിം ആവാ,**
**സരിതാ ജല് ജലനിധി മഹു്ँ ജാഈ –**
**ഹോഇ അചല് ജിമി ജിവ് ഹരി പാഈ. 4**

"മേഘങ്ങൾ ആകാശത്തിൽ തിങ്ങിക്കൂടി ഘോരമായി ഗർജ്ജിയ്ക്കുന്നു. ഇതെല്ലാം കണ്ട് പ്രിയയെ പിരിഞ്ഞ എന്റെ മനസ്സ് തുടിയ്ക്കുന്നു. ദുഷ്ട

സഹവാസം നിലയ്ക്കാതിരിയ്ക്കുന്നതു പോലെ മേഘങ്ങൾക്കിടയിൽ ഇടി മിന്നൽ ക്ഷണനേരത്തേയ്ക്ക് പ്രകാശിയ്ക്കുന്നു. വിദ്വാൻ വിദ്യ ലഭിച്ച് താണ്, അതിവിനീതനാകുന്നതുപോലെ, മേഘങ്ങൾ ഭൂമിയെ സമീപിച്ച് വർഷിയ്ക്കുന്നു. ദുഷ്ടന്മാരുടെ ദുഷിച്ച വാക്കുകളെ സാധുക്കൾ സഹിയ്ക്കുന്ന തുപോലെ, പർവതങ്ങൾ ശക്തമായ വർഷധാരയെ സഹിയ്ക്കുന്നു. അല്പസമ്പത്തു കിട്ടിയാൽ ദുഷ്ടന്മാർ അത്യന്തം സന്തോഷിയ്ക്കുന്ന തുപോലെ, ചെറിയ തോടുകൾ നിറഞ്ഞ് കുത്തിയൊലിയ്ക്കുന്നു. ഒരു ജീവൻ ജനിച്ചതും മായയാൽ ആവൃതമാകുന്നതുപോലെ, മഴവെള്ളം ഭൂമിയിൽ തട്ടിയതും കലങ്ങിമറിയുന്നു. സദ്ഗുണങ്ങൾ സജ്ജനളുടെ മനസ്സിൽ ചെന്നു ചേരുന്നതുപോലെ, പല ദിശകളിൽനിന്നും വരുന്ന വെള്ളം കുളത്തിൽ ചെന്നു ചേരുന്നു. ജീവാത്മാവ് ശ്രീഹരിയോട് (പരമാത്മാവോട്) ഐക്യമായി നിത്യശാന്തിയടയുന്നതുപോലെ, നദി കളിലെ വെള്ളം സമുദ്രത്തിൽ ചെന്നു ചേർന്നതും നിശ്ചലമാകുന്നു.''

**ദോ:**

**ഹരിത് ഭൂമി തൃന് സംകുല് സമുഝി പരഹിം നഹിം പന്ഥ്,**
**ജിമി പാഖണ്ഡ് ബാദ് തേം ഗുപ്ത് ഹോഹിം സദ്ഗ്രന്ഥ്. (14)**

''ധർമ്മവിരോധികളുടെ സിദ്ധാന്തങ്ങൾ പുണ്യഗ്രന്ഥങ്ങളെ അസ്പഷ്ടമാക്കു ന്നതുപോലെ, പച്ചപിടിച്ച ഭൂമി പുല്ലുകൊണ്ട് തിങ്ങിവളർന്ന് നടവഴി തിരിച്ചറിയാൻ കഴിയാതിരിയ്ക്കുന്നു.'' (14)

**ചൗ:**

**ദാദുര് ധുനി ചഹു ദിസാ സുഹാഈ –**
**ബേദ് പഢഹിം ജനു ബടു സമുദാഈ,**
**നവ് പല്ലവ് ഭഎ ബിടപ് അനേകാ –**
**സാധക് മന് ജസ് മിലേം ബിബേകാ. 1**

**അർക് ജവാസ് പാത് ബിനു ഭയഊ –**
**ജസ് സുരാജ് ഖല് ഉദ്യമ് ഗയഊ,**
**ഖോജത് കതഹു̐ മിലഇ നഹിം ധൂരീ –**
**കരഇ ക്രോധ് ജിമി ധരമ്ഹി ദൂരീ. 2**

**സസി സമ്പന്ന് സോഹ് മഹി കൈസീ –**
**ഉപകാരീ കീ സമ്പതി ജൈസീ,**
**നിസി തമ് ഘന് ഖദ്യോത് ബിരാജാ –**
**ജനു ദംഭിൻഹ് കര് മിലാ സമാജാ. 3**

**മഹാബൃഷ്ടി ചലി ഫൂടി കിആരീം –**
**ജിമി സുതന്ത്ര് ഭഎ്ँ ബിഗരഹിം നാരീം,**
**കൃഷീ നിരാവഹിം ചതുര് കിസാനാ –**
**ജിമി ബുധ് തജഹിം മോഹ് മദ് മാനാ. 4**

**ദേഖിഅത് ചക്രബാക് ഖഗ് നാഹീം –**
**കലിഹി പാഇ ജിമി ധർമ്മ് പരാഹീം,**
**ഊഷര് ബര്ഷഇ തൃന് നഹിം ജാമാ –**
**ജിമി ഹരിജന് ഹിയ്ँ ഉപജ് ന കാമാ. 5**

**ബിബിധ് ജന്തു സംകുല് മഹി ഭ്രാജാ –**
**പ്രജാ ബാഢ് ജിമി പാഇ സുരാജാ,**
**ജഹ്ँ തഹ്ँ രഹേ പഥിക് ഥകി നാനാ –**
**ജിമി ഇന്ദ്രിയ് ഗന് ഉപജേം ഗ്യാനാ. 6**

''എല്ലാ ദിശകളിൽനിന്നും തവളകളുടെ മോദകരമായ കരച്ചിൽ കേൾക്കുന്നു. അത് വേദാദ്ധ്യയനം ചെയ്യുന്ന വിദ്യാർത്ഥികൾ വേദങ്ങൾ ഓതുന്നതുപോലെയിരിയ്ക്കുന്നു. പല ജാതി മരങ്ങൾ തളിരിലകൾകൊണ്ട് മൂടപ്പെട്ട്, വിവേകം ലഭിച്ച സാധകന്മാരുടെ മനസ്സിനെ പോലെ പച്ചനിറത്തോടും പ്രസന്നതയോടുമിരിയ്ക്കുന്നു. അർക്കം (എരുക്ക്), യവസം മുതലായ ചെടികളിലെ ഇലകൾ, നല്ല രാജ്യഭരണത്തിൻ കീഴിൽ ദുഷ്ടന്മാരുടെ പ്രയത്നങ്ങൾ നിഷ്ഫലമാകുന്നതുപോലെ, കൊഴിഞ്ഞുവീഴുന്നു. ക്രോധത്തിന്റെ സാന്നിദ്ധ്യത്തിൽ ധർമ്മം അദൃശ്യമാകുന്നതുപോലെ, പൊടിപടലങ്ങൾ തേടിയാലും കൂടി കണ്ടുകിട്ടാനില്ല. പരോപകാരിയുടെ സമ്പത്തുപോലെ ഭൂമി സസ്യങ്ങളെക്കൊണ്ട് വിഭവസമൃദ്ധമായിട്ടുണ്ട്. മിഥ്യാചാരികളുടെ സഭ പോലെ, രാത്രിയിലെ കൂരിരുട്ടത്ത് മിന്നാമിനുങ്ങുകൾ തിളങ്ങിക്കൊണ്ടിരിയ്ക്കുന്നു. സ്ത്രീകൾ സ്വൈരിണികളായി ദുഷിച്ചു

പോകുന്നതുപോലെ മഹാമാരിയാൽ വയലുകളിലെ വരമ്പുകൾ പൊട്ടിയൊലിയ്ക്കുന്നു. ജ്ഞാനികൾ മോഹം, മദം, മാനം ഇവയെ ത്യജിയ്ക്കുന്നതുപോലെ, സമർത്ഥരായ കൃഷിക്കാർ കളകളെ വേരോടെ പറിച്ചു കളയുന്നു. കലിയുടെ സാന്നിദ്ധ്യത്തിൽ ധർമ്മം ലോപിയ്ക്കുന്നതുപോലെ, ചക്രവാകപ്പക്ഷികളെ (മഴക്കാലത്ത്) കാണാനില്ല. ശ്രീഹരിയുടെ ഭക്തന്മാരുടെ മനസ്സിൽ കാമവാസനയുണ്ടാകാതിരിയ്ക്കുന്നതുപോലെ, തരിശായ ഭൂമിയിൽ മഴപെയ്താലും അതിൽ പുല്ലുകൂടി മുളയ്ക്കില്ല. ഒരു നല്ല രാജ്യഭാരത്തിൻ കീഴിൽ പ്രജകൾ അഭിവൃദ്ധി പ്രാപിയ്ക്കുന്നതുപോലെ, ഭൂമി വിവിധ പ്രാണിക്കൂട്ടങ്ങളെക്കൊണ്ട് ഉജ്ജ്വലമായിരിയ്ക്കുന്നു. ജ്ഞാനോദയം വന്നാൽ ഇന്ദ്രിയങ്ങൾ ശമിയ്ക്കുന്നതുപോലെ, (മഴകാരണം) യാത്രക്കാർ അവിടവിടെ നില്ക്കുന്നു.''

**ദോ:**

**കബ്ഹു് പ്രബല് ബഹ് മാരുത് ജഹ് തഹ് മേഘ് ബിലാഹിം,**
**ജിമി കപൂത് കേ ഉപജേം കുല് സദ്ധർമ് നസാഹീം. (15–ക)**

**കബ്ഹു് ദിവസ് മഹ് നിബിഡ് തമ് കബ്ഹു്ക് പ്രഗട് പതംഗ്,**
**ബിനസഇ ഉപജഇ ഗ്യാന് ജിമി പാഇ കുസംഗ് സുസംഗ്.(15–ഖ)**

''ഒരു ദുഷ്ടനായ പുത്രന്റെ ജനനത്തിൽ ആ കുടുംബത്തിലെ സാത്വീക ധർമ്മം നശിച്ചുപോകുന്നതുപോലെ, ചിലപ്പോൾ ശക്തമായ കാറ്റു വീശി മേഘങ്ങളെ പല ദിശകളിലേയ്ക്കും പറപ്പിയ്ക്കുന്നു. ദുസ്സംഗത്തിനാൽ ജ്ഞാനത്തിന്റെ വെളിച്ചം മറയുന്നതുപോലെയും, സത്സംഗത്തിനാൽ അത് പ്രകടമാകുന്നതുപോലെയും, ഒരു സമയത്ത് പകൽസമയം കൂരിരുട്ടായിത്തീരുന്നു; മറ്റൊരു സമയം സൂര്യൻ ഉജ്ജ്വലമായി പ്രകാശിയ്ക്കുന്നു.''
(15–ക–ഖ)

**ചൗ:**

**ബർഷാ ബിഗത് സരദ് രിതു ആഈ –**
**ലഛിമന് ദേഖഹു പരമ് സുഹാഈ,**
**ഫൂലേം കാസ് സകല് മഹി ഛാഈ –**
**ജനു ബർഷാ് കൃത് പ്രഗട് ബുഢാഈ. 1**

**ഉദിത് അഗസ്തി പന്ഥ് ജല് സോഷാ –**
**ജിമി ലോഭ്ഹി സോഷഇ സന്തോഷാ,**
**സരിതാ സര് നിർമല് ജല് സോഹാ –**
**സന്ത് ഹൃദയ് ജസ് ഗത് മദ് മോഹാ.** 2

**രസ് രസ് സൂഖ് സരിത് സര് പാനീ –**
**മമതാ ത്യാഗ് കരഹിം ജിമി ഗ്യാനീ,**
**ജാനി സരദ് രിതു ഖംജന് ആഏ –**
**പാഇ സമയ് ജിമി സുകൃത് സുഹാഏ.** 3

**പങ്ക് ന രേനു സോഹ് അസി ധരനീ –**
**നീതി നിപുന് നൃപ് കൈ ജസി കരനീ,**
**ജല് സങ്കോച് ബികല് ഭഇ്ँ മീനാ –**
**അബുധ് കുടംബീ ജിമി ധന്ഹീനാ.** 4

**ബിനു ഘന് നിർമല് സോഹ് അകാസാ –**
**ഹരിജന് ഇവ പരിഹരി സബ് ആസാ,**
**കഹു്ँ കഹു്ँ ബൃഷ്ടി സാരദീ ഥോരീ –**
**കൊഉ എക് പാവ് ഭഗതി ജിമി മോരീ.** 5

''ലക്ഷ്മണ, നോക്കൂ, മഴക്കാലം കഴിഞ്ഞു. അത്യന്തം മനോഹരമായ ശരത്കാലം വന്നു. വർഷഋതു തന്റെ വാർദ്ധക്യാവസ്ഥയെ വെളിപ്പെടുത്തുന്നപോലെ, ഭൂമി മുഴുവൻ വെളുത്ത പൂക്കളോടുകൂടിയ കാസപ്പുല്ലുകളെക്കൊണ്ട് നിറഞ്ഞിരിയ്ക്കുന്നു. ലോഭം സന്തോഷത്തെ വിഴുങ്ങുന്നതുപോലെ, അഗസ്ത്യ*നെന്ന നക്ഷത്രസമൂഹം ഉദിച്ച് നടവഴിയിലെ വെള്ളത്തെയെല്ലാം വറ്റിച്ചിട്ടുണ്ട്. മദമോഹങ്ങളില്ലാത്ത സാധുക്കളുടെ ഹൃദയത്തെപോലെ, നദികളിലും തടാകങ്ങളിലും നിർമ്മലമായ ജലം കാണാൻ മനോഹരമായിരിയ്ക്കുന്നു. ജ്ഞാനികൾ മമതയെ ത്യജിയ്ക്കുന്നതുപോലെ, പുഴകളിലും കുളങ്ങളിലും വെള്ളം തുള്ളി തുള്ളിയായി വറ്റിപ്പോകുന്നു. ഒരുവന്റെ സുകൃതത്തിന്റെ ഫലം നിശ്ചിതസമയത്ത് ലഭിയ്ക്കുന്നതുപോലെ, ശരദ്ഋതു വന്നതറിഞ്ഞ് വാലാട്ടിപ്പക്ഷികൾ വരവു തുടങ്ങി. നീതിനിപുണനായ രാജാവിന്റെ ഭരണം പോലെ, ചളിയും

പൂഴിയുമില്ലാതെ ഭൂമി സുന്ദരമായിരിയ്ക്കുന്നു. അജ്ഞാനിയായ ഗൃഹസ്ഥൻ ധനാഭാവത്താൽ ദു:ഖിയ്ക്കുന്നതുപോലെ, വെള്ളത്തിന്റെ നിരപ്പ് കുറഞ്ഞു വരുന്നതു കണ്ട് മീനുകൾ വ്യാകുലപ്പെടുന്നു. എല്ലാ ആശകളേയും ത്യജിച്ച ശ്രീഹരിയുടെ ഭക്തന്മാരെപ്പോലെ മേഘങ്ങളില്ലാത്ത ആകാശം ഉജ്ജ്വലമായി ശോഭിയ്ക്കുന്നു. വിരളമായൊരുവന്ന് എന്നിൽ ഭക്തിയുണ്ടാകുന്നതുപോലെ, അവിടവിടെ ശരത്കാലത്ത് കുറച്ചു മഴ പെയ്യുന്നു.''

------------------------------------------------------------

*ഭാദ്രപദമാസത്തിൽ (ചിങ്ങം–കന്നി) അമാവാസ്യ കഴിഞ്ഞ് 7ാം ദിവസം അഗസ്ത്യനെന്ന നക്ഷത്രസമൂഹം (Constellation Canopus) ഉദിയ്ക്കുന്നു.

------------------------------------------------------------

**ദോ:**

**ചലേ ഹരഷി തജി നഗര് നൃപ് താപസ് ബനിക് ബിഖാരി,**
**ജിമി ഹരി ഭഗതി പാഇ ശ്രമ് തജഹിം ആശ്രമീ ചാരി. (16)**

''നാലാശ്രമങ്ങളിലുമുള്ളവർ ഹരിഭക്തിയുണ്ടായി (തങ്ങൾ ചെയ്തു കൊണ്ടിരുന്ന) ശ്രമങ്ങളെ ത്യജിയ്ക്കുന്നതുപോലെ, രാജാക്കന്മാരും, താപസന്മാരും, വ്യാപാരികളും, യാചകന്മാരും, സന്തോഷത്തോടെ നഗരത്തെ വിട്ട് വെളിയേറുന്നു.'' (രാജാക്കന്മാർ തങ്ങളുടെ രാജ്യത്തെ വികസിപ്പിയ്ക്കാനും, താപസന്മാർ തപസ്സുചെയ്യാൻ സൗകര്യമായ സ്ഥലമന്വേഷിച്ചു കൊണ്ടും, വ്യാപാരികൾ അന്യദേശങ്ങളിൽ വ്യാപരം ചെയ്യുവാനും, യാചകന്മാർ ഭിക്ഷ യാചിയ്ക്കാനും). (16)

**ചൗ:**

**സുഖീ മീന് ജെ നീര് അഗാധാ –**
**ജിമി ഹരി സരന് ന ഏകഉ ബാധാ,**
**ഫൂലേം കമല് സോഹ് സര് കൈസാ –**
**നിർഗ്ഗുന് ബ്രഹ്മ് സഗുന് ഭഎ് ജൈസാ. 1**

**ഗുഞ്ജത് മധുകര് മുഖര് അനൂപാ –**
**സുന്ദര് ഖഗ് രവ് നാനാ രൂപാ,**

**ചക്രബാക് മന് ദുഖ് നിസി പേഖീ –**
**ജിമി ദുർജന് പര് സമ്പതി ദേഖീ. 2**

**ചാതക് രടത് തൃഷാ അതി ഓഹീ –**
**ജിമി സുഖ് ലഹഇ ന സങ്കർദ്രോഹീ,**
**സരദാതപ് നിസി സസി അപഹരഈ –**
**സന്ത് ദരസ് ജിമി പാതക് ടരഈ. 3**

**ദേഖി ഇന്ദു ചകോര് സമുദാഈ –**
**ചിതവഹിം ജിമി ഹരിജന് ഹരി പാഈ,**
**മസക് ദംസ് ബീതേ ഹിമ് ത്രാസാ –**
**ജിമി ദ്വിജ് ദ്രോഹ് കിഏ് കുല് നാസാ. 4**

"ശ്രീഹരിയെ ശരണാഗതിയടഞ്ഞവർ എങ്ങിനെ ഏതുവിധം ബാധകളും ഇല്ലാതിരിയ്ക്കുന്നുവോ, അതുപോലെ ആഴമുള്ള വെള്ളത്തിൽ മീനുകൾ സുഖമായിരിയ്ക്കുന്നു. നിർഗ്ഗുണബ്രഹ്മം സഗുണരൂപം എടുക്കുന്നതു പോലെ, സരസ്സിലെ വിരിഞ്ഞ താമരപ്പൂക്കൾ മനോഹരമായി കാണപ്പെടുന്നു. വണ്ടുകൾ അവയുടേതായ പ്രത്യേകമായ രാഗത്തിൽ റീങ്കാരം ചെയ്യുന്നു. പക്ഷികളുടെ പലവിധത്തിലുള്ള ശബ്ദങ്ങൾ സംഗീതക്കച്ചേരി പോലെയിരിയ്ക്കുന്നു. അന്യരുടെ സമ്പത്തിനെ കണ്ട് ദു:ഖിയ്ക്കുന്ന ദുർജ്ജനങ്ങളെപ്പോലെ, ചക്രവാകപ്പക്ഷികൾ രാത്രിയെ കണ്ട് മനസ്സിൽ ദു:ഖിയ്ക്കുന്നു. ശങ്കരവിരോധികൾക്ക് സുഖപ്രാപ്തിയില്ലാത്തതുപോലെ, ചാതകപ്പക്ഷികൾ ദാഹത്താൽ അത്യന്തം വേദനയടഞ്ഞ് കരയുന്നു. സാധുക്കളുടെ ദർശനം പാപങ്ങളെ അകറ്റുന്നതുപോലെ, പകലിലെ സൂര്യന്റെ ചൂട് രാത്രിയിലെ ചന്ദ്രൻ ശമിപ്പിയ്ക്കുന്നു. ശ്രീഹരിയുടെ ഭക്തന്മാർ അവനെ ഉറ്റു നോക്കുന്നതുപോലെ ചകോരപ്പക്ഷികളുടെ കൂട്ടം ചന്ദ്രനെ കണ്ടതും അതിനെ ഉറ്റുനോക്കുന്നു. ബ്രാഹ്മണദ്രോഹം കുലത്തെ മുഴുവൻ നശിപ്പിയ്ക്കുന്നതുപോലെ, കൊതുകകളും കടിയ്ക്കുന്ന ഈച്ചകളും തണുപ്പ് താങ്ങാനാവാതെ നശിയ്ക്കുന്നു."

**ദോ:**

**ഭൂമി ജീവ് സങ്കുല് രഹേ ഗഏ സരദ് രിതു പാഇ,**
**സദ്ഗുരു മിലേം ജാഹിം ജിമി സംസയ് ഭ്രമ് സമുദാഇ. (17)**

''ശരിയായ സദ്ഗുരു ലഭിച്ച ഒരുവന്റെ സംശയങ്ങളും ഭ്രമങ്ങളും ഇല്ലാതാകുന്നതു പോലെ, ശരൽക്കാലം വന്നതും ഭൂമിയിൽ വ്യാപിച്ചിരുന്ന കൃമികീടങ്ങൾ നശിയ്ക്കുന്നു.'' (17)

**ചൗ:**

**ബർഷാ ഗത് നിർമല് രിതു ആഈ –**
**സുധി ന താത് സീതാ കൈ പാഈ,**
**ഏക് ബാർ കൈസെഹു॰ സുധി ജാനൗം –**
**കാലഹു ജീതി നിമിഷ് മഹു॰ ആനൗം. 1**

**കതഹു॰ രഹഉ ജൗം ജീവതി ഹോഈ –**
**താത് ജതന് കരി ആനഉ॰ സോഈ,**
**സുഗ്രീവഹു॰ സുധി മോരി ബിസാരീ –**
**പാവാ രാജ് കോസ് പുര് നാരീ. 2**

**ജെഹി സായക് മാരാ മൈം ബാലീ –**
**തെഹിം സര് ഹതൗം മൂഢ് കഹ്॰ കാലീ,**
**ജാസു കൃപാ॰ ഛൂടഹിം മദ് മോഹാ –**
**താ കഹു॰ ഉമാ കി സപനെഹു॰ കോഹാ. 3**

**ജാന്ഹിം യഹ് ചരിത്ര് മുനി ഗ്യാനീ –**
**ജിൻഹ് രഘുബീര് ചരന് രതി മാനീ,**
**ലഛിമന് ക്രോധവന്ത് പ്രഭു ജാനാ –**
**ധനുഷ് ചഢാഇ ഗഹേ കര് ബാനാ. 4**

''വർഷക്കാലം കഴിഞ്ഞ്, മേഘങ്ങളില്ലാത്ത ആകാശത്തോടും, സ്വച്ഛമായ ജലത്തോടും കൂടിയ നിർമ്മലമായ ശരൽക്കാലം വന്നു. എങ്കിലും പ്രിയ സോദര, സീതയെപ്പറ്റി യാതൊരു വിവരവുമില്ല. എങ്ങനെയെങ്കിലും ഒരിയ്ക്കൽ അവളിരിയ്ക്കുന്ന സ്ഥലത്തെപ്പറ്റി അറിഞ്ഞാൽ അവളെ ഞാൻ യമന്റെ കൈകളിൽനിന്നും നിമിഷനേരത്തിൽ തിരിച്ചെടുക്കും. ആവളെ വിടെ ഇരുന്നാലും, അവൾ ജീവിച്ചിരിപ്പുണ്ടെങ്കിൽ, പ്രിയ സോദര, ഞാനവളെ രക്ഷിയ്ക്കാൻ ശ്രമിയ്ക്കും. രാജ്യവും, ധനകോശവും, നഗര

വാസവും, തന്റെ ഭാര്യയും ലഭിച്ചശേഷം സുഗ്രീവനും എന്നെ മറന്നിരിയ്ക്കുന്നു. ബാലിയെ കൊല്ലാനുപയോഗിച്ച അതേ ബാണം കൊണ്ടു തന്നെ നാളെ ഞാൻ ആ മൂഢനേയും പ്രഹരിയ്ക്കും.'' (ശങ്കരൻ തുടരുന്നു): ഹേ ഉമേ, ആരുടെ കൃപയാൽ ഒരുവന്റെ മദമോഹങ്ങൾ നശിയ്ക്കുന്നുവോ, അവൻ സ്വപ്നത്തിൽ കൂടി ക്രുദ്ധനാവാൻ കഴിയുമോ? രഘുവീരന്റെ പാദങ്ങളിൽ പ്രേമമുള്ള ആ ജ്ഞാനികളായ മുനിമാർക്കു മാത്രമേ അവന്റെ ഈവിധമുള്ള പെരുമാറ്റത്തിന്റെ ഉള്ളർത്ഥം മനസ്സിലാകുള്ളൂ. പ്രഭു ക്രോധവശനാണെന്നു കണ്ട് ലക്ഷ്മണൻ തന്റെ വില്ലിൽ ഞാണേറ്റി, കൈയ്യിൽ ശരങ്ങളെടുത്തു.

**ദോ:**

**തബ് അനുജഹി സമുഝാവാ രഘുപതി കരുനാ സീംവ്,**
**ഭയ് ദെഖാഇ ലൈ ആവഹു താത് സഖാ സുഗ്രീവ്. (18)**

കരുണാമൂർത്തിയായ രഘുപതി തന്റെ അനുജനെ പറഞ്ഞുമനസ്സിലാക്കി: ''പ്രിയ അനുജ, സുഗ്രീവൻ നമ്മുടെ സഖാവാണ്. നീ അവനെ ഭീഷണിപ്പെടുത്തി ഇങ്ങോട്ടു കൂട്ടിക്കൊണ്ടു വന്നാൽ മതി.'' (18)

**ചൗ:**

**ഇഹാँ പവന്സുത് ഹൃദയ്ँ ബിചാരാ –**
**രാമ് കാജു സുഗ്രീവ്ँ ബിസാരാ,**
**നികട് ജാഇ ചരനൻഹി സിരു നാവാ –**
**ചാരിഹു ബിധി തെഹി കഹി സമുഝാവാ. 1**

**സുനി സുഗ്രീവ്ँ പരമ് ഭയ് മാനാ –**
**ബിഷയ്ँ മോര് ഹരി ലീൻഹെഉ ഗ്യാനാ,**
**അബ് മാരുത്സുത് ദൂത് സമൂഹാ –**
**പഠവഹു ജഹ്ँ തഹ്ँ ബാനര് ജൂഹാ. 2**

**കഹഹു പാഖ് മഹുँ ആവ് ന ജോഈ –**
**മോരേം കര് താ കര് ബധ് ഹോഈ,**

**തബ് ഹനുമന്ത് ബൊലാഏ ദൂതാ -**
**സബ് കര് കരി സന്മാന് ബഹൂതാ.** 3

**ഭയ് അരു പ്രീതി നീതി ദെഖരാഈ -**
**ചലേ സകല് ചരനൻഹി സിര് നാഈ,**
**എഹി അവസര് ലഛിമന് പുര് ആഏ -**
**ക്രോധ് ദേഖി ജഹ്ँ തഹ്ँ കപി ധാഏ.** 4

ഇവിടെ (കിഷ്കിന്ധയിൽ) വായുപുത്രൻ മനസ്സിൽ ചിന്തിച്ചു: 'ശ്രീരാമന്റെ കാര്യത്തെ സുഗ്രീവൻ മറന്നുപോയി.' സുഗ്രീവനെ സമീപിച്ച് അവന്റെ പാദങ്ങളിൽ തലവണങ്ങി, നാലു വിധത്തിലുള്ള ഉപായങ്ങളും (സാമ-ദാന-ഭേദ-ദണ്ഡം) ഉപയോഗിച്ച് അവനെ പറഞ്ഞു മനസ്സിലാക്കാൻ ശ്രമിച്ചു. അതുകേട്ട് സുഗ്രീവൻ അത്യന്തം ഭീതിയടഞ്ഞു. "വിഷയസുഖങ്ങൾ എന്റെ വിവേചനശക്തിയെ നശിപ്പിച്ചു. ഹേ വായുപുത്ര, ഇപ്പോൾ നമ്മുടെ വാനരസമൂഹങ്ങളുള്ള സ്ഥലങ്ങളിലേയ്ക്ക് ദൂതന്മാരെ അയച്ച് അവർ ഒരു പക്ഷത്തിന്നുള്ളിൽ ഇവിടെ വന്നെത്തിയില്ലെങ്കിൽ, അവരെ ഞാൻ എന്റെ കൈകൾകൊണ്ടുതന്നെ വധിയ്ക്കും എന്ന സന്ദേശത്തെ അയയ്ക്കൂ." അപ്പോൾ ഹനുമാൻ ദൂതന്മാരെ വിളിച്ചുവരുത്തി. അവരെ അത്യന്തം ആദരവോടെ, ഭീതിയും, സ്നേഹവും, നീതിയും പ്രയോഗിച്ച് പറഞ്ഞു മനസ്സിലാക്കി. അവരും അവന്റെ പാദങ്ങളിൽ തലവണങ്ങി, യാത്ര പുറപ്പെട്ടു. ഈ അവസരത്തിൽ ലക്ഷ്മണൻ നഗരത്തിലെത്തി. അവന്റെ ക്രോധത്തെ കണ്ട് വാനരന്മാർ അങ്ങോട്ടുമിങ്ങോട്ടും ഓടിപ്പോയി.

**ദോ:**

**ധനുഷ് ചഢാഇ കഹാ തബ് ജാരി കരഉँ പുര് ഛാര്,**
**ബ്യാകുല് നഗര് ദേഖി തബ് ആയഉ ബാലികുമാര്.** (19)

ലക്ഷ്മണൻ പിന്നെ വില്ലിൽ ഞാണേറ്റി പറഞ്ഞു: "ഞാൻ നഗരത്തെ കത്തിച്ചു ചാമ്പലാക്കും." നഗരം മുഴുവൻ വ്യാകുലതയിൽ കണ്ട് ബാലിയുടെ പുത്രൻ (അംഗദൻ) അവിടെ വന്നു. (19)

**ചൗ:**

**ചരന് നാഇ സിരു ബിനതീ കീൻഹീ –**
**ലഛിമന് അഭയ് ബാ്ഹ് തെഹി ദീൻഹീ,**
**ക്രോധവന്ത് ലഛിമന് സുനി കാനാ –**
**കഹ് കപീസ് അതി ഭയ് അകുലാനാ. 1**

**സുനു ഹനുമന്ത് സംഗ് ലൈ താരാ –**
**കരി ബിനതീ സമുഝാഉ കുമാരാ,**
**താരാ സഹിത് ജാഇ ഹനുമാനാ –**
**ചരന് ബന്ദി പ്രഭു സുജസ് ബഖാനാ. 2**

**കരി ബിനതീ മന്ദിര് ലൈ ആഏ –**
**ചരന് പഖാരി പല്ഗ് ബൈഠാഏ,**
**തബ് കപീസ് ചരനൻഹി സിരു നാവാ –**
**ഗഹി ഭുജ് ലഛിമന് കൺഠ് ലഗാവാ. 3**

**നാഥ് ബിഷയ് സമ് മദ് കഛു നാഹീം –**
**മുനി മന് മോഹ് കരഇ ഛന് മാഹീം,**
**സുനത് ബിനീത് ബചന് സുഖ് പാവാ –**
**ലഛിമന് തെഹി ബഹു ബിധി സമുഝാവാ. 4**

**പവന് തനയ് സബ് കഥാ സുനാഈ –**
**ജെഹി ബിധി ഗഏ ദൂത് സമുദാഈ. 5**

അവൻ ലക്ഷ്മണന്റെ പാദങ്ങളിൽ തലവണങ്ങി, അവനോട് താണ പേക്ഷിച്ചു. അപ്പോൾ ലക്ഷ്മണൻ അവന്ന് അഭയഹസ്തം കൊടുത്തു. ലക്ഷ്മണന്റെ ക്രോധത്തെപ്പറ്റിയുള്ള വാർത്ത കേട്ട കപീശൻ (സുഗ്രീവൻ) അത്യന്തം ഭയാകുലനായി പറഞ്ഞു: "ഹേ ഹനുമൻ, കേൾക്കൂ താരയെ കൂടെ കൊണ്ടുപോയി, വിനീതമായി പ്രാർത്ഥിച്ച് രാജകുമാരനെ (ലക്ഷ്മണനെ) സമാധാനപ്പെടുത്തൂ."ഹനുമാൻ താരയോടുകൂടി പോയി ലക്ഷ്മണന്റെ പാദങ്ങളെ വന്ദിച്ച് പ്രഭുവിന്റെ യശസ്സിനെ വിവരിച്ചു പറഞ്ഞു. അത്യന്തം വിനയത്തോടെ അവനെ വീട്ടിലേയ്ക്ക് കൊണ്ടുപോയി

അവന്റെ പാദങ്ങളെ കഴുകി ഒരു ആസനത്തിലിരുത്തി. അപ്പോൾ വാനരരാജാവ് അവന്റെ പാദങ്ങളിൽ തലവണങ്ങി. ലക്ഷ്മണൻ അവന്റെ കൈകളെ പിടിച്ച് അവനെ മാറോടണച്ചു. ''ഹേ നാഥ, വിഷയസുഖങ്ങളെപ്പോലെ മാദകമായി വേറൊന്നും തന്നെയില്ല. അത് ക്ഷണനേരത്തിൽ മുനിമാരുടെ മനസ്സിനെപ്പോലും മോഹിപ്പിയ്ക്കുന്നു.'' അവന്റെ വിനീതമായ വാക്കുകൾ കേട്ട് ലക്ഷ്മണൻ സംതൃപ്തനായി, അവനെ പലവിധത്തിൽ സമാധാനിപ്പിച്ചു. വായുപുത്രൻ പിന്നെ ദൂതന്മാരെ പറഞ്ഞയച്ച വർത്തമാനമെല്ലാം അവനോട് പറഞ്ഞു.

**ദോ:**

**ഹരഷി ചലേ സുഗ്രീവ് തബ് അംഗദാദി കപി സാഥ്,**
**രാമാനുജ് ആഗേം കരി ആഏ ജഹ് രഘുനാഥ്. (20)**

പിന്നെ അംഗദനോടും മറ്റു വാനരന്മാരോടും കൂടി, ലക്ഷ്മണനെ മുന്നിലാക്കി, സുഗ്രീവൻ സന്തോഷത്തോടെ ചെന്ന് ശ്രീരാമന്റെ സന്നിധിയിലെത്തി. (20)

**ചൗ:**

**നാഇ ചരന് സരു കഹ് കര് ജോരി -**
**നാഥ് മോഹി കഛു നാഹിന് ഖോരീ,**
**അതിസയ് പ്രബല് ദേവ് തവ മായാ -**
**ഛൂടഇ രാമ് കരഹു ജൗം ദായാ. 1**

**ബിഷയ് ബസ്യ് സുര് നര് മുനി സ്വാമീ -**
**മൈം പാവര് പസു കപി അതി കാമീ,**
**നാരി നയന് സര് ജാഹി ന ലാഗാ -**
**ഘോര് ക്രോധ് തമ് നിസി ജോ ജാഗാ. 2**

**ലോഭ് പാസ് ജെഹിം ഗര് ന ബധായാ -**
**സോ നര് തുംഹ് സമാന് രഘുരായാ,**
**യഹ് ഗുന് സാധന് തേം നഹിം ഹോഇൗ -**
**തുംഹരീ കൃപാ പാവ് കൊഇ കോഇൗ. 3**

**തബ് രഘുപതി ബോലേ മുസുകാഈ –**
**തുംഹ് പ്രിയ് മോഹി ഭരത് ജിമി ഭാഈ,**
**അബ് സൊഇ ജതനു കരഹു മന് ലാഈ –**
**ജെഹി ബിധി സീതാ കൈ സുധി പാഈ. 4**

ശ്രീരാമന്റെ പാദങ്ങളിൽ തലവണങ്ങിക്കൊണ്ട്, കൂപ്പുകൈകളോടെ അവൻ പറഞ്ഞു: "പ്രഭോ, നടന്നതിന്ന് ഞാൻ കുറ്റക്കാരനല്ല. ദേവ, അങ്ങയുടെ മായ അത്യന്തം പ്രബലമായതാണ്. ഹേ രാമ, അങ്ങ് കൃപ കാണിച്ചാൽ മാത്രമേ അത് വിട്ടുപോകുള്ളൂ. ദേവന്മാരും, മനുഷ്യരും, മുനിമാരും, സ്വാമീ, ഇന്ദ്രിയങ്ങൾക്കടിമകളാണ്. ഞാൻ ഒരു പാമരനും, അതിലും ഒരു വാനരൻ – അത്യന്തം കാമാസക്തമായ മൃഗം! ഏതൊരുവൻ സ്ത്രീയുടെ കണ്ണുകളാകുന്ന ശരങ്ങളാൽ തുളയ്ക്കപ്പെടുന്നില്ലയോ, ക്രോധമെന്ന കൂരിരുട്ടായ രാത്രിയിൽ ഉണർന്നിരിയ്ക്കുന്നുവോ, ക്രോധവശനാകുന്നില്ലയോ, ലോഭത്തിന്റെ പിടിയിൽ കുടുങ്ങുന്നില്ലയോ, ഹേ രഘുരാമ, അവൻ അങ്ങയ്ക്കു സമാനമായവനാണ്. ഈ ഗുണം സാധനകൊണ്ട് ലഭ്യമല്ല. അങ്ങയുടെ കൃപയൊന്നുകൊണ്ടുമാത്രം ഏതെങ്കിലും ഒരുവൻ ലഭിയ്ക്കുന്നു." അപ്പോൾ രഘുപതി പുഞ്ചിരിച്ചുകൊണ്ട് പറഞ്ഞു: "സഹോദര, നീ ഭരതനെപ്പോലെ എനിയ്ക്കു പ്രിയനാണ്. ഇപ്പോൾ മനസ്സുവെച്ച് സീതയെപ്പറ്റിയ വിവരമറിയാൻ വേണ്ട ശ്രമങ്ങൾ നടത്തൂ."

**ദോ:**

**എഹി ബിധി ഹോത് ബതക്ഹീ ആഏ ബാനര് ജൂഥ്,**
**നാനാ ബാനര് സകല് ദിസി ദേഖിഅ കീസ് ബരൂഥ്. (21)**

ഈവിധം വാർത്താലാപം നടന്നുകൊണ്ടിരിയ്ക്കുമ്പോൾ, വാനരന്മാരുടെ കൂട്ടങ്ങൾ അവിടെ എത്തി. എല്ലാ ദിക്കുകളിലും പല നിറങ്ങളിലുള്ള, എണ്ണറ്റ വാനരസമൂഹങ്ങൾ അവിടെ കാണപ്പെട്ടു. (21)

**ചൗ:**

**ബാനര് കടക് ഉമാ മൈം ദേഖാ –**
**സോ മൂരഖ് ജോ കരന് ചഹ് ലേഖാ,**

**ആഇ രാമ് പദ് നാവഹിം മാഥാ –**
**നിരഖി ബദനു സബ് ഹോഹിം സനാഥാ. 1**

**അസ് കപി ഏക് ന സേനാ മാഹീം –**
**രാമ് കുസല് ജെഹി പൂഛീ നാഹീം,**
**യഹ് കഛു നഹിം പ്രഭു കഇ അധികാഇൗ –**
**ബിസ്വരൂപ് ബ്യാപക് രഘുരാഇൗ. 2**

**ഠഢേ ജഹ് ് തഹ് ് ആയസു പാഇൗ –**
**കഹ് സുഗ്രീവ് സബ്ഹി സമുഝാഇൗ,**
**രാമ് കാജ് അരു മോര് നിഹോരാ –**
**ബാനര് ജൂഥ് ജാഹു ചഹു് ഓരാ. 3**

**ജനക്സുതാ കഹു് ഖോജഹു ജാഇൗ –**
**മാസ് ദിവസ് മഹ് ് ആഏഹു ഭാഇൗ,**
**അവധി മേടി ജോ ബിനു സുധി പാഏ് –**
**ആവഇ ബനിഹി സൊ മോഹി മരാഏ്. 4**

(ശങ്കരൻ പറയുന്നു): ഹേ ഉമേ, വാനരസേനയെ ഞാൻ കണ്ടു. അവയെ എണ്ണുവാൻ ശ്രമിയ്ക്കുന്നവൻ മഹാ മുർഖനാണ്. അവർ വന്ന് ശ്രീരാമന്റെ പാദങ്ങളിൽ തലവണങ്ങി. അവന്റെ മുഖത്തെ ഉറ്റുനോക്കി അവനിൽ തങ്ങളുടെ നാഥനെ കണ്ടു. ആ സേനയിൽ ശ്രീരാമൻ കുശലം ചോദിയ്ക്കാത്ത ഒരു വാനരൻ കൂടി ഇല്ലായിരുന്നു. എല്ലാ രൂപങ്ങളുമെടുത്തവനും സർവവ്യാപിയുമായ എന്റെ പ്രഭുവായ രഘുരാമന്ന് ഇത് വലിയൊരു അസാധാരണമായ കാര്യമൊന്നുമല്ല. ആദേശമനുസരിച്ച് അവർ അണി നിരന്നു നിന്നു. സുഗ്രീവൻ അവരെ ഈവിധം പറഞ്ഞു മനസ്സിലാക്കി. "ഞാൻ നിങ്ങളെ സാവധാനപ്പെടുത്തി ശ്രീരാമന്റെ കാര്യം സാധിയ്ക്കാൻ നിങ്ങളെ ആദേശിയ്ക്കുന്നു. അതിനാൽ ഹേ വാനരസമൂഹങ്ങളെ, എല്ലാ ദിശകളിലും പോയി ജാനകിയെപ്പറ്റി അന്വേഷിയ്ക്കുവിൻ. പക്ഷേ, സഹോദരന്മാരേ, നിങ്ങൾ ഒരു മാസത്തിന്നുള്ളിൽ തിരിച്ചു വരണം. ഏതൊരുവൻ ഈ അവധിയ്ക്കുശേഷം, യാതൊരു വിവരവു

മില്ലാതെ തിരിച്ചു വരുന്നുവോ, അവൻ എന്റെ കൈകളാൽ കൊല്ലപ്പെടും."

**ദോ:**

**ബചന് സുനത് സബ് ബാനര് ജഹ് തഹ് ചലേ തുരന്ത്,**
**തബ് സുഗ്രീവ് ബൊലാഏ അംഗദ് നല് ഹനുമന്ത്. (22)**

അവന്റെ ആദേശത്തെ കേട്ട് വാനരന്മാർ ഉടൻ തന്നെ എല്ലാ ദിശകളിലും പുറപ്പെട്ടു പോയി. പിന്നെ സുഗ്രീവൻ അംഗദനേയും, നളനേയും, ഹനുമാനേയും വിളിച്ചു. (22)

**ചൗ:**

**സുനഹു നീല് അംഗദ് ഹനുമാനാ –**
**ജാമവന്ത് മതിധീര് സുജാനാ,**
**സകല് സുഭട് മിലി ദച്ഛിന് ജാഹൂ –**
**സീതാ സുധി പൂഛെഹു സബ് കാഹൂ. 1**

**മന് ക്രമ് ബചന് സൊ ജതന് ബിചാരെഹു –**
**രാമചന്ദ്ര് കര് കാജു സ്വാരെഹു,**
**ഭാനു പീഠി സേഇഅ ഉര് ആഗീ –**
**സ്വാമിഹി സർബ് ഭാവ് ഛല് ത്യാഗീ. 2**

**തജി മായാ സേഇഅ പരലോകാ –**
**മിടഹിം സകല് ഭവസംഭവ് സോകാ,**
**ദേഹ് ധരേ കര് യഹ് ഫലു ഭാഇൗ –**
**ഭജിഅ രാമ് സബ് കാമ് ബിഹാഇൗ. 3**

**സോഇ ഗുനഗ്യ് സോഇ ബഡ്ഭാഗീ –**
**ജോ രഘുബീര് ബചന് അനുരാഗീ,**
**ആയസു മാഗി ചരന് സിരു നാഇൗ –**
**ചലേ ഹരഷ് സുമിരത് രഘുരാഇൗ. 4**

**പാഛേം പവന് തനയ് സിരു നാവാ –**
**ജാനി കാജ് പ്രഭു നികട് ബൊലാവാ,**

**പരസാ സീസ് സരോരുഹ് പാനീ –**
**കരമുദ്രികാ ദീൻഹി ജന് ജാനീ. 5**

**ബഹു പ്രകാര് സീതഹി സമുഝാഎഹു –**
**കഹി ബല് ബിരഹ് ബേഗി തുംഹ് ആഎഹു,**
**ഹനുമത് ജന്മ് സുഫല് കരി മാനാ –**
**ചലെഉ ഹൃദയ്ँ ധരി കൃപാനിധാനാ. 6**

**ജദ്യപി പ്രഭു ജാനത് സബ് ബാതാ –**
**രാജനീതി രാഖത് സുര്ത്രാതാ. 7**

''ഹേ നീല, അംഗദ, ഹനുമാൻ, ജാംബവാൻ, കേൾക്കുവിൻ: നിങ്ങളെല്ലാവരും ധീരമതികളും ജ്ഞാനികളുമാണ്. സാഹസികയോദ്ധാക്കളായ നിങ്ങൾ ഒന്നിച്ച് തെക്കു ദിശയിൽ ചെന്ന് കണ്ടവരോടെല്ലാം സീതയെപ്പറ്റി അന്വേഷിയ്ക്കുവിൻ. നിങ്ങളുടെ സകല കഴിവുകളും ഉപയോഗിച്ച് അവളെ കണ്ടെത്താൻ ശ്രമിച്ച് രാമചന്ദ്രന്റെ കാര്യം സഫലമാക്കുവിൻ. (ഒരുവൻ ചൂടേല്ക്കാൻ) സൂര്യന്ന് പിൻപുറം കാണിച്ചും, തീയ്യിന്ന് മുൻ പുറം കാണിച്ചും നില്ക്കണം. പക്ഷെ തന്റെ സ്വാമിയെ തന്റെ ശരീരം മുഴുവൻ കൊണ്ട് (മനസാ വാചാ കർമ്മണാ,) യാതൊരു കാപട്യവും കൂടാതെ സേവിയ്ക്കണം. അതുപോലെ, ഒരുവൻ മായയെ (ലോകത്തിന്റെ അനിത്യതയെ) ത്യജിച്ച് പരലോകത്തിൽ (നിത്യസുഖം ലഭിയ്ക്കാൻ) ശ്രമിയ്ക്കണം. ഈവിധം സംസാരം നിമിത്തമായ എല്ലാ ദു:ഖങ്ങളും തീരും. സഹോദരന്മാരേ, ഈ ജന്മമെടുത്തതിന്റെ സാഫല്യം കിട്ടണമെങ്കിൽ നിഷ്കാമമായി ശ്രീരാമനെ ഭജിയ്ക്കണം. ഏതൊരുവൻ ശ്രീരാമന്റെ പാദങ്ങളിൽ അനുരക്തനായിരിയ്ക്കുന്നുവോ അവൻ മാത്രമേ ഗുണസമ്പന്നനും, മഹാഭാഗ്യവാനും.'' അവർ സുഗ്രീവനോട് വിടവാങ്ങി, അവനെ തലവണങ്ങി, ശ്രീരാമനെ മനസ്സിൽ സ്മരിച്ചു കൊണ്ട് സന്തോഷത്തോടെ പുറപ്പെട്ടു. ഒടുവിൽ തല വണങ്ങിയത് ഹനുമായിരുന്നു. ഈ കാര്യം ഇവനാൽ സാധ്യമാകുമെന്നറിഞ്ഞ് പ്രഭു അവനെ അടുത്തു വിളിച്ച് അവന്റെ തലയെ തന്റെ കരകമലത്താൽ തലോടി, അവൻ തന്റെ സേവകനാണെന്നറിഞ്ഞ്, തന്റെ മോതിരത്തെ അഴിച്ച് അവന്റെ പക്കൽ

കൊടുത്തു. ''സീതയെ എല്ലാവിധത്തിലും സമാധാനിപ്പിയ്ക്കൂ. അവളോട് എന്റെ ബലത്തേയും, വിരഹവേദനയേയും, പറയൂ. എത്രയും വേഗം തിരിച്ചു വരൂ.'' ഹനുമാൻ തന്റെ ജന്മം സഫലമായെന്ന് കരുതി. കൃപാ നിധിയുടെ രൂപത്തെ മനസ്സിൽ ധരിച്ചുകൊണ്ട് പുറപ്പെട്ടു. ദേവന്മാരുടെ രക്ഷകനായ പ്രഭു കാര്യങ്ങളെല്ലാം അറിഞ്ഞിരുന്നുവെങ്കിലും, രാജനീതി യെ (ആദ്യം തന്റെ പത്നിയെ കണ്ടെത്താൻ ചാരന്മാരെ നിയോഗിച്ച്) മാനിച്ചു.

**ദോ:**

**ചലേ സകല് ബന് ഖോജത് സരിതാ സര് ഗിരി ഖോഹ്,**
**രാമ് കാജ് ലയ്ലീന് മന് ബിസരാ തന് കര് ഛോഹ്. (23)**

എല്ലാ വാനരന്മാരും ശ്രീരാമന്റെ കാര്യത്തിൽ മുഴുമനസ്സോടെ, തങ്ങളുടെ ശരീരബന്ധത്തെ ഒഴിവാക്കിക്കൊണ്ട്, കാടുകളിലും, നദികളിലും, തടാക ങ്ങളിലും, മലകളിലും, മലയിടുക്കുകളിലും അന്വേഷിച്ചുകൊണ്ടുപോയി. (23)

**ചൗ:**

**കതഹു് ഹോഇ നിസിചര് സൈം ഭേടാ —**
**പ്രാന് ലേഹിം എക് ഏക് ചപേടാ,**
**ബഹു പ്രകാര് ഗിരി കാനന് ഹേരഹിം –**
**കൊഉ മുനി മിലഇ താഹി സബ് ഘേരഹിം. 1**

**ലാഗി തൃഷാ അതിസയ് അകുലാനേ –**
**മിലഇ ന ജല് ഘന് ഗഹന് ഭുലാനേ,**
**മന് ഹനുമാന് കീൻഹ് അനുമാനാ –**
**മരന് ചഹത് സബ് ബിനു ജല് പാനാ. 2**

**ചഢി ഗിരി സിഖര് ചഹൂ് ദിസി ദേഖാ –**
**ഭൂമി ബിബര് എക് കൗതുക് പേഖാ,**
**ചക്രവാക് ബക് ഹംസ് ഉഡാഹീം –**
**ബഹുതക് ഖഗ് പ്രബിസഹിം തെഹി മാഹീം. 3**

**ഗിരി തേ ഉതരി പവന്സുത് ആവാ –**
**സബ്  കഹു്ँ ലൈ സൊഇ ബിബര് ദെഖാവാ,**
**ആഗേം കൈ ഹനുമന്ത് ഹി ലീൻഹാ –**
**പൈഠേ ബിബര് ബിലംബു ന കീൻഹാ.                4**

പോകുന്ന വഴിയിൽ ഏതെങ്കിലും രാക്ഷസനെ കണ്ടുമുട്ടിയാൽ അവനെ ഒറ്റ പ്രഹാരത്തിൽ കൊന്നിരുന്നു. കാടിന്റേയും മലയുടേയും മുക്കുകളിലും മൂലകളിലും പല വിധത്തിൽ അന്വേഷിച്ചുകൊണ്ട്, ഏതെങ്കിലും മുനിയെ കണ്ടുമുട്ടിയാൽ അദ്ദേഹത്തെ വളഞ്ഞുനിന്നു. പെട്ടെന്ന് അവർ ദാഹത്താൽ അത്യന്തം പീഡിതരായി. എവിടേയും വെള്ളം കിട്ടാനില്ല. പിന്നെ തിങ്ങിവളർന്ന കാട്ടിൽ അവർക്ക് വഴിയും തെറ്റി. ഹനുമാൻ സ്വയം ചിന്തിച്ചു: 'കുടിയ്ക്കാൻ വെള്ളം കിട്ടാതെ എല്ലാവരും മരിയ്ക്കും' എന്ന്. മലയുടെ ശിഖരത്തിൽ കയറി അവൻ ചുറ്റുപാടും നോക്കി. ഒരിടത്ത് ഭൂമിയിൽ ഒരു വിടവിനെ കണ്ട് അവിടെ ഒരു അസാധാരണ ദൃശ്യം കണ്ടു. ചക്രവാകപ്പക്ഷികളും, കൊറ്റികളും, അരയന്നങ്ങളും ആ ദ്വാരത്തിൽക്കൂടി പറന്നു വരുകയും, അനവധി പക്ഷികൾ അതിന്റെ അകത്ത് പോകുകയും ചെയ്തുകൊണ്ടിരുന്നു. താഴോട്ടിറങ്ങി ഹനുമാൻ അവരെയെല്ലാം തന്റെ കൂടെ കൊണ്ടുപോയി ആ ദ്വാരം അവർക്ക് കാണിച്ചുകൊടുത്തു. ഹനുമാനെ മുന്നിലാക്കി താമസിയാതെ അവരെല്ലാവരും ഗുഹയുടെ അകത്തു കടന്നുചെന്നു.

**ദോ:**

**ദീഖ് ജാഇ ഉപബന് ബര് സര് ബിഗസിത് ബഹു കഞ്ജ്,**
**മന്ദിര് ഏക് രുചിര് തഹ്ँ ബൈഠി നാരി തപ് പുഞ്ജ്.                (24)**

അകത്തു കടന്ന് അവർ ഒരു മനോഹരമായ തോട്ടവും അനവധി താമരപ്പൂക്കളുള്ള ഒരു തടാകവും അവിടെ കണ്ടു. അവിടെ ഒരു സുന്ദരമായ മന്ദിരമുണ്ടായിയിരുന്നു. അതിൽ തപസ്സിന്റെ അവതാരമെന്നപോലെ ഒരു സ്ത്രീ ഇരിയ്ക്കുന്നുണ്ടായിരുന്നു. (24)

**ചൗ:**

**ദൂരി തെ താഹി സബൻഹി സിരു നാവാ –**
**പൂഛേം നിജ്  ബൃത്താന്ത് സുനാവാ,**

**തെഹിം തബ് കഹാ കരഹു ജല് പാനാ –**
**ഖാഹു സുരസ് സുന്ദര് ഫല് നാനാ. 1**

**മജ്ജനു കീൻഹ് മധുര് ഫല് ഖാഏ –**
**താസു നികട് പുനി സബ് ചലി ആഏ,**
**തെഹിം സബ് ആപനി കഥാ സുനാഈ –**
**മൈം അബ് ജാബ് ജഹാ് രഘുരാഈ. 2**

**മൂദഹു നയന് ബിബരി തജി ജാഹൂ –**
**പൈഹഹു സീതഹി ജനി പഛിതാഹൂ,**
**നയന് മൂദി പുനി ദേഖഹിം ബീരാ –**
**ഠാഢേ സകല് സിന്ധു കേം തീരാ. 3**

**സോ പുനി ഗഈ ജഹാ് രഘുനാഥാ –**
**ജാഇ കമല് പദ് നാഏസി മാഥാ,**
**നാനാ ഭാ്തി ബിനയ് തെഹിം കീൻഹീ –**
**അനപായിനീ ഭഗതി പ്രഭു ദീൻഹീ. 4**

ദൂരത്തിൽ നിന്നുകൊണ്ട് അവർ അവളെ തലവണങ്ങി വന്ദിച്ചു. അവൾ ചോദിച്ചപ്പോൾ അവർ തങ്ങളുടെ വൃത്താന്തം മുഴുവൻ പറഞ്ഞു. അപ്പോൾ അവൾ പറഞ്ഞു: ''നിങ്ങൾ പോയി വെള്ളം കുടിച്ച് സുന്ദരവും രസമുള്ളതുമായ പലവിധ ഫലങ്ങളെ ഭക്ഷിച്ചു കൊള്ളുവിൻ.'' കുളിച്ച് മധുരമുള്ള പഴങ്ങളെ ഭക്ഷിച്ച് അവർ വീണ്ടും അവളുടെ മുന്നിൽ ഹാജരായി. അവൾ സ്വന്തം കഥ മുഴുവൻ പറഞ്ഞുകേൾപ്പിച്ച്, പറഞ്ഞു: ''ഇപ്പോൾ ഞാൻ രഘുരാമൻ ഇരിയ്ക്കുന്ന സ്ഥലത്തേയ്ക്ക് പോകും. നിങ്ങൾ കണ്ണുകളടയ്ക്കുവിൻ. ഉടൻ നിങ്ങൾ ഗുഹയ്ക്കു പുറത്ത് എത്തും. നിങ്ങൾ സീതയെ കണ്ടെത്തും. ദു:ഖിയ്ക്കേണ്ട.'' വീരന്മാർ കണ്ണുകളടച്ച് വീണ്ടും തുറന്നപ്പോൾ അവർ തങ്ങളെ സമുദ്രക്കരയിൽ നില്ക്കുന്നതു കണ്ടു. അവൾ രഘുനാഥന്റെ അടുത്തേയ്ക്ക് ചെന്ന് അവന്റെ പാദകമലങ്ങളിൽ തല വണങ്ങി. അവൾ പലവിധത്തിൽ താഴ്മയോടെ പ്രാർത്ഥിച്ചു. പ്രഭു അവൾക്ക് അവസാനമില്ലാത്ത ഭക്തി പ്രദാനം ചെയ്തു.

**ദോ:**

**ബദരീബന് കഹു് സോ ഗഈ പ്രഭു അഗ്യാ ധരി സീസ്,**
**ഉര് ധരി രാമ് ചരന് ജുഗ് ജേ ബന്ദത് അജ് ഈസ്. (25)**

പ്രഭുവിന്റെ ആജ്ഞയെ ശിരസാ വഹിച്ച് അവൾ, ബ്രഹ്മാവിനാലും ശിവനാലും വന്ദിയ്ക്കപ്പെടുന്ന ശ്രീരാമന്റെ ഇരു പാദങ്ങളേയും മനസ്സിൽ ധരിച്ചുകൊണ്ട് ബദരീനാഥവനത്തിലേയ്ക്ക് പോയി. (25)

**ചൗ:**

**ഇഹാ് ബിചാരഹിം കപി മന് മാഹീം –**
**ബീതീ അവധി കാജു കഛു നാഹീം,**
**സബ് മിലി കഹഹീം പരസ്പര് ബാതാ –**
**ബിനു സുധി ലഏ് കരബ് കാ ഭ്രാതാ. 1**

**കഹ് അംഗദ് ലോചന് ഭരി ബാരീ –**
**ദുഹു് പ്രകാര് ഭഇ മൃത്യു ഹമാരീ,**
**ഇഹാ് ന സുധി സീതാ കൈ പാഈ –**
**ഉഹാ് ഗഏ് മാരിഹി കപിരാഈ. 2**

**പിതാ ബധേ പര് മാരത് മോഹീ –**
**രാഖാ രാമ് നിഹോര് ന ഓഹീ,**
**പുനി പുനി അംഗദ് കഹ് സബ് പാഹീം –**
**മരന് ഭയഉ കഛു സംസയ് നാഹീം. 3**

**അംഗദ് ബചന് സുനത് കപി ബീരാ –**
**ബോലി ന സകഹിം നയന് ബഹ് നീരാ,**
**ഛന് എക് സോച് മഗന് ഹൊഇ രഹേ –**
**പുനി അസ് ബചന് കഹത് സബ് ഭഏ. 4**

**ഹമ് സീതാ കൈ സുധി ലീൻഹേം ബിനാ –**
**നഹിം ജൈഹൈം ജുബരാജ് പ്രബീനാ,**
**അസ് കഹി ലവന് സിന്ധു തട് ജാഈ –**
**ബൈഠേ കപി സബ് ദർഭ് ഡസാഈ. 5**

**ജാമവന്ത് അംഗദ് ദുഖ് ദേഖീ —**
**കഹിം കഥാ ഉപദേസ് ബിസേഷീ,**
**താത് രാമ് കഹു് നര് ജനി മാനഹു –**
**നിർഗ്ഗുന് ബ്രഹ്മ് അജിത് അജ് ജാനഹു. 6**

**ഹമ് സബ് സേവക് അതി ബഡ്ഭാഗീ –**
**സന്തത് സഗുന് ബ്രഹ്മ് അനുരാഗീ. 7**

ഇപ്പുറത്ത് (കടൽക്കരയിൽ) വാനരന്മാർ സ്വയം ചിന്തിച്ചു: '(സുഗ്രീവൻ പറഞ്ഞ) അവധി കഴിഞ്ഞു. എന്നിട്ടും കാര്യം സാധിച്ചില്ല.' എല്ലാവരും ചേർന്ന് പരസ്പരം പറഞ്ഞു: "സഹോദരരെ, (സീതയെപ്പറ്റിയ) വിവര മൊന്നും ലഭിയ്ക്കാതെ, നാം ഇനി എന്തു ചെയ്യാനാണ്?" അംഗദൻ നിറഞ്ഞ കണ്ണുകളോടെ പറഞ്ഞു: "രണ്ടു വഴിയ്ക്കും നമുക്ക് മരണം നിശ്ചയമാണ്. ഇവിടെ നമുക്ക് സീതയെപ്പറ്റിയ വിവരമൊന്നും ലഭിച്ചില്ല. അവിടെ തിരിച്ചുചെന്നാൽ വാനരരാജൻ (സുഗ്രീവൻ) നമ്മളെ വധിയ്ക്കും. എന്റെ പിതാവിനെ വധിച്ചശേഷം ശ്രീരാമൻ എന്നെ രക്ഷിച്ചിരുന്നില്ലെങ്കിൽ അവൻ എന്നെയും കൊല്ലുമായിരുന്നു. അതിനാൽ എനിയ്ക്ക് അവനോട് കൃതജ്ഞത കാണിയ്ക്കാനുള്ള ബാദ്ധ്യതയൊന്നുമില്ല." വീണ്ടും വീണ്ടും അംഗദൻ അവരോട് പറഞ്ഞു: "നമ്മുടെ മരണം അടുത്തു കഴിഞ്ഞു. യാതൊരു സംശയവുമില്ല." അംഗദൻ പറഞ്ഞതുകേട്ട് വാനരവീരന്മാർക്ക് ഒന്നും പറയാൻ കഴിഞ്ഞില്ല. അവരുടെ കണ്ണുകൾ നിറഞ്ഞുവഴിഞ്ഞു. ക്ഷണനേരത്തേയ്ക്ക് അവർ ദു:ഖത്തിലാണ്ടു. പിന്നെ അവരെല്ലാവരുംകൂടി പറഞ്ഞു: "ഹേ മേധാവിയാമ രാജകുമാര, സീതയുടെ വൃത്താന്ത മറിയാതെ നാം മടങ്ങിച്ചെല്ലില്ല." എന്നു പറഞ്ഞ് അവർ സുമുദ്രതീരത്ത് പോയി, ദർഭപ്പുല്ലു വിരിച്ച് അതിന്മേൽ ഇരുന്നു. അംഗദന്റെ ദു:ഖത്തെ കണ്ട് ജാംബവാൻ ഒരു വിശിഷ്ടമായ ഉപദേശപരമായ പ്രവചനം ചെയ്തു: "പ്രിയ താത, ശ്രീരാമനെ നീ സാധാരണ മനുഷ്യനായി കരുതരുത്. അവൻ അജനും (ജനനമില്ലാത്തവൻ), അജയ്യനും (ആരാലും ജയിയ്ക്കാനാവാത്തവൻ) ആയ സാക്ഷാത് നിർഗ്ഗുണബ്രഹ്മമാണെന്ന് മനസ്സിലാക്കൂ. അവന്റെ സേവകന്മാരായ നാമെല്ലാവരും അതിഭാഗ്യവാ

ന്മാരാണ്. എന്തെന്നാൽ നാം സഗുണരൂപത്തിലുള്ള അതേ ബ്രഹ്മത്തിൽ സദാ അനുരക്തരാണ്.''

**ദോ:**

**നിജ് ഇച്ഛാ॰ പ്രഭു അവതരഇ സുര് മഹി ഗോ ദ്വിജ് ലാഗി,**
**സഗുന് ഉപാസക് സംഗ് തഹ്॰ രഹഹിം മോച്ഛ് സബ് ത്യാഗി. (26)**

''പ്രഭു സ്വേച്ഛയാൽ ദേവന്മാർക്കും, ഗോക്കൾക്കും, ബ്രാഹ്മണർക്കും വേണ്ടി ഭൂമിയിൽ അവതരിയ്ക്കുന്നു. അവന്റെ സഗുണ ഉപാസകർ മോക്ഷത്തെയെല്ലാം ത്യജിച്ച് ഭൂമിയിലും വന്ന് അവന്റെ സാന്നിദ്ധ്യത്തിൽ ഇരിയ്ക്കുന്നു.'' (26)

**ചൗ:**

**എഹി ബിധി കഥാ കഹഹിം ബഹു ഭാ॰തീ –**
**ഗിരി കന്ദരാ॰ സുനി സമ്പാതീ,**
**ബാഹെര് ഹോഇ ദേഖി ബഹു കീസാ –**
**മൊഹി അഹാര് ദീൻഹ് ജഗദീസാ. 1**

**ആജു സബ്ഹി കഹ്॰ ഭച്ഛന് കരഊ॰ –**
**ദിന് ബഹു ചലേ അഹാര് ബിനു മരഊ॰,**
**കബ്ഹു॰ ന മില് ഭരി ഉദര് അഹാരാ –**
**ആജു ദീൻഹ് ബിധി ഏക്ഹിം ബാരാ. 2**

**ഡര്പേ ഗീധ് ബചന് സുനി കാനാ –**
**അബ് ഭാ മരന് സത്യ് ഹമ് ജാനാ,**
**കപി സബ് ഉഠേ ഗീധ് കഹ്॰ ദേഖീ –**
**ജാമവന്ത് മന് സോച് ബിസേഷീ. 3**

**കഹ് അംഗദ് ബിചാരി മന് മാഹീം –**
**ധന്യ് ജടായൂ സമ് കൊഉ നാഹീം,**
**രാമ് കാജ് കാരന് തനു ത്യാഗീ –**
**ഹരി പുര് ഗയഉ പരമ് ബഡ് ഭാഗീ. 4**

**സുനി ഖഗ് ഹരഷ് സോക് ജുത് ബാനീ –**
**ആവാ നികട് കപിൻഹ് ഭയ് മാനീ,**
**തിൻഹഹി അഭയ് കരി പൂഛെസി ജാഇ –**
**കഥാ സകല് തിൻഹ് താഹി സുനാഇ.** 5

**സുനി സമ്പാതി ബന്ധു കൈ കരനീ –**
**രഘുപതി മഹിമാ ബഹുബിധി ബരനീ.** 6

ഈവിധം അവർ തമ്മിൽ പലവിധത്തിൽ സംസാരിച്ചുകൊണ്ടിരുന്നതിനെ സംപാതി അവന്റെ പർവതഗുഹയിലിരുന്ന് കേട്ടു. അവൻ പുറത്തുവന്ന് ഒരു കൂട്ടം വാനരന്മാരെ കണ്ടപ്പോൾ സ്വയം പറഞ്ഞു: 'ദൈവം എനിയ്ക്ക് ഒരു സദ്യതന്നെ ഒരുക്കീട്ടുണ്ട്. അവരെ എല്ലാവരേയും ഇന്ന് ഞാൻ ഭക്ഷിയ്ക്കും. വളരെ നാളായി ഞാൻ ആഹാരം കഴിയ്ക്കാതെ മരിച്ചുകൊണ്ടിരിയ്ക്കുന്നു. വയറു നിറയെ എപ്പോൾ ആഹാരം കിട്ടുമെന്ന് കാത്തിരിയ്ക്കുന്നു. ഇന്ന് ദൈവം ഒരേ സമയത്ത് നിറയെ തന്നിട്ടുണ്ട്.' കഴുകൻ പറഞ്ഞതു കേട്ട് വാനരന്മാർ ഭയന്നു വിറച്ചു. 'നമ്മുടെ മരണം ഇപ്പോൾ സത്യമാണെന്ന് തീർച്ചതന്നെ.' എന്നവർ തമ്മിൽ പറഞ്ഞു. കഴുകനെക്കണ്ട് വാനരന്മാരെല്ലാം എഴുന്നേറ്റു. ജാംബവാൻ മനസ്സിൽ അത്യന്തം വ്യാകുലനായി. അംഗദൻ മനസ്സിൽ ചിന്തിച്ച് പറഞ്ഞു: ''ശ്രീരാമന്റെ സേവയിൽ തന്റെ പ്രാണനെ ത്യജിച്ച ജടായുവിനെപ്പോലെ ധന്യനായി വേറെയാരും തന്നെയില്ല. പരമഭാഗ്യവാനായ അവൻ ഹരിധാമത്തിലേയ്ക്കു ചെന്നു.'' സന്തോഷവും സങ്കടവും കലർന്ന വാണിയെ കേട്ട് ആ പക്ഷി (സമ്പാതി) ഭീതിയോടെ നില്ക്കുന്ന വാനരന്മാരുടെ അടുത്തു പോയി. അവർക്ക് അഭയം കൊടുത്ത് അവൻ അവരോട് (തന്റെ അനുജൻ ജടായുവിനെപ്പറ്റി) അന്വേഷിച്ചു. അവർ വർത്തമാനമെല്ലാം അവനെ പറ.ഞ്ഞു കേൾപ്പിച്ചു. സമ്പാതി തന്റെ അനുജന്റെ ക്രിയാകർമ്മങ്ങൾ (ശ്രീരാമൻ തന്റെ കൈകൾ കൊണ്ടുതന്നെ) ചെയ്തു എന്നറിഞ്ഞ് അവൻ രഘുപതിയുടെ മഹിമയെ പലവിധത്തിൽ വർണ്ണിച്ചു.

**ദോ:**

**മോഹി ലൈ ജാഹു സിന്ധുതട് ദേഉ് തിലാഞ്ജലി താഹി,**
**ബചന് സഹാഇ കരബി മൈം പൈഹഹു ഖോജഹു ജാഹി.** (27)

"എന്നെ സമുദ്രതീരത്ത് കൊണ്ടുപോകുവിൻ, ഞാൻ അവന് (ജടായുവിന്ന്) എള്ളും ജലവും കൊടുക്കട്ടെ. എനിയ്ക്ക് വാക്കിനാൽ മാത്രമേ നിങ്ങളെ സഹായിയ്ക്കാൻ കഴിയൂ. അതനുസരിച്ച് നിങ്ങൾ അന്വേഷിയ്ക്കുന്നവളെ കണ്ടുകിട്ടുന്നതിൽ സഫലരാകും." (27)

**ചൗ:**

**അനുജ് ക്രിയാ കരി സാഗര് തീരാ –**
**കഹി നിജ് കഥാ സുനഹു കപി ബീരാ,**
**ഹമ് ദ്വൗ ബന്ധു പ്രഥമ് തരുനാഈ –**
**ഗഗന് ഗഏ രബി നികട് ഉഡാഈ. 1**

**തേജ് ന സഹി സക് സോ ഫിര് ആവാ –**
**മൈം അഭിമാനീ രബി നിഅരാവാ,**
**ജരേ പംഖ് അതി തേജ് അപാരാ –**
**പരെഉ ँ ഭൂമി കരി ഘോര് ചികാരാ. 2**

**മുനി എക് നാമ് ചന്ദ്രമാ ഓഹീ –**
**ലാഗി ദയാ ദേഖി കരി മോഹീ,**
**ബഹു പ്രകാര് തെഹിം ഗ്യാന് സുനാവാ –**
**ദേഹ് ജനിത് അഭിമാന് ഛഡാവാ. 3**

**ത്രേതാँ ബ്രഹ്മ് മനുജ് തനു ധരിഹീ –**
**താസു നാരി നിസിചര് പതി ഹരിഹീ,**
**തുസു ഖോജ് പഠഇഹി പ്രഭു ദൂതാ –**
**തിൻഹ്ഹി മിലേം തൈം ഹോബ് പുനീതാ. 4**

**ജമിഹഹിം പംഖ് കരസി ജനി ചിന്താ –**
**തിൻഹഹി ദെഖാഇ ദെഹേസു തൈം സീതാ,**
**മുനി കഇ ഗിരാ സത്യ് ഭഇ ആജൂ –**
**സുനി മമ ബചന് കരഹു പ്രഭു കാജൂ. 5**

**ഗിരി ത്രികൂട് ഊപര് ബസ് ലങ്കാ –**
**തഹँ രഹ് രാവന് സഹജ് അസങ്കാ,**

**തഹ് അസോക് ഉപബന് ജഹ് രഹഈ -**
**സീതാ ബൈഠി സോച് രത് അഹഈ. 6**

സമുദ്രതീരത്ത് തന്റെ അനുജന്റെ ശേഷക്രിയകൾ നടത്തി, സമ്പാതി തന്റെ കഥ പറഞ്ഞു: ''ഹേ വാനരവീരന്മാരേ, കേൾക്കുവിൻ. ഞങ്ങളുടെ യുവാവസ്ഥയിൽ ഞങ്ങളിരുവരും (ഞാനും ജടായുവും) ആകാശത്തിൽ സൂര്യന്റെ അടുത്തേയ്ക്ക് പറന്നുയർന്നു. ജടായുവിന്ന് സൂര്യന്റെ തേജസ്സ് സഹിയ്ക്കാനാവാതെ അവൻ തിരിച്ചുപോയി. അഭിമാനിയായ ഞാൻ സൂര്യന്റെ സമീപത്തേയ്ക്ക് പറന്നുയർന്നു. സൂര്യന്റെ അസഹ്യമായ ചൂടുതട്ടി എന്റെ ചിറകുകൾ കരിഞ്ഞ് ഉറക്കെ അലറിക്കൊണ്ട് ഞാൻ നിലത്തു വീണു. ചന്ദ്രമാ എന്ന മുനി എന്നെ കണ്ടു. അദ്ദേഹത്തിന്ന് എന്മേൽ ദയതോന്നി. അദ്ദേഹം എനിയ്ക്ക് പലവിധത്തിൽ ജ്ഞാനോപദേശം ചെയ്ത് എന്നെ ദേഹത്തോടുള്ള അഭിമാനത്തിൽനിന്നും മുക്തനാക്കി. ''ത്രേതാ യുഗത്തിൽ ബ്രഹ്മം മനുഷ്യരൂപം ധരിയ്ക്കും. അവന്റെ ഭാര്യയെ രാക്ഷസരാജാവ് (രാവണൻ) അപഹരിയ്ക്കും. അവളെ അന്വേഷിയ്ക്കാൻ പ്രഭു ദൂതന്മാരെ അയയ്ക്കും. അവരെ കണ്ടുമുട്ടുമ്പോൾ നീ നിന്റെ പാപങ്ങളിൽ നിന്നും മുക്തനാകും. വീണ്ടും നിന്റെ ചിറകുകൾ വളരും. നീ ദു:ഖിക്കേണ്ട. സീത എവിടെ ഉണ്ടായിരിയ്ക്കുമെന്നു മാത്രം അവരെ അറിയിച്ചാൽ മതി.'' മുനി പറഞ്ഞ വാക്കുകൾ ഇന്ന് സത്യമായി. ഞാൻ പറയുന്നതുകേട്ട് അതനുസരിച്ച് പ്രഭുവിന്റെ കാര്യത്തെ സാധിയ്ക്കുവിൻ. ത്രികൂടപർവതത്തിന്റെ ശിഖരത്തിൽ ലങ്കാപട്ടണം സ്ഥിതിചെയ്യുന്നു. പ്രകൃത്യാ നിർഭയനായ രാവണൻ അവിടെ താമസിയ്ക്കുന്നു. അവിടെ അശോകവനത്തിൽ സീതയെ താമസിപ്പിച്ചിട്ടുണ്ട്. അവൾ ഇപ്പോഴും സന്താപമഗ്നയായി അവിടെ ഇരിയ്ക്കുന്നുണ്ട്.''

**ദോ:**

**മൈം ദേഖഉ് തുംഹ് നാഹീം ഗീധ്ഹി ദൃഷ്ടി അപാര്,**
**ബൂഢ് ഭയഉ് ന ത് കര്തെഉ് കഛുക് സഹായ് തുംഹാര്. (28)**

''എനിയ്ക്കവളെ കാണാം. പക്ഷേ നിങ്ങൾക്കു കഴിയില്ല. എന്തെന്നാൽ കഴുകന്മാർക്ക് ദൂരദൃഷ്ടി അതിരില്ലാത്തതാണ്. ഞാൻ വൃദ്ധനായി. അല്ലെങ്കിൽ നിങ്ങൾക്ക് വല്ല ഉപകാരവും ചെയ്യുമായിരുന്നു.'' (28)

**ചൗ:**

**ജോ നാഘഇ സത് ജോജന് സാഗര് –**
**കരഇ സൊ രാമ് കാജ് മതി ആഗര്,**
**മോഹി ബിലോകി ധരഹു മന് ധീരാ –**
**രാമ് കൃപാ്ം കസ് ഭയഉ സരീരാ. 1**

**പാപിഉ ജാ കര് നാമ് സുമിരഹീം –**
**അതി അപാര് ഭവസാഗര് തരഹീം,**
**താസു ദൂത് തുംഹ് തജി കദരാഈ –**
**രാമ് ഹൃദയ്ം ധരി കരഹു ഉപാഈ. 2**

**അസ് കഹി ഗരുഡ് ഗീധ് ജബ് ഗയഊ –**
**തിൻഹ് കേം മന് അതി ബിസ്മയ് ഭയഊ,**
**നിജ് നിജ് ബല് സബ് കാഹൂം ഭാഷാ –**
**പാര് ജാഇ കര് സംസയ് രാഖാ. 3**

**ജരഠ് ഭയഉം അബ് കഹഇ രിഛേസാ –**
**നഹിം തന് രഹാ പ്രഥമ് ബല് ലേസാ,**
**ജബ്ഹിം ത്രിബിക്രമ് ഭഏ ഖരാരീ –**
**തബ് മൈം തരുന് രഹെഉം ബല് ഭാരീ. 4**

''ആർക്ക് സമുദ്രത്തിന്റെ മീതെക്കൂടി നൂറു യോജനദൂരം (800 മൈൽ) ചാടിക്കടക്കാൻ കഴിയുകയും, ആർ അതിബുദ്ധിമാനുമാണോ, അവൻ ശ്രീരാമന്റെ കാര്യത്തെ സാധിയ്ക്കും. എന്നെ കണ്ട് നിങ്ങൾ മനസ്സിൽ ധൈര്യം ധരിയ്ക്കുവിൻ. ശ്രീരാമന്റെ കൃപയാൽ എന്റെ ശരീരം എങ്ങിനെ വീണ്ടും സ്വസ്ഥമായി, നോക്കുവിൻ? പാപികൾകൂടി ശ്രീരാമന്റെ നാമത്തെ സ്മരിച്ച് അത്യന്തം വിശാലവും അതിരില്ലാത്തതുമായ ഭവസാഗരത്തെ കടക്കുന്നു. അദ്ദേഹത്തിന്റെ ദൂതന്മാരായ നിങ്ങൾ

വിഷണ്ണരാകരുത്. ശ്രീരാമനെ മനസ്സിൽ ധരിച്ച് വേണ്ടപോലെ പ്രവർത്തിയ്ക്കുവിൻ.'' (കാകഭുശുണ്ടി തുടരുന്നു): ഈവിധം പറഞ്ഞുകൊണ്ട്, ഹേ ഗരുഡ, അവരുടെ മനസ്സിൽ വിസ്മയത്തെ ഉണ്ടാക്കിക്കൊണ്ട് കഴുകൻ പുറപ്പെട്ടുപോയി. ഇപ്പോൾ ഓരോ വാനരനും തന്റെ കഴിവിനെപ്പറ്റി പറഞ്ഞു, പക്ഷെ സമുദ്രത്തെ ചാടിക്കടക്കാൻ സാധിയ്ക്കുമോ എന്ന് സംശയിച്ചു. കരടിരാജനായ ജാംബവാൻ പറഞ്ഞു: ''ഞാൻ ഇപ്പോൾ കിഴവനാണ്. മുന്നേപ്പോലുള്ള ദേഹബലം ഒട്ടുംതന്നെ ഇല്ല. ഖരശത്രുവായ ശ്രീരാമൻ ത്രിവിക്രമാവതാരം (വാമനൻ) എടുത്തപ്പോൾ ഞാൻ യുവാവും അത്യന്തം ബലശാലിയും ആയിരുന്നു.''

**ദോ:**

**ബലി ബാँധത് പ്രഭു ബാഢെഉ സോ തനു ബരനി ന ജാഇ,**
**ഉഭയ് ഘരീ മഹँ ദീൻഹീം സാത് പ്രദഛ്ഛിന് ധാഇ. (29)**

''ബലിയെ ബന്ധനസ്ഥനാക്കാൻ വേണ്ടി വർണ്ണിയ്ക്കാനാവാത്ത വിധത്തിൽ പ്രഭുവിന്റെ ശരീരം വളർന്നു. എന്നിട്ടും ഞാൻ ഒരു മണിക്കൂറിന്നുള്ളിൽ അദ്ദേഹത്തെ ഏഴുപ്രാവശ്യം പ്രദക്ഷിണം ചെയ്തു.'' 29)

**ചൗ:**

**അംഗദ് കഹഇ ജാഉँ മൈം പാരാ –**
**ജിയँ സംസയ് കഛു ഫിരതീ ബാരാ,**
**ജാമവന്ത് കഹ് തുംഹ് സബ് ലായക് –**
**പഠഇഅ കിമി സബ് ഹീ കര് നായക്. 1**

**കഹഇ രീക്ഷ്പതി സുനു ഹനുമാനാ –**
**കാ ചുപ് സാധി രഹെഉ ബലവാനാ,**
**പവന് തനയ് ബല് പവന് സമാനാ –**
**ബുധി ബിബേക് ബിഗ്യാന് നിധാനാ. 2**

**കവന് സൊ കാജ് കഠിന് ജഗ് മാഹീം –**
**ജോ നഹിം ഹോഇ താത് തുംഹ് പാഹീം,**

**രാമ് കാജ് ലഗി തവ അവതാരാ –**
**സുനതഹിം ഭയഉ പർബതാകാരാ. 3**

**കനക് ബരന് തന് തേജ് ബിരാജാ –**
**മാനഹു് അപര് ഗിരിൻഹ് കര് രാജാ,**
**സിംഹനാദ് കരി ബാരഹിം ബാരാ –**
**ലീലഹിം നാഘഉ് ജലനിധി ഖാരാ. 4**

**സഹിത് സഹായ് രാവന്ഹി മാരീ –**
**ആനഉ് ഇഹാ് ത്രികൂട് ഉപാരീ,**
**ജാമവന്ത് മൈം പൂ്ഛഉ് തോഹീ –**
**ഉചിത് സിഖാവന് ദീജഹു മോഹീ. 5**

**എതനാ കരഹു താത് തുംഹ് ജാഇഊ –**
**സീതഹി ദേഖി കഹഹു സുധി ആഇഊ,**
**തബ് നിജ് ഭുജ് ബല് രാജിവനൈനാ –**
**കൗതുക് ലാഗി സംഗ് കപി സേനാ. 6**

അംഗദൻ പറഞ്ഞു: "എനിയ്ക്ക് ചാടി അക്കരയിലെത്താൻ കഴിയും, പക്ഷേ തിരിച്ചെത്താൻ കഴിയുമോ എന്ന സംശയം എന്റെ മനസ്സിലുണ്ട്. ജാംബവാൻ പറഞ്ഞു: "നീ എല്ലാ വിധത്തിലും പ്രാപ്തിയുള്ളവനാണെ ങ്കിലും, ഞങ്ങളെല്ലാവരുടേയും നായകനായ നിന്നെ എങ്ങിനെ അയയ്ക്കും? ഋക്ഷപതി (ജാംബവാൻ, പിന്നെ ഹനുമാനെ നോക്കി) പറഞ്ഞു. "ഹേ ബലവാനായ ഹനുമൻ, കേൾക്കൂ: നീ എന്താണിങ്ങിനെ മൗനം സാധിയ്ക്കുന്നത്? വായുപുത്രനായ നീ വായുവിനെപ്പോലെ ബലവാനും, ബുദ്ധി, വിവേകം, വിജ്ഞാനം ഇവയുടെ കലവറയുമാണ്. വത്സ, ഏതു കഠിനമായ കാര്യമാണ് ഈ ലോകത്തിൽ നിനക്ക് സാധിയ്ക്കാതെയുള്ളത്? ശ്രീരാമന്റെ സേവയ്ക്കുവേണ്ടിയാണ് നീ ഈ ലോകത്തിൽ ജനിച്ചിരി യ്ക്കുന്നത്." അതു കേട്ടതും ഹനുമാന്റെ ശരീരം പർവതത്തെപ്പോലെ വളർന്നു. വേറൊരു ഗിരിരാജൻ (സുമേരു) എന്നു തോന്നത്തക്കവിധം അവന്റെ ശരീരം സ്വർണ്ണത്തെപ്പോലെ തേജസ്സോടെ തിളങ്ങി. സിംഹത്തെപ്പോലെ വീണ്ടും വീണ്ടും ഗർജ്ജിച്ചുകൊണ്ട് അവൻ പറഞ്ഞു:

''ഞാൻ ലാഘവമായി ഉപ്പുവെള്ളം നിറഞ്ഞ സമുദ്രത്തെ ചാടിക്കടന്ന്, രാവണനെ അവന്റെ സേനസഹിതം വധിച്ച് , ത്രികൂടമലയെ വേരോടെ പിഴുതെടുത്ത് ഇവിടെ കൊണ്ടുവരാം. പക്ഷേ, ഹേ ജാംബവാൻ, എനിയ്ക്ക് തക്കതായ ഉപദേശം തരുവാൻ അങ്ങയോട് അഭ്യർത്ഥിയ്ക്കുന്നു.'' ''നീ പോയി സീതയെ ക്കണ്ട് വർത്തമാനമറിഞ്ഞ് തിരിച്ചുവന്നാൽ മാത്രം മതി. പിന്നെ രാജീവലോചനനായ ശ്രീരാമൻ തന്റെ കൈബലത്താൽ, വിനോദ മായിത്തന്നെ വാനരസേനയോടു കൂടി അവളെ വീണ്ടെടുക്കും.''

**ഛരം:**

**കപി സേന് സംഗ് സ്ഘാരി നിസിചര് രാമു സീതഹി ആനിഹൈം,**
**ത്രൈലോക് പാവന് സുജസു സുര് മുനി നാരദാദി ബഖാനിഹൈം.**
**ജോ സുനത് ഗാവത് കഹത് സമുഝത് പരമ് പദ് നര് പാവഈ,**
**രഘുബീര് പദ് പാഥോജ് മധുകര് ദാസ് തുലസീ ഗാവഈ.**

''വാനരസേനയെ തന്റെ കൂടെ കൊണ്ടുപോയി, രാക്ഷസന്മാരെ സംഹരിച്ച്, ശ്രീരാമൻ സീതയെ തിരിച്ചുകൊണ്ടുവരും. ദേവന്മാരും, നാരദാദി മുനിമാരും മൂന്നു ലോകങ്ങളേയും പാവനമാക്കുന്ന ശ്രേഷ്ഠമായ അവന്റെ യശസ്സിനെ വർണ്ണിയ്ക്കും. ഏതൊരുവൻ അവയെ കേൾക്കു കയോ, പാടുകയോ, ആവർത്തിയ്ക്കുകയോ, മനസ്സിൽ ധരിയ്ക്കുകയോ ചെയ്യുന്നുവോ അവൻ പരമപദത്തെ പ്രാപിയ്ക്കും.'' ഒരു വണ്ടിനെപ്പോലെ രഘുവീരന്റെ പാദകമലങ്ങളിൽ അനുരക്തനായ തുളസീദാസൻ അവയെ സദാ പാടിക്കൊണ്ടിരിയ്ക്കുന്നു.

**ദോ:**

**ഭവ് ഭേഷജ് രഘുനാഥ് ജസു സുനഹിം ജെ നര് അരു നാരി**
**തിൻഹ് കര് സകല് മനോരഥ് സിദ്ധി കരഹിം ത്രിസിരാരീ. (30–ക)**

**സോ നീലോത്പല് തന് സ്യാമ് കാമ് കോടി സോഭാ അധിക്,**
**സുനിഅതാസുഗുന് ഗ്രാമ് ജാസു നാമ് അഘ് ഖഗ് ബധിക.(30–ഖ)**

സംസാരമെന്ന രോഗത്തിന്ന് സിദ്ധൗഷധമായ രഘുനാഥന്റെ യശസ്സിനെ ശ്രദ്ധയോടെ കേൾക്കുന്ന സ്ത്രീപുരുഷന്മാർക്ക് ത്രിശിരസ്സിനെ വധിച്ച

ശ്രീരാമൻ അവരുടെ സകല മനോരഥങ്ങളേയും സാധിച്ചുകൊടുക്കും. പക്ഷികളെന്ന പാപങ്ങൾക്ക് വേടനായ, നീലത്താമരപോലെ ശ്യാമവർണ്ണനായ, കോടിക്കണക്കിൽ കാമദേവന്മാരേക്കാളും അധികശോഭയുള്ള ശ്രീരാമന്റെ ഗുണഗണങ്ങളെ കേൾക്കൂ. (30–ക–ഖ)

**ഇതി ശ്രീമദ്രാമചരിതമാനസേസകലകലികലുഷ–**
**വിധ്വംസനേ ചതുർഥ: സോപാന: സമാപ്ത:.**

**ഇങ്ങിനെ സകലകലിമലനാശകമായ**
**ശ്രീമദ്രാമചരിതമാനസമെന്ന സരസ്സിലെ**
**നാലാമത്തെ സോപാനം സമാപിച്ചു.**

(കിഷ്കിന്ധാകാണ്ഡം സമാപ്തം.)

--------------------------

**ഗോസ്വാമി**

**തുളസീദാസകൃതം**

# ശ്രീരാമചരിതമാനസം

## സുന്ദരകാണ്ഡം

**പരിഭാഷകൻ**

**പി.എസ്.അഗ്നീശ്വരൻ**




Rama Charita Manasam – Sundarakandam - Malayalam Translation
by PSA Easwaran is licensed under a
Creative Commons Attribution-NonCommercial-NoDerivs 2.5 India License.

---

E-book Published By
**http://malayalamebooks.org/**
July 2012,  2020

### സീതാരാമാഭ്യാം നമഃ
### ഗോസ്വാമി തുളസീദാസകൃതം
### ശ്രീ രാമചരിതമാനസം

# സുന്ദരകാണ്ഡം

### ശ്രീരാമസ്തുതി

**ശാന്തം ശാശ്വതമപ്രമേയമനഘം നിർവാണശാന്തിപ്രദം**
**ബ്രഹ്മാശംഭുഫണീന്ദ്രസേവ്യമനിശംവേദാന്തവേദ്യം വിഭും**
**രാമാഖ്യം ജഗദീശ്വരം സുരഗുരും മായാമനുഷ്യം ഹരിം**
**വന്ദേƒഹം കരുണാകരം രഘുവരം ഭൂപാലചൂഡാമണിം. 1**

ശാന്തസ്വഭാവനും, നിത്യനും, സാധാരണ വഴികളിൽ മനസ്സിലാക്കാനാവാത്തവനും, നിഷ്പാപനും, മോക്ഷമെന്ന പരമശാന്തിയെ പ്രദാനം ചെയ്യുന്നവനും, ബ്രഹ്മാവ്, ശംഭു, ശേഷൻ ഇവരാൽ സദാ സേവിയ്ക്കപ്പെടുന്നവനും, ഉപനിഷത്തുകളാൽ അറിയപ്പെടുന്നവനും, സർവവ്യാപിയും, ജഗദീശ്വരനും, ദേവന്മാരിൽ ശ്രേഷ്ഠനും, കരുണാകരനും, ചക്രവർത്തിമാരുടെ ശിരോമണിയും, മായാമനുഷ്യനായി അവതരിച്ചവനുമായ, രഘുവരനായ ശ്രീഹരിയെ ഞാൻ വന്ദിയ്ക്കുന്നു.

**നാന്യാ സ്പൃഹാ രഘുപതേ ഹൃദയേƒസ്മദീയേ**
**സത്യം വദാമി ച ഭവാനഖിലാന്തരാത്മാ**
**ഭക്തിം പ്രയച്ഛ രഘുപുംഗവ നിർഭരാം മേ**
**കാമാദിദോഷരഹിതം കുരു മാനസം ച. 2**

ഹേ രഘുപതേ, ഞാൻ സത്യമായി പറയുന്നു – അങ്ങ് സർവാന്തര്യാമിയാണ് – എനിയ്ക്ക് അങ്ങയുടെ പാദകമലങ്ങളിൽ നിറഞ്ഞ ഭക്തിയെ തരൂ. ഹേ രഘുകുലതിലക, എന്റെ മനസ്സിനെ കാമാദിദോഷരഹിതമാക്കൂ. ഇതല്ലാതെ എനിയ്ക്ക് വേറൊരു ആശയുമില്ല.

## ആഞ്ജനേയസ്തുതി

**അതുലിതബലധാമം ഹേമശൈലാഭദേഹം**
**ദനുജവനകൃശാനും ജ്ഞാനിനാമഗ്രഗണ്യം,**
**സകലഗുണനിധാനം വാനരാണാമധീശം**
**രഘുപതിപ്രിയഭക്തം വാതജാതം നമാമി. 3**

തുലനയില്ലാത്ത ബലത്തിന്റെ നിവാസസ്ഥലവും, സുവർണ്ണപർവതം പോലെയുള്ള ശരീരത്തോടുകൂടിയവനും, രാക്ഷസന്മാരെന്ന വനത്തിനെ ദഹിപ്പിയ്ക്കുന്ന കാട്ടുതീയും, ജ്ഞാനികളിൽ ശ്രേഷ്ഠനും, എല്ലാ സദ്ഗുണങ്ങളുടേയും കലവറയും, വാനരന്മാരുടെ അധീശ്വരനും, രഘുപതിയുടെ പ്രിയഭക്തനുമായ വായുപുത്രൻ ഹനുമാനെ ഞാൻ നമസ്കരിയ്ക്കുന്നു.

**ചൗ:**

**ജാമവന്ത് കേ ബചന് സുഹാഏ –**
**സുനി ഹനുമന്ത് ഹൃദയ് അതി ഭാഏ,**
**തബ് ലഗി മോഹി പരിഖെഹു തുംഹ് ഭാഈ –**
**സഹി ദുഖ് കന്ദ് മൂല് ഫല് ഖാഈ. 1**

**ജബ് ലഗി ആവൗം സീതഹി ദേഖീ –**
**ഹോഇഹി കാജു മൊഹി ഹരഷ് ബിസേഷീ,**
**യഹ് കഹി നാഇ സബ്ൻഹി കഹു ँ മാഥാ –**
**ചലെഉ ഹരഷി ഹിയ് ँ ധരി രഘുനാഥാ. 2**

**സിന്ധു തീര് എക് ഭൂധര് സുന്ദര് –**
**കൗതുക് കൂദി ചഢെഉ താ ഊപര്,**
**ബാര് ബാര് രഘുബീര് സ ँ ഭാരീ –**
**തര്കെഉ പവനതനയ് ബല് ഭാരീ. 3**

**ജെഹിം ഗിരി ചരന് ദേഇ ഹനുമന്താ –**
**ചലെഉ സൊ ഗാ പാതാല് തുരന്താ,**
**ജിമി അമോഘ് രഘുപതി കര് ബാനാ –**
**എഹീ ഭാ ँ തി ചലെഉ ഹനുമാനാ. 4**

**ജലനിധി രഘുപതി ദൂത് ബിചാരീ –**
**തൈം മൈനാക് ഹോഹി ശ്രമ്ഹാരീ. 5**

ജാംബവാന്റെ അത്യുത്തമമായ വാക്കുകൾ കേട്ട് ഹനുമാൻ മനസ്സിൽ അത്യധികം ആഹ്ലാദിച്ചു. "സഹോദരന്മാരേ, കന്ദമൂലഫലാദികൾ കഴിച്ചു കൊണ്ട് കഷ്ടങ്ങൾ സഹിച്ചുകൊണ്ട് ഞാൻ സീതയെ കണ്ട് മടങ്ങുന്നതു വരെ എന്നെ കാത്തിരിയ്ക്കുവിൻ. എന്റെ വിശേഷപ്പെട്ട ഈ സന്തോഷം കാര്യസിദ്ധിയെ കാണിയ്ക്കുന്നു." എന്നു പറഞ്ഞുകൊണ്ട് എല്ലാവർക്കും തലവണങ്ങിയ ശേഷം സന്തോഷത്തോടെ ശ്രീരാമന്റെ സ്വരൂപത്തെ മനസ്സിൽ ധരിച്ചുകൊണ്ട് അവൻ പുറപ്പെട്ടു. കടല്ക്കരയിൽ ഒരു സുന്ദരമായ മലയുണ്ടായിരുന്നു. കൗതുകത്തോടെ അതിന്റെ മുകളിലേയ്ക്ക് ചാടിക്കയറി. വീണ്ടും വീണ്ടും രഘുവീരനെ സ്തുതിച്ചുകൊണ്ട് വായുപുത്രൻ സർവ ശക്തിയുമുപയോഗിച്ച് ചാടി. ചാടുമ്പോൾ ഹനുമാൻ കാലുകുത്തിയ മല പാതാളത്തിലേയ്ക്കു താണുപോയി. രഘുപതി വിട്ട അമോഘബാണം പോലെ ഹനുമാൻ കുതിച്ചു മുന്നോട്ടു പോയി. അവൻ ശ്രീരാമന്റെ ദൂതനാണെന്നറിഞ്ഞു കൊണ്ട് വരുണൻ മൈനാകപർവതത്തോട് പറഞ്ഞു: "ഹേ മൈനാക, അവന്ന് വിശ്രമം കൊടുത്ത് അവന്റെ ക്ഷീണം മാററൂ."

**ദോ:**

**ഹനൂമാന് തെഹി പരസാ കര് പുനി കീൻഹ് പ്രനാമ്,**
**രാമ് കാജു കീൻഹേം ബിനു മൊഹി കഹാॅ ബിശ്രാമ്. (1)**

ഹനുമാൻ വെറുതെ പർവതത്തെ തന്റെ കൈ കൊണ്ട് തൊട്ടു വണങ്ങി പറഞ്ഞു: "ശ്രീരാമന്റെ കാര്യം കഴിച്ചുതീർക്കാതെ എനിയ്ക്ക് യാതൊരു വിശ്രമവുമില്ല. " (1)

**ചൗ:**

**ജാത് പവന്സുത് ദേവൻഹ് ദേഖാ –**
**ജാനൈॅ കഹുॅ ബല് ബുദ്ധി ബിസേഷാ,**
**സുരസാ നാമ് അഹിൻഹ് കൈ മാതാ –**
**പഠഇൻഹി ആഇ കഹീ തെഹിം ബാതാ. 1**

**ആജു സുരൻഹ് മൊഹി ദീൻഹ് അഹാരാ –**
**സുനത് ബചന് കഹ് പവന്കുമാരാ,**
**രാമ് കാജു കരി ഫിരി മൈം ആവൗം –**
**സീതാ കഇ സുധി പ്രഭുഹി സുനാവൗം. 2**

**തബ് തവ ബദന് പൈഠിഹഉ് ആഈ –**
**സത്യ് കഹഉ് മൊഹി ജാന് ദെ മാഈ,**
**കവനെഹു് ജതന് ദേഇ നഹിം ജാനാ –**
**ഗ്രസസി ന മോഹി കഹെഉ ഹനുമാനാ. 3**

**ജോജന് ഭരി തെഹിം ബദനു പസാരാ –**
**കപി തനു കീൻഹ് ദുഗുന് ബിസ്താരാ,**
**സോരഹ് ജോജന് മുഖ് തെഹിം ഠയഊ –**
**തുരത് പവന്സുത് ബത്തിസ് ഭയഊ. 4**

**ജസ് ജസ് സുരസാ ബദനു ബഢാവാ –**
**താസു ദൂന് കപി രൂപ് ദെഖാവാ,**
**സത് ജോജന് തെഹിം ആനന് കീൻഹാ –**
**അതി ലഘു രൂപ് പവന്സുത് ലീൻഹാ. 5**

**ബദന് പഇഠി പുനി ബാഹെർ ആവാ –**
**മാഗാ ബിദാ താഹി സിരു നാവാ,**
**മൊഹി സുരൻഹ് ജെഹി ലാഗി പഠാവാ –**
**ബുധി ബല് മരമു തോര് മൈം പാവാ. 6**

വായുപുത്രൻ അതിവേഗം പോകുന്നതു കണ്ട ദേവന്മാർ അവന്റെ അപാര ശക്തിയേയും ബുദ്ധിയേയും പരീക്ഷിയ്ക്കാൻ വേണ്ടി സർപ്പങ്ങളുടെ മാതാവായ സുരസയെ അയച്ചു. അവളും അവന്റെ അടുത്തു ചെന്ന് പറഞ്ഞു: "ദേവന്മാർ ഇന്നെനിയ്ക്ക് ആഹാരം തന്നിരിയ്ക്കുന്നു." ഇതു കേട്ട വായു പുത്രൻ മറുപടി പറഞ്ഞു: "ശ്രീരാമന്റെ കാര്യം പൂർത്തിയാക്കി സീതയുടെ വർത്തമാനം പ്രഭുവിനോട് അറിയിച്ചശേഷം ഞാൻ തിരിച്ചുവരാം. എന്നിട്ട് നിന്റെ അടുക്കൽ വന്ന് നിന്റെ വായയ്ക്കുള്ളിൽ പ്രവേശിയ്ക്കാം.

ഞാൻ സത്യം പറയുന്നു, അമ്മേ, ഇപ്പോൾ എന്നെ പോകാനനുവദി ച്ചാലും.'' എന്തായാലും പോകാൻ അനുവദിയ്ക്കില്ലെന്നു കണ്ടപ്പോൾ ഹനുമാൻ ചോദിച്ചു: ''എന്നാലെന്തുകൊണ്ട് എന്നെ ഭക്ഷിയ്ക്കുന്നില്ല?'' അപ്പോൾ അവൾ ഒരു യോജനം വലുപ്പത്തിൽ തന്റെ വായ തുറന്നു. കപീശ്വരൻ അവളുടെ വായയുടെ ഇരട്ടി വലുപ്പമുള്ളവനായി വളർന്നു. അവൾ തന്റെ വായയെ പതിനാറു യോജനം വലുപ്പത്തിലാക്കി. വായുപുത്രൻ ഉടനെ മുപ്പത്തിരണ്ടു യോജനം വലുപ്പത്തിൽ വളർന്നു. സുരസ എത്രത്തോളം വലുപ്പത്തിൽ വായ തുറന്നുവോ അതിന്റെ ഇരട്ടി വലുപ്പം വായുപുത്രനും വളർന്നു. അവൾ നൂറു യോജനം വലുപ്പത്തിൽ വായ തുറന്നപ്പോൾ ഹനുമാൻ അതിസൂക്ഷ്മമായ രൂപം പൂണ്ട് അവളുടെ വായയിൽ പ്രവേശിച്ച് വീണ്ടും പുറത്തു വന്നു. അവളെ വന്ദിച്ചശേഷം പോകാൻ വിട ചോദിച്ചു. ''ദേവന്മാർ എതിന്നുവേണ്ടി എന്നെ അയച്ചു വോ അത് – നിന്റെ ബുദ്ധിയുടെയും ബലത്തിന്റേയും മർമ്മം ഞാൻ അറിഞ്ഞുകഴിഞ്ഞു.''

**ദോ:**

**രാമ് കാജു സബു കരിഹഹു തുംഹ് ബല് ബുദ്ധി നിധാന്,**<br>
**ആസിഷ് ദേഇ ഗഈ സോ ഹരഷി ചലെഉ ഹനുമാന്. (2)**

''ബുദ്ധിയുടേയും ബലത്തിന്റെയും ഇരുപ്പിടമായ നീ ശ്രീരാമന്റെ എല്ലാ കാര്യങ്ങളും പൂർത്തിയാക്കും.'' അവനെ അനുഗ്രഹിച്ച് അവൾ പോയി. ഹനുമാനും സന്തോഷത്തോടെ തന്റെ (ആകാശത്തുകൂടിയുള്ള) യാത്ര തുടർന്നു. (2)

**ചൗ:**

**നിസിചരി ഏക് സിന്ധു മഹു്ँ രഹഈ –**<br>
**കരി മായാ നഭു കേ ഖഗ് ഗഹഈ,**<br>
**ജീവ് ജന്തു ജേ ഗഗന് ഉഡാഹീം –**<br>
**ജല് ബിലോകി തിൻഹ് കൈ പരിഛാഹീം. 1**

**ഗഹഇ ഛാഹ്ँ സക് സോ ന ഉഡാഈ –**<br>
**എഹി ബിധി സദാ ഗഗന്ചര് ഖാഈ,**

**സോഇ ഛല് ഹനുമാന് കഹ് കീൻഹാ –**
**താസു കപടു കപി തുരത്ഹിം ചീൻഹാ. 2**

**താഹി മാരി മാരുതസുത് ബീരാ –**
**ബാരിധി പാര് ഗയഉ മതിധീരാ,**
**തഹാ് ജാഇ ദേഖീ ബന് സോഭാ –**
**ഗുഞ്ജത് ചഞ്ചരീക് മധു ലോഭാ. 3**

**നാനാ തരു ഫല് ഫൂല് സുഹാഏ –**
**ഖഗ് മൃഗ് ബൃന്ദ് ദേഖി മന് ഭാഏ,**
**സൈല് ബിസാല് ദേഖി എക് ആഗേം –**
**താ പര് ധാഇ ചഢെഉ ഭയ് ത്യാഗേം. 4**

**ഉമാ ന കഛു കപി കൈ അധികാഈ –**
**പ്രഭു പ്രതാപ് ജൊ കാല്ഹി ഖാഈ,**
**ഗിരി പര് ചഢി ലങ്കാ തെഹിം ദേഖീ –**
**കഹി ന ജാഇ അതി ദുർഗ് ബിസേഷീ. 5**

**അതി ഉതംഗ് ജലനിധി ചഹ് പാസാ –**
**കനക് കോട് കര് പരമ് പ്രകാസാ. 6**

സമുദ്രത്തിൽ ഒരു രാക്ഷസി താമസിച്ചിരുന്നു. അവൾ മായകൊണ്ട് ആകാശത്തിലെ പക്ഷികളെ പിടിച്ചിരുന്നു. പറക്കുന്ന ജന്തുവിന്റെ നിഴലിനെ ജലപ്പരപ്പിൽ കണ്ട് അതിനെ അവൾ പിടിയ്ക്കും. പക്ഷിയ്ക്ക് അനങ്ങാൻ കഴിയില്ല. ഈവിധം അവൾ ദിനമും പക്ഷികളെ ഭക്ഷിയ്ക്കും. ഈ സൂത്രം അവൾ ഹനുമാന്റെ നേർക്കും പ്രയോഗിച്ചു. പക്ഷെ ആ കപടത കപിവരൻ ഉടൻ മനസ്സിലാക്കി. ബുദ്ധിധീരനും വീരനുമായ മാരുതപുത്രൻ അവളെ കൊന്ന് സമുദ്രത്തെ കടന്നുചെന്നു. അക്കരെ എത്തിയശേഷം വനത്തിന്റെ ശോഭയെ നോക്കി. തേൻ വണ്ടുകൾ തേനന്വേഷിച്ചു കൊണ്ട് മുളിക്കൊണ്ടിരുന്നു. ഫലങ്ങളും പുഷ്പങ്ങളും കൊണ്ട പലവിധത്തിലുള്ള വൃക്ഷങ്ങൾ മനോഹരമായിരുന്നു. പക്ഷികളുടേയും മൃഗങ്ങളുടേയും കൂട്ടങ്ങൾ കണ്ട് അവന്റെ മനസ്സ് നിറഞ്ഞു.

തന്റെ മുന്നിൽ വലിയൊരു മല കണ്ട് അവൻ ഭയമില്ലാതെ അതിന്റെ ശിഖരത്തിലേയ്ക്ക് ഓടിച്ചെന്നു. (ശിവൻ തുടരുന്നു): ഹേ ഉമേ, അതൊന്നും വാനരവീരന്റെ സാമർത്ഥ്യം കൊണ്ടല്ല. കാലത്തെ കൂടി ഭക്ഷിയ്ക്കുന്ന പ്രഭുവിന്റെ പ്രതാപംകൊണ്ടു മാത്രമാണ്. മലമേൽ കയറി അവൻ ലങ്കയെ നോട്ടമിട്ടു: വർണ്ണനാതീതമായ അതിവിശേഷമായ കോട്ടയായിരുന്നു അത്. അത് നാലുപുറവും സമുദ്രത്താൽ ചുററപ്പെട്ട് വളരെ ഉയരത്തിലിരുന്നു. സ്വർണ്ണത്താലായ ചുററുമുള്ള ചുവരുകൾ നല്ലപോലെ പ്രകാശിച്ചുകൊണ്ടിരുന്നു.

**ഛം:**

**കനക് കോട് ബിചിത്ര് മനി കൃത് സുന്ദരായതനാ ഘനാ,**
**ചഉഹട്ട് ഹട്ട് സുബട്ട് ബീഥീം ചാരു പുര് ബഹു ബിധി ബനാ.**
**ഗജ് ബാജി ഖച്ചര് നികര് പദചര് രഥ് ബരൂഥൻഹി കോ ഗനൈ,**
**ബഹുരൂപ് നിസിചര്ജുഥ് അതിബല് സേന് ബരനത് നഹിം ബനൈ.1**

**ബന് ബാഗ് ഉപബന് ബാടികാ സര് കൂപ് ബാപീം സോഹഹീം,**
**നര് നാഗ് സുര് ഗന്ധർബ് കന്യാ രൂപ് മുനി മന് മോഹഹീം.**
**കഹുँ മാല് ദേഹ് ബിസാല് സൈല് സമാന് അതിബല് ഗർജഹീം,**
**നാനാ അഖാരെൻഹ് ഭിരഹിം ബഹുബിധി ഏക് ഏകൻഹ് തർജഹീം.2**

**കരി ജതന് ഭട് കോടിൻഹ് ബികട് തന് നഗര് ചഹുँ ദിസി രച്ഛഹീം,**
**കഹുँ മഹിഷ് മാനുഷ് ധേനു ഖര് അജ് ഖല് നിസാചര് ഭച്ഛഹീം.**
**എഹി ലാഗി തുലസീദാസ് ഇൻഹ് കീ കഥാ കഛു എക് ഹൈ കഹീ,**
**രഘുബീര് സര് തീരഥ് സരീരൻഹി ത്യാഗി ഗതി പൈഹഹിം സഹീ. 3**

മനോഹരമായ ആ നഗരം പലവിധത്തിലുള്ള രത്നക്കല്ലുകൾ പതിച്ച സ്വർണ്ണം കൊണ്ടുള്ള രക്ഷാമതിലുകളെക്കൊണ്ട് ചുററപ്പെട്ടിരുന്നു. അതിൽ അനവധി മനോഹരങ്ങളായ വീടുകളും, നാലുംകൂടുന്ന വീഥികളും, അങ്ങാടികളും, അഴകേറിയ തെരുവുകളും, ഇടവഴികളും പലവിധത്തിൽ അലങ്കരിയ്ക്കപ്പെട്ടിരുന്നു. അനവധി ആനകൾ, കുതിരകൾ, കഴുതകൾ, കൂട്ടമായിരുന്ന കാലാൾപ്പടകൾ, രഥങ്ങൾ, പല രൂപങ്ങളിലുള്ള രാക്ഷസസമുഹങ്ങൾ – വർണ്ണിയ്ക്കാനാവാത്ത ഇവയെ ആർക്കാണ്

എണ്ണാൻ കഴിയുക? തോപ്പുകളും, തോട്ടങ്ങളും, ഉപവനങ്ങളും, ഉദ്യാനങ്ങളും, തടാകങ്ങളും, വലുതും ചെറുതുമായ കിണറുകളും മനോഹരങ്ങളായിരുന്നു. മനുഷ്യകന്യകകളും, നാഗകന്യകകളും, ദേവ കന്യകകളും, ഗന്ധർവകന്യകമാരും അവരുടെ സൗന്ദര്യത്താൽ മഹർഷി മാരുടെ ഹൃദയങ്ങളെപ്പോലും മോഹിപ്പിയ്ക്കുന്നവരായിരുന്നു. പർവത സമാനന്മാരായ വലിയ മല്ലന്മാർ ഗർജ്ജിച്ചുകൊണ്ടിരുന്നു. പല കളങ്ങളിൽ അവർ തമ്മിൽ പ്രഹരിച്ചുകൊണ്ടും ദ്വന്ദ്വയുദ്ധത്തിന്ന് മററുള്ള വരെ വിളിച്ചുകൊണ്ടും ഇരുന്നു. കോടിക്കണക്കിൽ ഭയങ്കരന്മാരായ ഭടന്മാർ നഗരത്തെ നാലുഭാഗത്തിലും യത്നത്തോടെ കാത്തിരുന്നു. മററൊരിടത്ത് ദുഷ്ടരാക്ഷസന്മാർ, പോത്തുകളേയും, മനുഷ്യരേയും, പശുക്കളേയും, കഴുതകളേയും, ആടുകളേയും ഭക്ഷിച്ചുകൊണ്ടിരുന്നു. തുളസീദാസൻ അവരുടെ കഥയെ ചുരുക്കത്തിൽ മാത്രം പറഞ്ഞു; എന്തെന്നാൽ അവർ രഘുവീരന്റെ ബാണങ്ങളായ പുണ്യതീർത്ഥത്തിൽ അവരുടെ ശരീരത്തെ വെടിഞ്ഞ് പരമഗതിയെ പ്രാപിയ്ക്കുവാൻ പോകുന്നു.

**ദോ:**

**പുര്  രഖ്വാരേ ദേഖി ബഹു കപി മന് കീൻഹ് ബിചാര്,**
**അതി ലഘു രൂപ് ധരൗം നിസി നഗര് കരൗം പഇസാര്. (3)**

ഒരു കൂട്ടം രക്ഷകന്മാർ നഗരത്തെ കാക്കുന്നതുകണ്ട് കപിവരൻ സ്വയം ചിന്തിച്ചു: 'അതി സൂക്ഷ്മമായ രൂപം ധരിച്ച് രാത്രി നഗരത്തിന്നുള്ളിൽ പ്രവേശിയ്ക്കാം.' (3)

**ചൗ:**

**മസക് സമാന് രൂപ് കപി ധരീ -**
**ലങ്കഹി ചലെഉ സുമിരി നരഹരീ,**
**നാമ് ലങ്കിനീ ഏക് നിസിചരീ -**
**സോ കഹി ചലെസി മോഹി നിന്ദരീ. 1**

**ജാനെഹി നഹിം മരമു സഠ് മോരാ -**
**മോര് അഹാര് ജഹാँ ലഗി ചോരാ,**

**മുഠികാ ഏക് മഹാ കപി ഹനീ –**
**രുധിര് ബമത് ധരനീം ഢന്മനീ. 2**

**പുനി സംഭാരി ഉഠീ സോ ലങ്കാ –**
**ജോരി പാനി കര് ബിനയ് സസങ്കാ,**
**ജബ് രാവന്ഹി ബ്രഹ്മ് ബര് ദീൻഹാ –**
**ചലത് ബിരഞ്ചി കഹാ മൊഹി ചീൻഹാ. 3**

**ബികല് ഹോസി തൈം കപി കേം മാരേ –**
**തബ് ജാനെസു നിസിചര് സംഘാരേ,**
**താത് മോര് അതി പുന്യ് ബഹൂതാ –**
**ദേഖെഉ്ँ നയന് രാമ് കര് ദൂതാ. 4**

ഹനുമാൻ ചെറിയൊരു കൊതുകിന്റെ സമാനമായ രൂപം പൂണ്ട് നരഹരിയെ സ്മരിച്ചുകൊണ്ട് ലങ്കയുടെ നേരെ ചെന്നു. നഗരദ്വാരത്തിൽ ലങ്കിണി എന്നു പേരുള്ള ഒരു രാക്ഷസിയുണ്ടായിരുന്നു. അവൾ പറഞ്ഞു: "എന്നെ കൂട്ടാക്കാതെ നീ എവിടേയ്ക്കാണ് പോകുന്നത്? മൂഢ, ഞാനാരാണെന്നു നിനക്കറിയില്ലേ? ഇവിടെ വരുന്ന എല്ലാ കള്ളന്മാരും എന്റെ ആഹാരമാണ്." മഹാകപി തന്റെ മുഷ്ടികൊണ്ട് അവളെ ഒന്നിടിച്ചതും അവൾ ചോര കക്കിക്കൊണ്ട് മറിഞ്ഞു വീണു. പിന്നെ സ്വയം ബോധം വന്ന് ലങ്കിണി എഴുന്നേററ് ശങ്കയോടെ കൈകൾ കൂപ്പിക്കൊണ്ട് വിനയത്തോടെ അവനോട് പറഞ്ഞു: "ബ്രഹ്മാവ് രാവണന്ന് അവൻ കേട്ട വരം കൊടുത്തപ്പോൾ അദ്ദേഹം എന്നോട് സൂചകമായി പറഞ്ഞിരുന്നു – ഒരു വാനരന്റെ അടിയേററ് എപ്പോൾ നീ നിലതെററുന്നുവോ അപ്പോൾ രാക്ഷസവംശം നശിയ്ക്കുമെന്ന് നീ അറിഞ്ഞുകൊള്ളുക. പ്രിയ താത, ശ്രീരാമന്റെ ദൂതനെ എന്റെ കണ്ണുകൾ കൊണ്ട് കാണാൻ ഞാൻ വളരെ പുണ്യം ചെയ്തിരിയ്ക്കണം."

**ദോ:**

**താത് സ്വർഗ് അപബർഗ് സുഖ് ധരിഅ തുലാ എക് അംഗ്,**
**തൂല് ന താഹി സകല് മിലി ജോ സുഖ് ലവ് സത്സംഗ്. (4)**

''പുത്ര, തുലാസ്സിന്റെ ഒരു തട്ടിൽ സ്വർഗ്ഗത്തിലും അപവർഗ്ഗത്തിലുമുള്ള എല്ലാ സുഖങ്ങളേയും വെച്ചാലും ഒരു ക്ഷണനേരത്തെ സത്സംഗത്തിനാലുണ്ടാകുന്ന ആനന്ദം അവയെ എല്ലാം തന്നെ ലഘുവാക്കും.'' (4)

**ചൗ:**

**പ്രബിസി നഗര് കീജേ സബ് കാജാ –**
**ഹൃദയ്ँ രാഖി കോസല്പുര് രാജാ,**
**ഗരല് സുധാ രിപു കരഹിം മിതാഈ –**
**ഗോപദ് സിന്ധു അനല് സിതലാഈ. 1**

**ഗരുഡ് സുമേരു രേനു സമ് താഹീ –**
**രാമ് കൃപാ കരി ചിതവാ ജാഹീ,**
**അതി ലഘു രൂപ് ധരെഉ ഹനുമാനാ –**
**പൈഠാ നഗര് സുമിരി ഭഗവാനാ. 2**

**മന്ദിര് മന്ദിര് പ്രതി കരി സോധാ –**
**ദേഖേ ജഹँ തഹँ അഗനിത് ജോധാ,**
**ഗയഉ ദസാനന് മന്ദിര് മാഹീം –**
**അതി ബിചിത്ര് കഹി ജാത് സൊ നാഹീം. 3**

**സയന് കിഏँ ദേഖാ കപി തേഹീ –**
**മന്ദിര് മഹുँ ന ദീഖി ബൈദേഹീ,**
**ഭവന് ഏക് പുനി ദീഖ് സുഹാവാ –**
**ഹരി മന്ദിര് തഹँ ഭിന്ന് ബനാവാ. 4**

''അയോദ്ധ്യാപതിയെ മനസ്സിൽ സ്മരിച്ചുകൊണ്ട് നഗരത്തിൽ പ്രവേശിച്ച് നിന്റെ സർവകാര്യങ്ങളും ചെയ്തുതീർക്കൂ.'' (കാകഭുശുണ്ടി തുടരുന്നു) ഹേ ഗരുഡ, ആരുടെ മേൽ ശ്രീരാമൻ തന്റെ കൃപാദൃഷ്ടി കാണിയ്ക്കുന്നുവോ അവന്ന് വിഷം അമൃതമായും, ശത്രുക്കൾ മിത്രങ്ങളായും, സമുദ്രം പശുവിന്റെ കുളമ്പടി സമമായും, തീ ശീതളമായും, മേരുപർവതം മണൽത്തരി സമമായും മാറുന്നു. ഹനുമാൻ അതിസുക്ഷ്മമായ രൂപം ധരിച്ച് ശ്രീരാമനെ മനസ്സിൽ സ്മരിച്ചുകൊണ്ട് നഗരത്തിൽ പ്രവേശിച്ചു.

അവൻ എല്ലാ കെട്ടിടങ്ങളേയും പരിശോധിച്ചുനോക്കി. അങ്ങിങ്ങായി അനവധി സേനാനികളെ കണ്ടു. പിന്നെ അവൻ രാവണന്റെ അരമനയ്ക്ക് പോയി. അത് വാക്കുകളെക്കൊണ്ട് വർണ്ണിയ്ക്കാനാവാത്ത വിധം വിചിത്രമായിരുന്നു. അവൻ രാക്ഷസരാജനെ ഉറങ്ങുന്നതായി കണ്ടു. പക്ഷെ അവിടെയെങ്ങും വൈദേഹിയെ കണ്ടില്ല. പിന്നെ അവൻ വേറൊരു സുന്ദരമായ ഭവനം കണ്ടു. അത് ശ്രീഹരിയുടെ മന്ദിരത്തോടു കൂടി വേറുപെട്ടു നിന്നിരുന്നു.

**ദോ:**

**രാമായുധ് അങ്കിത് ഗൃഹ് സോഭാ ബരനി ന ജാഇ,**
**നവ തുലസികാ ബൃന്ദ് തഹ് ँ ദേഖി ഹരഷ് കപിരാഇ. (5)**

ആ മാളികയുടെ ചുവരുകളിൽ ശ്രീരാമന്റെ ആയുധങ്ങൾ (വില്ലും അമ്പും) വരയ്ക്കപ്പെട്ടിരുന്നു. അതിന്റെ ശോഭ വർണ്ണിയ്ക്കാൻ കഴിയാത്തതായിരുന്നു. വാനരരാജൻ അവിടെ തുളസിച്ചെടികളുടെ കൂട്ടം കണ്ട് സന്തോഷിച്ചു. (5)

**ചൗ:**

**ലങ്കാ നിസിചര് നികര് നിവാസാ –**
**ഇഹാ ँ കഹാ ँ സജ്ജന് കര് ബാസാ,**
**മന് മഹു ँ തരക് കരൈം കപി ലാഗാ –**
**തെഹീം സമയ് ബിഭീഷനു ജാഗാ. 1**

**രാമ് രാമ് തെഹിം സുമിരന് കീൻഹാ –**
**ഹൃദയ് ँ ഹരഷ് കപി സജ്ജന് ചീൻഹാ,**
**എഹി സന് ഹഠി കരിഹഉ ँ പഹിചാനീ –**
**സാധു തെ ഹോഇ ന കാരജ് ഹാനീ. 2**

**ബിപ്ര് രൂപ് ധരി ബചന് സുനാഏ –**
**സുനത് ബിഭീഷന് ഉഠി തഹ് ँ ആഏ,**
**കരി പ്രനാമ് പൂ ँഛരീ കുസലാഈ –**
**ബിപ്ര് കഹഹു നിജ് കഥാ ബുഝാഈ. 3**

**കീ തുംഹ് ഹരി ദാസൻഹ് മഹ്ँ കോഈ –**
**മോരേം ഹൃദയ് പ്രീതി അതി ഹോഈ,**
**കീ തുംഹ് രാമു ദീന് അനുരാഗീ –**
**ആയഹു മോഹി കരന് ബഡ് ഭാഗീ. 4**

'ലങ്ക രാക്ഷസഗണങ്ങളുടെ വാസസ്ഥലമാണ്. ഇവിടെ സജ്ജനമൊരുവൻ എങ്ങിനെ വസിയ്ക്കും?' ഈവിധം വാനരവീരൻ തന്നെത്താൻ തർക്കിച്ചുകൊണ്ടിരിയ്ക്കേ വിഭീഷണൻ ഉണർന്നു. അവൻ രാമനാമം ഉരുവിട്ടുകൊണ്ട് പ്രാർത്ഥിയ്ക്കാൻ തുടങ്ങി. ഈവിധമൊരു സജ്ജനത്തെ കണ്ട് ഹനുമാൻ മനസ്സിൽ ആഹ്ലാദിച്ചു. 'ഇയാളായിട്ട് എങ്ങിനെയും പരിചയപ്പെടണം, എന്തെന്നാൽ ഒരു സാധു കാരണം തന്റെ കാര്യം ഒരിയ്ക്കലും തടസ്ഥപ്പെടില്ല.' ഈ വിധം തീർച്ചയാക്കി അവൻ ഒരു ബ്രാഹ്മണന്റെ രൂപം ധരിച്ച് വിഭീഷണനെ വിളിച്ചു. ഹനുമാന്റെ വിളി കേട്ടതും അയാൾ എഴുന്നേററ് അവിടെ വന്നു. താണു തൊഴുതുകൊണ്ട് അയാൾ ബ്രാഹ്മണന്റെ കുശലമന്വേഷിച്ചു. ''ഹേ വിപ്ര അങ്ങയെപ്പററി എന്നോടു പറഞ്ഞാലും. അങ്ങ് ഹരിയുടെ സ്വന്തം സേവകന്മാരിലൊരുവനാണോ? അങ്ങയുടെ ദർശനത്തിൽ എന്റെ ഹൃദയം പ്രേമം കൊണ്ട് നിറഞ്ഞിരിയ്ക്കുന്നു. അഥവാ അങ്ങ് എന്നെ അനുഗ്രഹിയ്ക്കാനായി വന്ന ദീനദയാളനായ സാക്ഷാൽ ശ്രീരാമൻ തന്നെയാണോ?''

**ദോ:**

**തബ് ഹനുമന്ത് കഹീ സബ് രാമ് കഥാ നിജ് നാമ്,**
**സുനത് ജുഗല് തന് പുലക് മന് മഗന് സുമിരി ഗുന് ഗ്രാമ്. (6)**

അപ്പോൾ ഹനുമാൻ ശ്രീരാമന്റെ വൃത്താന്തമെല്ലാം അറിയിച്ചു, തന്റെ പേരും പറഞ്ഞു. വിഭീഷണൻ ഇതുകേട്ടതും, ഇരുവരുടേയും ശരീരങ്ങളും പുളികിതമായി; അവർ ശ്രീരാമന്റെ ഗുണഗണങ്ങളെ സ്മരിച്ചുകൊണ്ട് ആനന്ദമഗ്നരായി. (6)

**ചൗ:**

**സുനഹു പവനസുത് രഹനി ഹമാരീ –**
**ജിമി ദസനൻഹി മഹുँ ജീഭ് ബിചാരീ,**

**താത് കബ്ഹു് മൊഹി ജാനി അനാഥാ –**
**കരിഹഹിം കൃപാ ഭാനുകുല് നാഥാ. 1**

**താമസ് തനു കഛു സാധന് നാഹീം –**
**പ്രീതി ന പദ് സരോജ് മന് മാഹീം,**
**അബ് മൊഹി ഭാ ഭരോസ് ഹനുമന്താ –**
**ബിനു ഹരികൃപാ മിലഹി നഹിം സന്താ. 2**

**ജൗം ഘുബീര് അനുഗ്രഹ് കീൻഹാ –**
**തൗ തുംഹ് മോഹി ദരസു ഹഠി ദീൻഹാ,**
**സുനഹു ബിഭീഷന് പ്രഭു കൈ രീതീ –**
**കരഹിം സദാ സേവക് പര് പ്രീതീ. 3**

**കഹഹു കവന് മൈം പരമ് കുലീനാ –**
**കപി ചഞ്ചല് സബ്ഹീം ബിധി ഹീനാ,**
**പ്രാത് ലേഇ ജോ നാമ് ഹമാരാ –**
**തെഹി ദിന് താഹി ന മിലൈ അഹാരാ. 4**

"ഹേ വായുപുത്ര, കേൾക്കൂ. ഞാനിവിടെ താമസിക്കുന്ന അവസ്ഥ പല്ലുകൾക്കിടയിൽപ്പെട്ട നാവിനെപ്പോലാണ്. പ്രിയസഖേ, എന്നെ അനാഥനെന്നറിഞ്ഞ് രവികുലനാഥൻ എന്നോട് അദ്ദേഹത്തിന്റെ കൃപ കാണിക്കുമോ? താമസരൂപം (രാക്ഷസൻ) കൊണ്ട എനിക്ക് സാധന യൊന്നും ചെയ്യാൻ സാധിക്കില്ല. എന്റെ മനസ്സിൽ പ്രഭുവിന്റെ പാദകമലങ്ങളിൽ പ്രീതി തോന്നുന്നില്ല. പക്ഷെ ഹേ ഹനുമൻ, ശ്രീരാമൻ എന്മേൽ തന്റെ കൃപ പൊഴിയുമെന്ന് ഇപ്പോളെനിക്കു വിശ്വാസമുണ്ട്, എന്തെന്നാൽ ശ്രീഹരിയുടെ കൃപയില്ലാതെ സാധുജനത്തെ ഒരുവന്ന് ദർശിക്കുവാൻ കഴിയില്ല. രഘുവീരന്റെ അനുഗ്രഹത്താലാണ് ഞാൻ കേൾക്കാതെ തന്നെ അങ്ങയുടെ ദർശനത്താൽ അങ്ങെന്നെ അനുഗ്രഹി ച്ചിരിക്കുന്നത്." "വിഭീഷണ, കേൾക്കൂ. പ്രഭു തന്റെ സേവകന്മാരുടെ മേൽ സദാ പ്രീതിയുള്ളവനാണ്. പ്രഭുവിന്റെ സ്വഭാവമാണത്. പറയൂ, ഞാനേതു കുലീനകുലത്തിലാണ് ജനിച്ചിരിക്കുന്നത്? ചഞ്ചലനായ വാനരൻ, എല്ലാ വിധത്തിലും നീചൻ, അതികാലത്ത് ആരെങ്കിലും ഞങ്ങളുടെ പേർ

പറഞ്ഞാൽ മതി അന്നയാൾ ഭക്ഷണമൊന്നും കഴിയ്ക്കാതെ കഴിയേണ്ടി വരും.''

**ദോ:**

**അസ് മൈം അധമ് സഖാ സുനു മോഹൂ പര് രഘുബീർ.**
**കീൻഹീ കൃപാ സുമിരി ഗുന് ഭരേ ബിലോചന് നീര്.** **(7)**

''ഹേ സഖേ, കേൾക്കൂ, ഞാൻ ഇത്രയും അധമനാണെങ്കിലും, രഘുവീരൻ എന്റെ മേൽ കൂടി തന്റെ കൃപയെ പൊഴിഞ്ഞിരിയ്ക്കുന്നു.'' പ്രഭുവിന്റെ ഗുണഗണങ്ങളെ സ്മരിച്ചപ്പോൾ അവന്റെ കണ്ണുകൾ കണ്ണീർകൊണ്ട് നിറഞ്ഞു. (7)

**ചൗ:**

**ജാനത്ഹൂ് അസ് സ്വാമി ബിസാരീ –**
**ഫിരഹിം തെ കാഹെ ന ഹോഹിം ദുഖാരീ,**
**എഹി ബിധി കഹത് രാമ് ഗുന് ഗ്രാമാ –**
**പാവാ അനിർബാച്യ് ബിശ്രാമാ.** **1**

**പുനി സബ് കഥാ ബിഭീഷന് കഹീ –**
**ജെഹി ബിധി ജനക്സുതാ തഹ് രഹീ,**
**തബ് ഹനുമന്ത് കഹാ സുനു ഭ്രാതാ –**
**ദേഖീ ചഹഉ് ജാനകീ മാതാ.** **2**

**ജുഗുതി ബിഭീഷന് സകല് സുനാഈ –**
**ചലെഉ പവനസുത് ബിദാ കരാഈ,**
**കരി സൊഇ രൂപ് ഗയഉ പുനി തഹവാ് –**
**ബന് അസോക് സീതാ രഹ് ജഹവാ്.** **3**

**ദേഖി മന്ഹി മഹു് കീൻഹ് പ്രനാമാ –**
**ബൈഠെഹിം ബീതി ജാത് നിസി ജാമാ,**
**കൃസ് തനു സീസ് ജടാ എക് ബേനീ –**
**ജപതി ഹൃദയ് രഘുപതി ഗുന് ശ്രേനീ.** **4**

''അറിഞ്ഞുകൊണ്ട് ഈവിധമുള്ള സ്വാമിയെ വിസ്മരിയ്ക്കുകയും വലയുകയും ചെയ്യുന്നവർ ദു:ഖിതരാകുന്നതിൽ ആശ്ചര്യമില്ല.'' ഈവിധം ശ്രീരാമന്റെ ഗുണഗണങ്ങളെ സ്തുതിച്ചുകൊണ്ട് വർണ്ണിയ്ക്കാനാവാത്ത സമാധാനമടഞ്ഞു. പിന്നെ വിഭീഷണൻ ജാനകി അവിടെ, എങ്ങിനെ വസിയ്ക്കുന്നുവെന്ന് പറഞ്ഞു. അപ്പോൾ ഹനുമാൻ പറഞ്ഞു: ''ഹേ ഭ്രാതാവേ, കേൾക്കൂ. ഞാൻ സീതാമാതാവിനെ കാണാനാഗ്രഹിയ്ക്കുന്നു.'' വിഭീഷണൻ അവനോട് സീതയെ കാണാനുള്ള വഴിയെല്ലാം പറഞ്ഞു കൊടുത്തു. വായുപുത്രൻ വിഭീഷണനോട് വിടവാങ്ങിക്കൊണ്ട് പോയി. മുമ്പേ പോലെ സൂക്ഷ്മരൂപം പൂണ്ട് സീതയിരുന്ന അശോകവനത്തിലേയ്ക്കു തിരിച്ചു. അവളെ കണ്ടതും അവൻ അവളെ മനസാ വണങ്ങി. അവൾ ഇരുന്നുകൊണ്ടുതന്നെ രാത്രി കഴിയ്ക്കുകയായിരുന്നു. ശരീരം ശോഷിച്ച്, തലയിൽ ഒററ ജടയോടെ തന്നെത്താൻ ശ്രീരാമന്റെ ഗുണഗണങ്ങളെ ഉരുവിട്ടു കൊണ്ടിരുന്നു.

**ദോ:**

**നിജ് പദ് നയന് ദിഏം മന് രാമ് പദ് കമല് ലീന്,**
**പരമ് ദുഖീ ഭാ പവന്സുത് ദേഖി ജാനകീ ദീന്. (8)**

അവൾ തന്റെ കണ്ണുകൾ സ്വന്തം കാലടികളിൽ പതിപ്പിച്ചിരുന്നു. അവളുടെ മനസ്സ് ശ്രീരാമന്റെ പാദകമലങ്ങളുടെ സ്മരണയിൽ ലയിച്ചിരുന്നു. ജാനകിയുടെ ദീനാവസ്ഥ കണ്ട് വായുപുത്രൻ അത്യന്തം ദു:ഖിതനായി. (8)

**ചൗ:**

**തരു പല്ലവ് മഹു് രഹാ ലുകാഈ –**
**കരഇ ബിചാര് കരൗ് കാ ഭാഈ,**
**തെഹി അവസര് രാവന് തഹ് ആവാ –**
**സംഗ് നാരി ബഹു കിഏ് ബനാവാ. 1**

**ബഹു ബിധി ഖല് സീതഹി സമുഝാവാ –**
**സാമ് ദാന് ഭയ് ഭേദ് ദിഖാവാ,**

**കഹ് രാവനു സുനു സുമുഖി സയാനീ –**
**മന്ദോദരീ ആദി സബ് രാനീ. 2**

**തവ അനുചരീം കരഉ് പന് മോരാ –**
**ഏക് ബാര് ബിലോക് മമ ഓരാ,**
**തൃന് ധരി ഓട് കഹതി ബൈദേഹീ –**
**സുമിരി അവധ്പതി പരമ് സനേഹീ. 3**

**സുനു ദസമുഖ് ഖദ്യോത് പ്രകാസാ –**
**കബ്ഹു് കി നലിനീ കരഇ ബികാസാ,**
**അസ് മന് സമഝു കഹതി ജാനകീ –**
**ഖല് സുധി നഹിം രഘുബീര് ബാന് കീ. 4**

**സഠ് സുനേം ഹരി ആനെഹി മോഹീ –**
**അധമ് നിലജ്ജ് ലാജ് നഹിം തോഹീ. 5**

ഒരു മരത്തിന്റെ ഇലകളിൽ മറഞ്ഞുകൊണ്ട് അവൻ സ്വയം മനസ്സിൽ വിചാരിച്ചു: 'ഹാ! ഞാനെന്തു ചെയ്യണം.' അതേ സമയം സർവാഭരണ ഭൂഷിതനായി ഒരുകൂട്ടം സ്ത്രീകളോടുകൂടി രാവണൻ അവിടെ എത്തി. ആ ദുഷ്ടൻ സീതയെ സാമം ദാനം ഭയം ഭേദം തുടങ്ങിയ പലവിധ വഴികളിൽ മനസ്സിലാക്കാൻ ശ്രമിച്ചു. രാവണൻ പറഞ്ഞു: "ഹേ സുമുഖി, സമർഥേ, കേൾക്കൂ. ഞാനാണയിട്ടു പറയുന്നു, ഒരു പ്രാവശ്യമെങ്കിലും നീ എന്റെ നേരെ നോക്കിയാൽ ഞാൻ മന്ദോദരിയേയും ബാക്കിയുള്ള റാണിമാരേയും നിന്റെ കൈയ്യാൾക്കളാക്കാം." ഒരു പുല്ലിനെ തനിയ്ക്കും രാവണന്നുമിടയിൽ ഇട്ടുകൊണ്ട് പരമസ്നേഹിയായ അയോദ്ധ്യാപതിയെ സ്മരിച്ചുകൊണ്ട് വൈദേഹി പറഞ്ഞു: "ഹേ ദശമുഖ, കേൾക്കൂ, ഒരു താമരപ്പൂവ് മിന്നാമിനുങ്ങിന്റെ തിളക്കത്തിൽ വിരിയുമോ? മനസ്സിൽ ഇത് ചിന്തിച്ചു നോക്കൂ. ഹേ ദുഷ്ട, ഒരുപക്ഷേ നിനക്ക് ശ്രീരാമന്റെ ബാണങ്ങളെപ്പററി അറിയില്ല. എന്റെ അടുത്ത് ആരുമില്ലാത്ത സമയം നോക്കി നീ എന്നെ അപഹരിച്ചുകൊണ്ടു വന്നു. ഹേ ദുഷ്ട, അധമനും നിർല്ലജ്ജനുമായ നിനക്ക് മാനമെന്നതില്ല.

**ദോ:**

**ആപുഹി സുനി ഖദ്യോത് സമ് രാമ്ഹി ഭാനു സമാന്,**
**പരുഷ് ബചന് സുനി കാഢി അസി ബോലാ അതി ഖിസിആന്. (9)**

തന്നെ ഒരു മിന്നാമിനുങ്ങിന്നും, ശ്രീരാമനെ സൂര്യന്നും തുലനയാക്കി പറയുന്നതു കേട്ട്, അവളുടെ കടുത്ത വാക്കുകളാൽ കോപിഷ്ഠനായി ആ രാക്ഷസൻ തന്റെ വാളൂരി പറഞ്ഞു: (9)

**ചൗ:**

**സീതാ തൈം മമ കൃത് അപമാനാ –**
**കടിഹഉ് തവ സിര് കഠിന് കൃപാനാ,**
**നാഹിം ത് സപദി മാനു മമ ബാനീ –**
**സുമുഖി ഹോതി ന ത് ജീവന് ഹാനീ. 1**

**സ്യമ് സരോജ് ദാമ് സമ് സുന്ദര് –**
**പ്രഭു ഭുജ് കരി കര സമ് ദസകന്ധര്,**
**സോ ഭുജ് കണ്ഠ് കി തവ അസി ഘോരാ –**
**സുനു സഠ് അസ് പ്രവാന് പന് മോരാ. 2**

**ചന്ദ്രഹാസ് ഹരു മമ പരിതാപം –**
**രഘുപതി ബിരഹ് അനല് സംജാതം,**
**സീതല് നിസിത് ബഹസി ബര് ധാരാ –**
**കഹ് സീതാ ഹരു മമ ദുഖ് ഭാരാ. 3**

**സുനത് ബചന് പുനി മാരന് ധാവാ –**
**മയ്തനയാഉ് കഹി നീതി ബുഝാവാ,**
**കഹെസി സകല് നിസിചരിൻഹ് ബൊലാഇ –**
**സീതഹി ബഹു ബിധി ത്രാസഹു ജാഇ. 4**

**മാസ് ദിവസ് മഹു് കഹാ ന മാനാ –**
**തൗ മൈം മാരബി കാഢി കൃപാനാ. 5**

''ഹേ സീതേ, നീ എന്നെ അവമാനിയ്ക്കുന്നു. അതിനാൽ ഞാൻ നിന്റെ തലയെ എന്റെ ഈ ഘോരമായ വാളുകൊണ്ട് വെട്ടി മുറിയ്ക്കും. ഹേ

സുന്ദരി, എന്റെ ആദേശം ഉടൻ അനുസരിയ്ക്കൂ, അഥവാ നീ നിന്റെ ജീവൻ നഷ്ടപ്പെടും." "ഹേ ദശശിരസ്സേ, എന്റെ സ്വാമിയുടെ കൈ നീലത്താമര പ്പൂവിന്റെ തണ്ടുപോലെ സുന്ദരവും, സമവും, ആനയുടെ തുമ്പിക്കൈ പോലെ നീണ്ടതുമാണ്. ഹേ മൂഢ, ഒന്നുകിൽ ആ കൈ അഥവാ നിന്റെ ഘോരമായ വാൾ എന്റെ കഴുത്തിൽ വീഴും. ഇതെന്റെ ആണയാണ്. ഹേ ചന്ദ്രഹാസ, (രാവണൻ ശിവനിൽ നിന്നും ലഭിച്ച വാൾ) എന്റെ ഹദ്രയ ത്തിലെ രാഘവനിൽനിന്നുമുള്ള വിരഹതാപത്തെ എടുത്തുകളയൂ. നീ കുളിർമ്മയും മൂർച്ചയുമുള്ളതാണ്, അതിനാൽ എന്റെ ശോകഭാരത്തെ നശിപ്പിയ്ക്കൂ." എന്ന് സീത പറഞ്ഞു. ഇതു കേട്ട് അവൻ അവളെ കൊല്ലാൻ ഒരുമ്പിട്ടു. മയന്റെ മകളായ മന്ദോദരി ഇടപെട്ട് നല്ലവാക്കു പറഞ്ഞ് അവനെ സമാധാനിപ്പിച്ചു. അവിടത്തെ എല്ലാ രാക്ഷസികളേയും വിളിച്ച് അവൻ പറഞ്ഞു. "പോയി അവളെ പലവിധത്തിൽ ഭീഷണിപ്പെടുത്തു വിൻ. ഒരു മാസത്തിനകം അവൾ എന്റെ വാക്കു മാനിച്ചില്ലെങ്കിൽ ഞാൻ എന്റെ വാളൂരി അവളുടെ തല വെട്ടും."

**ദോ:**

**ഭവന് ഗയഉ ദസകന്ധര് ഇഹാँ പിസാചിനി ബൃന്ദ്,**
**സീതഹി ത്രാസ് ദെഖാവഹിം ധരഹിം രൂപ് ബഹു മന്ദ്. (10)**

രാവണൻ അരമനയിലേയ്ക്ക് മടങ്ങിച്ചെന്നു. അശോകവനത്തിലെ രാക്ഷസി കൾ പലവിധ വികൃതരൂപങ്ങൾ ധരിച്ച് സീതയെ ഭീഷണിപ്പെടുത്തി. (10)

**ചൗ:**

**ത്രിജടാ നാമ് രാച്ഛസീ ഏകാ –**
**രാമ് ചരന് രതി നിപുന് ബിബേകാ,**
**സബൻഹൗ ബോലി സുനാഎസി സപ്നാ –**
**സീതഹി സേഇ കരഹു ഹിത് അപ്നാ. 1**

**സപ്നേം ബാനര് ലങ്കാ ജാരീ –**
**ജാതുധാന് സേന് സബ് മാരീ,**
**ഖര് ആരൂഢ് നഗ്ന് ദസസീസാ –**
**മുണ്ഡിത് സിര് ഖണ്ഡിത് ഭുജ് ബീസാ. 2**

**എഹി ബിധി സോ ദച്ഛിന് ദിസി ജാഇഊ –**
**ലങ്കാ മനഹു് ബിഭീഷന് പാഇഊ,**
**നഗര് ഫിരീ രഘുബീര് ദൊഹാഇഊ –**
**തബ് പ്രഭു സീതാ ബോലി പഠാഇഊ. 3**

**യഹ് സപ്നാ മൈം കഹഉ് പുകാരീ –**
**ഹോഇഹി സത്യ് ഗഏ് ദിന് ചാരീ,**
**താസു ബചന് സുനി തേ സബ് ഡരീം –**
**ജനകസുതാ കേ ചരനൻഹി പരീം. 4**

ത്രിജടയെന്നുപേരുള്ള ഒരു രാക്ഷസി ശ്രീരാമപാദങ്ങളിൽ ഭക്തിയും വിവേകവും നിപുണതയുമുള്ളവളായിരുന്നു. അവൾ അവളുടെ തോഴീ മാരെയെല്ലാം വിളിച്ച് അവൾ കണ്ട സ്വപ്നത്തെപ്പററി പറഞ്ഞ് തങ്ങളുടെ നന്മയ്ക്കുവേണ്ടി സീതയെ സേവചെയ്യുവാൻ നിർബന്ധിയ്ക്കുകയും ചെയ്തു. ''എന്റെ സ്വപ്നത്തിൽ ഒരു വാനരൻ ലങ്കയെ കത്തിച്ചു, സമസ്തരാക്ഷസ ഭടന്മാരും കൊല്ലപ്പെട്ടു. രാവണൻ നഗ്നനായി, തല മുണ്ഡനം ചെയ്ത്, ഇരുപതു കൈകളും വെട്ടി മുറിയ്ക്കപ്പെട്ട് ഒരു കഴുതമേൽ കയറി തെക്കു ദിശയിലേയ്ക്ക് പോകുന്നതായി കണ്ടു. ലങ്ക മുഴുവൻ വിഭീഷണന്റെ വശം പോകുന്നതായി തോന്നി. ശ്രീരാമന്റെ വിജയം നഗരം മുഴുവൻ ഘോഷി യ്ക്കപ്പെട്ടു. പിന്നെ ശ്രീരാമൻ സീതയെ കൊണ്ടുവരാനായി പറഞ്ഞയച്ചു. ഈ സ്വപ്നം കുറച്ചു ദിവസങ്ങൾക്കകം സത്യമാകുമെന്ന് ഞാൻ ഉറക്കെ ഘോഷിയ്ക്കുന്നു.'' എല്ലാവരും അവളുടെ വാക്കുകൾ കേട്ട് ഭയപ്പെട്ട് ജാനകിയുടെ പാദങ്ങളിൽ വീണു.

**ദോ:**
**ജഹ് തഹ് ഗഈം സകല് സബ് സീതാ കര് മന് സോച്,**
**മാസ് ദിവസ് ബീതേം മൊഹി മാരിഹി നിസിചര് പോച്. (11)**

പിന്നെ അവരെല്ലാവരും പല ദിക്കുകളിലേയ്ക്ക് പോയി. സീത തന്നെത്താൻ ചിന്തിച്ചു: 'ഒരു മാസത്തിന്റെ അവസാനത്തിൽ ഈ ദുഷ്ടരാക്ഷസൻ എന്നെ വധിയ്ക്കും.' (11)

ചൗ:

ത്രിജടാ സന് ബോലീം കര് ജോരീ –
മാതു ബിപതി സംഗിനി തൈം മോരീ,
തജൗം ദേഹ് കരു ബേഗി ഉപാഇൗ –
ദുസഹ് ബിരഹു അബ് നഹിം സഹി ജാഇൗ. 1

ആനി കാഠ് രചു ചിതാ ബനാഇൗ –
മാതു അനല് പുനി ദേഹി ലഗാഇൗ,
സത്യ് കരഹി മമ പ്രീതി സയാനീ –
സുനൈ കൊ ശ്രുവന് സൂല് സമ് ബാനീ. 2

സുനത് ബചന് പദ് ഗഹി സുഝാഎസി –
പ്രഭു പ്രതാപ് ബല് സുജസു സുനാഎസി.
നിസി ന അനല് മില് സുനു സുകുമാരീ –
അസ് കഹി സോ നിജ് ഭവന് സിധാരീ 3

കഹ് സീതാ ബിധി ഭാ പ്രതികൂലാ –
മിലിഹി ന പാവക് മിടിഹി ന സൂലാ,
ദേഖിഅത് പ്രഗട് ഗഗന് അംഗാരാ –
അവനി ന ആവത് ഏകഉ താരാ. 4

പാവക്മയ് സസി സ്രവത് ന ആഗീ –
മാനഹുँ മോഹി ജാനി ഹത ഭാഗി,
സുനഹി ബിനയ് മമ ബിടപ് അസോകാ –
സത്യ് നാമ് കരു ഹരു മമ സോകാ. 5

നൂതന് കിസലയ് അനല് സമാനാ –
ദേഹി അഗിനി ജനി കരഹി നിദാനാ,
ദേഖി പരമ് ബിരഹാകുല് സീതാ –
സോ ഛന് കപിഹി കല്പ് സമ് ബീതാ. 6

കൈകൾ കൂപ്പിക്കൊണ്ട് അവൾ ത്രിജടയോട് പറഞ്ഞു: ''മാതാവേ, ആപത്തു കാലത്ത് നിങ്ങൾ മാത്രമേ എനിയ്ക്ക് തുണയായിട്ടുള്ളൂ. ആതി

നാൽ ഈ ശരീരത്തെ ത്യജിയ്ക്കുവാനായി വേഗം ഒരു വഴി കണ്ടുപിടിയ്ക്കൂ. എനിയ്ക്ക് ഈ ദുസ്സഹമായ വിരഹദു:ഖം ഇനിയും സഹിയ്ക്കാനാവില്ല. കുറച്ച് വിറകു കൊണ്ടുവന്ന് ഒരു ചിതയുണ്ടാക്കി അതിനെ കത്തിയ്ക്കൂ. ഈവിധം ഹേ സമർത്ഥേ, എന്റെ സ്വാമിയുടെ മേലുള്ള എന്റെ പ്രേമം സത്യമാണെന്ന് തെളിയിയ്ക്കൂ. ശൂലം പോലെ തറയ്ക്കുന്ന രാവണന്റെ വാക്കുകളെ ആർക്കു കേൾക്കാൻ കഴിയും?'' ഈ വാക്കുകൾ കേട്ട് അവൾ സീതയുടെ കാലുകൾ പിടിച്ചുകൊണ്ട് അവളുടെ സ്വാമിയുടെ പ്രതാപവും ബലവും യശസ്സും പററി പറഞ്ഞ് അവളെ സമാധാനിപ്പിച്ചു. ''ഹേ സുകുമാരി, കേൾക്കൂ, രാത്രിസമയം തീ കിട്ടില്ല.'' എന്നു പറഞ്ഞ് അവൾ തന്റെ വീട്ടിലേയ്ക്കു പോയി. സീത (സ്വയം) പറഞ്ഞു: 'വിധി തന്നെ എനിയ്ക്കു പ്രതികൂലമായിരിയ്ക്കുന്നു. തീ കിട്ടാനുമില്ല, എന്റെ ഈ വേദന ശമിയ്ക്കുകയുമില്ല. ആകാശത്തിൽ തീപ്പൊരികൾ കാണപ്പെടുന്നു. പക്ഷെ ഒരു നക്ഷത്രം പോലും ഭൂമിയിൽ വീഴുന്നില്ല. എന്റെ ഭാഗ്യഹീനതയെ അറിഞ്ഞുകൊണ്ടെന്ന പോലെ അഗ്നിമയനായ ചന്ദ്രനും തീമഴ പൊഴിയുന്നില്ല. ഹേ അശോകവൃക്ഷമേ എന്റെ പ്രാർത്ഥന കേൾക്കൂ. എന്റെ ശോകത്തെ നീക്കി നിന്റെ പേരിനെ സത്യമാക്കൂ. നിന്റെ പുതിയ തളിരുകൾ തീയിന്നു സമാനമാണ്. എനിയ്ക്ക് അഗ്നിയെ തന്ന് എന്റെ വേദനയെ ഇനിയും അധികരിയ്ക്കാതിരിയ്ക്കൂ.' തന്റെ പ്രിയതമന്റെ വിരഹതാപത്താൽ സങ്കടപ്പെടുന്ന സീതയെ കണ്ട് ഹനുമാന്ന് ഒരുക്ഷണം ഒരു യുഗം പോലിരുന്നു.

**സോ:**

**കപി കരി ഹൃദയ്ँ ബിചാര് ദീൻഹി മുദ്രികാ ഡാരി തബ്,**
**ജനു അസോക് അംഗാര് ദീൻഹ് ഹരഷി ഉഠി കര് ഗഹെഉ. (12)**

പിന്നെ തന്നെത്താൻ ചിന്തിച്ചുകൊണ്ട് ഹനുമാൻ മുദ്രികാ മോതിരത്തെ താഴത്തിട്ടു. അത് (അവളുടെ പ്രാർത്ഥനയുടെ ഉത്തരമായി) അശോകവൃക്ഷം തീപ്പൊരി പൊഴിഞ്ഞപേലെയിരുന്നു. അവൾ സന്തോഷത്തോടെ അതിനെ തന്റെ കൈയ്യിലെടുത്തു. (12)

**ചൗ:**

**തബ് ദേഖീ മുദ്രികാ മനോഹര് –**
**രാമ് നാമ് അങ്കിത് അതി സുന്ദര്,**
**ചകിത് ചിതവ് മുദരീ പഹിചാനീ –**
**ഹരഷ് ബിഷാദ് ഹൃദയ്ँ അകുലാനീ. 1**

**ജീതി കൊ സകഇ അജയ് രഘുരാഈ –**
**മായാ തേം അസി രചി നഹിം ജാഈ,**
**സീതാ മന് ബിചാര് കര് നാനാ –**
**മധുര് ബചന് ബോലെഉ ഹനുമാനാ. 2**

**രാമചന്ദ്ര് ഗുന് ബരനൈ ലാഗാ –**
**സുനത്ഹിം സീതാ കര് ദുഖ് ഭാഗാ,**
**ലാഗീം സുനൈം ശ്രവന് മന് ലാഈ –**
**ആദിഹു തേം സബ് കഥാ സുനാഈ. 3**

**ശ്രവനാമൃത് ജെഹിം കഥാ സുഹാഈ –**
**കഹീ സൊ പ്രഗട് ഹോതി കിന് ഭാഈ,**
**തബ് ഹനുമന്ത് നികട് ചലി ഗയഊ –**
**ഫിരി ബൈഠീം മന് ബിസ്മയ് ഭയഊ. 4**

**രാമ് ദൂത് മൈം മാതു ജാനകീ –**
**സത്യ് സപഥ് കരുനാനിധാന് കീ,**
**യഹ് മുദ്രികാ മാതു മൈം ആനീ –**
**ദീൻഹി രാമ് തുംഹ് കഹ്ँ സഹിദാനീ. 5**

**നര് ബാനര് ഹി സംഗ് കഹു കൈസേം –**
**കഹീ കഥാ ഭഇ സംഗതി ജൈസേം. 6**

ഇപ്പോൾ അവൾ ശ്രീരാമന്റെ പേർ എഴുതിയിരുന്ന അതിസുന്ദരമായ ആ മോതിരത്തെ കണ്ടു. മോതിരത്തെ തിരിച്ചറിഞ്ഞ് അവൾ അതിനെ ആശ്ചര്യത്തോടെ നോക്കി; മനസ്സിൽ സന്തോഷവും സങ്കടവും കലർന്ന ഭാവത്തോടെ വ്യാകുലയായി. 'അജയനായ രാഘവനെ ആർക്കു

ജയിക്കാൻ കഴിയും? ഇങ്ങിനെയൊരു മോതിരത്തെ മായകൊണ്ട് ഉണ്ടാക്കാൻ സാദ്ധ്യമല്ല.' ഈവിധം നാനാവിധത്തിൽ സീത ചിന്തിച്ചു കൊണ്ടിരിക്കേ, ഹനുമാൻ മധുരമായ മൊഴികളിൽ ശ്രീരാമചന്ദ്രന്റെ ഗുണഗണങ്ങളെ വർണ്ണിച്ചു. അതു കേട്ടതും സീതയുടെ ദു:ഖം പറന്നു പോയി. ഹനുമാൻ തുടക്കം മുതൽ പറഞ്ഞ കഥ മുഴുവൻ തന്റെ ചെവികൾ കൊണ്ടും മനസ്സുകൊണ്ടും കേട്ടു. 'എന്തുകൊണ്ടാണ് ചെവികൾക്കമൃതം പോലുള്ള ഈ കഥ പറഞ്ഞവൻ പ്രകടമാകുന്നില്ല?' അപ്പോൾ ഹനുമാൻ അവളെ സമീപിച്ചു. സീത വിസ്മയത്തോടെ അവനെ തന്റെ പിന്നിലാക്കി ഇരുന്നു. ''ഹേ ജാനകീമാതാവെ, ഞാൻ ശ്രീരാമന്റെ ദൂതനാണ്, കരുണാനിധിയായ സ്വാമിയാണയായി പറയുന്നു. അമ്മേ, ഈ മോതിരത്തെ കൊണ്ടുവന്നത് ഞാനാണ്. ശ്രീരാമൻ ഇതിനെ നിങ്ങൾക്കൊരു ചിഹ്നമായി എന്റെ അടുത്തു തന്നു.'' ''നരനും വാനരനും തമ്മിൽ സംഗം എങ്ങിനെയുണ്ടായെന്നു പറയൂ.'' അപ്പോൾ ഹനുമാൻ നടന്നതെല്ലാം വിസ്താരമായി പറഞ്ഞു.

**ദോ:**

**കപി കേ ബചന് സപ്രേമ് സുനി ഉപജാ മന് ബിസ്വാസ്,**
**ജാനാ മന് ക്രമ് ബചന് യഹ് കൃപാസിന്ധു കര് ദാസ്. (13)**

കപിവരന്റെ സ്നേഹമയമായ വാക്കുകൾ കേട്ട് അവളുടെ മനസ്സ് അവനെ വിശ്വസിച്ചു. അവനെ മനസാ വാചാ കർമ്മണാ കൃപാസിന്ധുവായ പ്രഭു വിന്റെ സേവകനായി തിരിച്ചറിഞ്ഞു. (13)

**ചൗ:**

**ഹരിജന് ജാനി പ്രീതി അതി ഗാഢീ –**
**സജല് നയന് പുലകാവലി ബാഢീ,**
**ബൂഡത് ബിരഹ് ജലധി ഹനുമാനാ –**
**ഭയഹു താത് മോ കഹു് ജലജാനാ. 1**

**അബ് കഹു കുസല് ജാഉ് ബലിഹാരീ –**
**അനുജ് സഹിത് സുഖ് ഭവന് ഖരാരീ,**

**കോമലചിത്ത് കൃപാല് രഘുരാഈ –**
**കപി കെഹി ഹേതു ധരീ നിഠുരാഈ. 2**

**സഹജ് ബാനി സേവക് സുഖ് ദായക് –**
**കബ്ഹുँക് സുരതി കരത് രഘുനായക്,**
**കബ്ഹുँ നയന് മമ സീതല് താതാ –**
**ഹൊഇഹഹിം നിരഖി സ്യാമ് മൃദു ഗാതാ. 3**

**ബചനു ന ആവ് നയന് ഭരെ ബാരീ –**
**അഹഹ നാഥ് ഹൗം നിപട് ബിസാരീ,**
**ദേഖി പരമ് ബിരഹാകുല് സീതാ –**
**ബോലാ കപി മൃദു ബചന് ബിനീതാ. 4**

**മാതു കുസല് പ്രഭു അനുജ് സമേതാ –**
**തവ ദുഖ് ദുഖീ സുകൃപാ നികേതാ,**
**ജനി ജനനീ മാനഹു ജിയ്ँ ഊനാ –**
**തുംഹ് തേ പ്രേമു രാമ് കേം ദൂനാ. 5**

അവൻ ശ്രീഹരിഭക്തനാണെന്നറിഞ്ഞ് അവൾക്ക് അവന്റെ പേരിൽ അത്യധികം പ്രീതിയുണ്ടായി. അവളുടെ കണ്ണുകൾ നിറഞ്ഞു. ശരീരം പുളകം കൊണ്ടു. "പ്രിയ ഹനുമൻ, ശോകസാഗരത്തിൽ മുഴുകിക്കൊണ്ടിരുന്ന എനിയ്ക്ക് നീ ഒരു തോണിപോലെ വന്നു. ഇപ്പോൾ കരുണാനിധിയായ ശ്രീരാമന്റെയും അനുജന്റെയും കുശലത്തെപ്പററി പറയൂ. എന്തു കാരണം കൊണ്ടാണ് കോമളചിത്തനും കൃപാലുവുമായ രാഘവൻ ഇത്ര കഠിനഹൃദയനായിരിയ്ക്കുന്നത്? സ്വഭാവം കൊണ്ട് തന്റെ സേവകന്മാർക്ക് സുഖത്തെ കൊടുക്കുന്ന രഘുവരൻ എന്നെപ്പററി ഓർമ്മിയ്ക്കുന്നുണ്ടോ? പ്രിയ ഹനുമൻ, ആ ശ്യാമവും കോമളവുമായ ശരീരത്തെ കണ്ട് എന്റെ കണ്ണുകൾ ആനന്ദിയ്ക്കുമോ?" വാക്കുകൾ പതറി, അവളുടെ കണ്ണുകൾ നിറഞ്ഞുവഴിഞ്ഞു. 'ഹാ എന്റെ സ്വാമീ, നിങ്ങൾ എന്നെ തീരെ മറന്നിരിയ്ക്കുന്നു.' തന്റെ പ്രഭുവിൽനിന്നുമുള്ള വിരഹം കാരണം അത്യന്തം ശോകാകുലയായ സീതയുടെ ദശ കണ്ട് ഹനുമാൻ അവളോട് വിനയപൂർവം പറഞ്ഞു: "മാതാവേ, പ്രഭുവിന്നും അദ്ദേഹത്തിന്റെ അനുജന്നും കുശലം

തന്നെയാണ്. പക്ഷേ കൃപാനിധി നിങ്ങളുടെ ദു:ഖം കാരണം ദു:ഖിതനാണ്. ഹേ ജനനി മനസ്സിൽ ദു:ഖം വേണ്ട. നിങ്ങൾക്ക് അദ്ദേഹത്തിന്റെ മേലുള്ള പ്രേമത്തിന്റെ ഇരട്ടി സ്നേഹം അദ്ദേഹത്തിന്ന് നിങ്ങളോടുണ്ട്. "

**ദോ:**

**രഘുപതി കര് സന്ദേസു അബ് സുനു ജനനീ ധരി ധീര്,**
**അസ് കഹി കപി ഗദ്ഗദ് ഭയഉ ഭരേ ബിലോചന് നീര്. (14)**

"ഹേ മാതാവേ, സമാധാനത്തോടെ രഘുവരന്റെ സന്ദേശത്തെ ഇപ്പോൾ കേൾക്കൂ." ഇത്രയും പറഞ്ഞപ്പോഴേയ്ക്കും കപിവരന്റെ ശബ്ദം ഗദ്ഗദമായി കണ്ണുകൾ നിറഞ്ഞു. (14)

**ചൗ:**

**കഹെഉ രാമ് ബിയോഗ് തവ സീതാ –**
**മോ കഹു് സകല് ഭഏ ബിപരീതാ,**
**നവ തരു കിസലയ് മനഹു് കൃസാനൂ –**
**കാല് നിസാ സമ് നിസി സസി ഭാനൂ. 1**

**കുബലയ് ബിപിന് കുന്ത് ബന് സരിസാ –**
**ബാരിദ് തപത് തേല് ജനു ബരിസാ,**
**ജേ ഹിത് രഹേ കരത് തെഇ പീരാ –**
**ഉരഗ് സ്വാസ് സമ് ത്രിബിധ് സമീരാ. 2**

**കഹെഹൂ തേം കഛു ദുഖ് ഘടി ഹോഇൗ –**
**കാഹി കഹൗം യഹ് ജാന് ന കോഇൗ,**
**തത്വ് പ്രേമ് കര് മമ അരു തോരാ –**
**ജാനത് പ്രിയാ ഏകു മനു മോരാ. 3**

**സോ മനു സദാ രഹത് തൊഹി പാഹീം –**
**ജാനു പ്രീതി രസു എതനെഹി മാഹീം,**
**പ്രഭു സന്ദേസു സുനത് ബൈദേഹീ –**
**മഗന് പ്രേമ് തന് സുധി നഹിം തേഹീ 4**

**കഹ് കപി ഹൃദയ് ധീര് ധരു മാതാ –**
**സുമിരു രാമ് സേവക് സുഖ്ദാതാ,**
**ഉര് ആനഹു രഘുപതി പ്രഭുതാഈ –**
**സുനി മമ ബചന് തജഹു കദ്രാഈ. 5**

"ശ്രീരാമൻ പറഞ്ഞു: 'ഹേ സീതേ, നിന്നിൽനിന്നും വേർപെട്ട സമയം മുതൽ എല്ലാം തന്നെ വിപരീതമായിത്തീർന്നിരിയ്ക്കുന്നു. വൃക്ഷങ്ങളിലെ പുതിയ തളിരിലകൾ തീ നാളങ്ങൾ പോലിരിയ്ക്കുന്നു. രാത്രികൾ കാളരാത്രികൾ പോലെയും. ചന്ദ്രൻ സൂര്യനെപ്പോലെ ചുട്ടെരിയ്ക്കുന്നു. താമരപ്പൂമെത്ത നിലത്ത് വിരിയ്ക്കപ്പെട്ട കുന്തങ്ങൾ പോലെയാണ്. മേഘങ്ങൾ വർഷിയ്ക്കുന്നത് തിളച്ച എണ്ണ പോലെയിരിയ്ക്കുന്നു. മുമ്പ് ഹിതമായിരുന്നവ ഇപ്പോൾ വേദനയുളവാക്കുന്നു. തണുത്ത മൃദുവായ വാസനയുള്ള കാററ് സർപ്പത്തിന്റെ ചീററൽ പോലുണ്ട്. തന്റെ വേദന ആരോടെങ്കിലും പറഞ്ഞാൽ കുറച്ചു കുറയും, പക്ഷേ ഞാനാരോട് ഇതിനെപ്പററി പറയും? എന്തെന്നാൽ അതിനെ പറഞ്ഞാൽ മനസ്സിലാകുന്നവരാരുമില്ല. പ്രിയേ, നിന്നെയും എന്നെയും ബന്ധിയ്ക്കുന്ന സ്നേഹപാശത്തിന്റെ വസ്തുത എന്റെ ആത്മാവിന്നു മാത്രമേ അറിയുള്ളൂ. ആ മനസ്സ് നിന്റെ കൂടെയാണിരിയ്ക്കുന്നത്. എന്റെ പ്രേമത്തിന്റെ സത്ത് ഇതാണെന്നറിയൂ.' " പഭുവിന്റെ സന്ദേശം കേട്ടതും ജാനകി ഇത്രയും പ്രേമമഗ്നയായിത്തീർന്നു – അവൾ തന്റെ ശരീരത്തിന്റെ അസ്തിത്വം മറന്നു. വാനരൻ പറഞ്ഞു: "അമ്മേ, ധൈര്യമായിരിയ്ക്കൂ. ദാസന്മാർക്കു സുഖത്തെ കൊടുക്കുന്ന ശ്രീരാമനെ സ്മരിയ്ക്കൂ. രഘുപതിയുടെ പ്രഭാവത്തെ മനസ്സിൽ ധ്യാനിച്ച് എന്റെ വാക്കു കേട്ട് ദുർബലതയെ ത്യജിയ്ക്കൂ."

**ദോ:**
**നിസിചര് നികര് പതംഗ് സമ് രഘുപതി ബാന് കൃസാനു,**
**ജനനീ ഹൃദയ് ധീര് ധരു ജരേ നിസാചര് ജാനു. (15)**

"രാക്ഷസഗണങ്ങൾ വെറും പാററകൾ പോലെയാണ്. രഘുപതിയുടെ ബാണങ്ങളോ തീജ്വാലകൾ പോലെയും. മനസ്സിൽ ധൈര്യം ധരിയ്ക്കൂ, മാതാവേ, രാക്ഷസന്മാരെ തീയ്ക്കിരയായവരായി കരുതൂ." (15)

**ചൗ:**

**ജൗം രഘുബീര് ഹോതി സുധി പാഈ —**
**കര്തേ നഹിം ബിലംബു രഘുരാഈ,**
**രാമ് ബാന് രബി ഉഏ് ജാനകീ –**
**തമ ബരൂഥ് കഹ് ജാതുധാന് കീ. 1**

**അബ്ഹി മാതു മൈം ജാഉ് ലവാഈ –**
**പ്രഭു ആയസു നഹിം രാമ് ദൊഹാഈ,**
**കഛുക് ദിവസ് ജനനീ ധരു ധീരാ –**
**കപിൻഹ് സഹിത് അഇഹഹിം രഘുബീരാ. 2**

**നിസിചര് മാരി തോഹി ലൈ ജൈഹഹിം –**
**തിഹു് പുര് നാരദാദി ജസു ഗൈഹഹിം,**
**ഹൈം സുത് കപി സബ് തുഹ്ഹി സമാനാ –**
**ജാതുധാന് അതി ഭട് ബലവാനാ. 3**

**മോരേം ഹൃദയ് പരമ് സന്ദേഹാ –**
**സുനി കപി പ്രഗട് കീൻഹി നിജ് ദേഹാ,**
**കനക് ഭൂധരാകാര് സരീരാ –**
**സമര് ഭയങ്കര് അതിബല് ബീരാ. 4**

**സീതാ മന് ഭരോസ് തബ് ഭയഊ –**
**പുനി ലഘു രൂപ് പവന്സുത് ലയഊ. 5**

''നിങ്ങളെപ്പററിയുള്ള വിവരമുണ്ടായിരുന്നാൽ രഘുവീരൻ ഒട്ടുംതന്നെ താമസം കാണിച്ചിരിയ്ക്കില്ല. ഹേ ജാനകി, സൂര്യനെപ്പോലുള്ള ശ്രീരാമന്റെ ബാണങ്ങൾ കണ്ടതും രാക്ഷസസമുഹം രാത്രിയിലെ നിഴലുകളെപ്പോലെ ചിതറിപ്പോകും. ഈ നിമിഷം തന്നെ നിങ്ങളെ അദ്ദേഹത്തിന്റെ അടുത്തേയ്ക്ക് കൊണ്ടുപോകാം. പക്ഷേ ശ്രീരാമനണയായി പറയുന്നു, അതിന്ന് പ്രഭുവിന്റെ ആദേശമില്ല. അതിനാൽ മാതാവേ, രാഘവൻ വാനര സേനസഹിതം ഇവിടെ എത്തുന്നതുവരെ, കുറച്ചു ദിവസങ്ങൾ ക്ഷമ യോടെ കാത്തിരിയ്ക്കുവിൻ. രാക്ഷസന്മാരെ കൊന്നൊടുക്കി അദ്ദേഹം

നിങ്ങളെ കൊണ്ടുപോകും. മൂന്നു ലോകങ്ങളിലും നാരദാദി മുനിമാർ അദ്ദേഹത്തിന്റെ യശസ്സിനെ പാടും.'' ''പക്ഷേ, മകനേ, എല്ലാ വാനരന്മാരും നിന്നെപ്പോലെ (ചെറുതാ)യിരിയ്ക്കുമല്ലോ? രാക്ഷസന്മാരോ ഭീകരന്മാരായ ഭടന്മാരുമാണ്. എന്റെ മനസ്സിൽ അമിതമായ സന്ദേഹ മുണ്ട്.'' ഇതു കേട്ടപ്പോൾ കപിവരൻ കനകപർവതം പോലുള്ള, യുദ്ധത്തിൽ ഭയങ്കരവും, അമിതബലവും ശൗര്യവുമുള്ള തന്റെ നിജരൂപം കാണിച്ചുകൊടുത്തു. സീതയുടെ മനസ്സിൽ ഇപ്പോൾ വിശ്വാസം വന്നു. വായുപുത്രൻ വീണ്ടും സൂക്ഷ്മരൂപം പൂണ്ടു.

**ദോ:**

**സുനു മാതാ സാഖാമൃഗ് നഹിം ബല് ബുദ്ധി ബിസാല്,**
**പ്രഭു പ്രതാപ് തേം ഗരുഡ്ഹി ഖാഇ പരമ് ലഘു ബ്യാല്. (16)**

''മാതാവേ, കേട്ടാലും. വാനരന്മാർക്ക് സ്വതവേ വലിയ ശരീരശക്തിയും ബുദ്ധിശക്തിയുമില്ല. പക്ഷേ, പ്രഭുവിന്റെ പ്രതാപത്താൽ ഏററവും ചെറിയ പാമ്പുകൂടി ഗരുഡനെ വിഴുങ്ങാൻ ശക്തമാകും.'' (16)

**ചൗ:**

**മന് സന്തോഷ് സുനത് കപി ബാനീ –**
**ഭഗതി പ്രതാപ് തേജ് ബല് സാനീ,**
**ആസിഷ് ദീൻഹ് രാമപ്രിയ് ജാനാ –**
**ഹോഹു താത് ബല് സീല് നിധാനാ. 1**

**അജര് അമര് ഗുനനിധി സുത് ഹോഹൂ –**
**കരഹു് ബഹുത് രഘുനായക് ഛോഹൂ,**
**കരഹു് കൃപാ പ്രഭു അസ് സുനി കാനാ –**
**നിർഭര് പ്രേമ് മഗന് ഹനുമാനാ. 2**

**ബാര് ബാര് നാഎസി പദ് സീസാ –**
**ബോലാ ബചന് ജോരി കര് കീസാ,**
**അബ് കൃതകൃത്യ ഭയഉ് മൈം മാതാ –**
**ആസിഷ് തവ അമോഘ് ബിഖ്യാതാ. 3**

**സുനഹു മാതു മൊഹി അതിസയ് ഭൂഖാ –**
**ലാഗി ദേഖി സുന്ദര് ഫല് രൂഖാ,**
**സുനു സുത് കരഹിം ബിപിന് രഖ്വാരീ –**
**പരമ് സുഭട് രജനീചര് ഭാരീ. 4**

**തിൻഹ് കര് ഭയ് മാതാ മൊഹി നാഹീം –**
**ജൗം തുംഹ് സുഖ് മാനഹു മന് മാഹീം. 5**

ശ്രീരാമന്റെ പ്രതാപത്തെയും, തേജസ്സിനേയും, ശക്തിയേയും വെളിപ്പെടുത്തുന്ന വാനരന്റെ ഭക്തിനിറഞ്ഞ വാക്കുകൾ കേട്ട് സീതയുടെ മനസ്സ് സന്തോഷിച്ചു. ശ്രീരാമന്റെ പ്രിയാനാണെന്നറിഞ്ഞ് അവൾ അവനെ അനുഗ്രഹിച്ചു. "വത്സ, നീ ബലത്തിന്റെയും സുശീലതയുടേയും ഇരുപ്പിടമായിരിയ്ക്കും. നീ ജരാമരണാദികളാൽ ബാധിയ്ക്കപ്പെടാതെ ഗുണനിധിയായിരിയ്ക്കും. രഘുനായകൻ തന്റെ അസീമമായ കൃപയെ നിന്മേൽ വർഷിയ്ക്കട്ടെ." 'പ്രഭു തന്റെ കൃപയരുളട്ടെ' എന്നതു കേട്ടതും ഹനുമാൻ അത്യന്തം പ്രേമനിർഭരനായി. വാനരവീരൻ വീണ്ടും വീണ്ടും അവളുടെ പാദങ്ങളിൽ കൂപ്പുകൈകളോടെ തലവണങ്ങിക്കൊണ്ട് പറഞ്ഞു: "ഹേ മാതാവേ, ഇപ്പോൾ ഞാൻ കൃതകൃത്യനായി, എന്തെന്നാൽ നിങ്ങളുടെ ആശീർവാദം അമോഘമാണെന്ന് പ്രസിദ്ധമാണ്. അമ്മേ, കേട്ടാലും. സ്വാദിഷ്ടങ്ങളായ ഫലങ്ങളെക്കൊണ്ടു നിറഞ്ഞ ഈ വൃക്ഷങ്ങളെക്കണ്ട് എനിയ്ക്ക് വളരെ വിശപ്പു തോന്നുന്നു." "മകനേ, കേൾക്കൂ, ഈ വനം ശൂരവീരന്മാരായ രാക്ഷസന്മാരാൽ കാത്തുരക്ഷിയ്ക്കപ്പെടുന്നു." "അമ്മേ, എനിയ്ക്കവരെ ഒട്ടും ഭയമില്ല. നിങ്ങളുടെ പുർണ്ണമനസ്സോടുള്ള അനുവാദം മാത്രമേ വേണ്ടൂ. "

**ദോ:**

**ദേഖി ബുദ്ധി ബല് നിപുന് കപി കഹെഉ ജാനകീ ജാഹു,**
**രഘുപതി ചരന് ഹൃദയ് ധരി താത് മധുര് ഫല് ഖാഹു. (17)**

വാനരനെ ബലത്തിലും ബുദ്ധിയിലും നിപുണനെന്നു കണ്ട ജാനകി പറഞ്ഞു: "മകനേ, പോകൂ, ശ്രീരാമപാദങ്ങളെ സ്മരിച്ചുകൊണ്ട് മധുരമുള്ള പഴങ്ങളെ ഭക്ഷിച്ചുകൊള്ളൂ." (17)

**ചൗ:**

**ചലെഉ നാഇ സിരു പൈഠെഉ ബാഗാ –**
**ഫല് ഖാഎസി തരു തോരൈം ലാഗാ,**
**രഹേ തഹാ് ബഹു ഭട് രഖ്വാരേ –**
**കഛു മാരെസി കഛു ജാഇ പുകാരേ. 1**

**നാഥ് എക് ആവാ കപി ഭാരീ –**
**തെഹിം അസോക് ബാടികാ ഉജാരീ,**
**ഖാഎസി ഫല് അരു ബിടപ് ഉപാരേ –**
**രച്ഛക് മർദി മർദി മഹി ഡാരേ. 2**

**സുനി രാവന് പഠഏ ഭട് നാനാ –**
**തിൻഹഹി ദേഖി ഗർജെഉ ഹനുമാനാ,**
**സബ് രജനീചര് കപി സംഘാരേ –**
**ഗഏ പുകാരത് കഛു അധ്മാരേ. 3**

**പുനി പഠയഉ തെഹിം അച്ഛകുമാരാ –**
**ചലാ സംഗ് ലൈ സുഭട് അപാരാ,**
**ആവത് ദേഖി ബിടപ് ഗഹി തർജാ –**
**താഹി നിപാതി മഹാധുനി ഗർജാ. 4**

തലവണങ്ങിക്കൊണ്ട് അവൻ ഉപവനത്തിൽ പ്രവേശിച്ചു. ഫലങ്ങൾ ഭക്ഷിച്ചശേഷം അവൻ വൃക്ഷങ്ങളെ മുറിച്ചിടാൻ തുടങ്ങി. ഒരുകൂട്ടം ഭടന്മാർ രക്ഷകന്മാരായി അവിടെ നിർത്തപ്പെട്ടിരുന്നു. ചിലർ അവനാൽ കൊല്ലപ്പെട്ടു. ബാക്കിയുള്ളവർ രക്ഷയ്ക്കുവേണ്ടി (രാവണന്റെ അടുക്കൽ) ഓടിപ്പോയി. "പ്രഭോ ഒരു വലിയ വാനരൻ പ്രത്യക്ഷനായി അശോകവനത്തെ നശിപ്പിച്ചിരിയ്ക്കുന്നു. അവൻ പഴങ്ങളെ ഭക്ഷിച്ച് വൃക്ഷങ്ങളെ വേരോടെ പുഴക്കിയെറിഞ്ഞിട്ടുണ്ട്." അതുകേട്ട് രാവണൻ ഒരു വലിയ സേനയെ പറഞ്ഞയച്ചു. അവരെക്കണ്ട് ഹനുമാൻ ഉച്ചത്തിൽ ഗർജ്ജിച്ച് സേനയെ മുഴുവൻ കൊന്നൊടുക്കി. പകുതി മരിച്ച ചിലർ നിലവിളിച്ചുകൊണ്ട് ഓടിപ്പോയി. രാവണൻ അക്ഷകുമാരനെ അയച്ചു. അവനും തന്റെ മികച്ച അനവധി സേനാനികളോടുകൂടി മുന്നേറി. അവർ

അടുക്കുന്നതു കണ്ട് ഹനുമാൻ ഒരു വൃക്ഷത്തെ എടുത്ത് അവരെ ഭീഷണിപ്പെടുത്തി. കുമാരനെ വീഴ്ത്തിയശേഷം ഉച്ചസ്വരത്തിൽ ഗർജ്ജിച്ചു.

**ദോ:**

**കഛു മാരെസി കഛു മർദെസി കഛു മിലഎസി ധരി ധൂരി,**
**കഛു പുനി ജാഇ പുകാരേ പ്രഭു മർകട് ബല് ഭൂരി. (18)**

ചിലരെ അവൻ കൊന്നു. ചിലരെ ചതച്ചു. ചിലരെ പിടിച്ച് ഭൂമിയിലിട്ട് പൂഴിയോടെ പൊടിയാക്കി. രക്ഷപ്പെട്ട ചിലർ നിലവിളിച്ചു: "ഹേ സ്വാമീ ഈ മർക്കടൻ അത്യന്തം ബലവാനാണ്. " (18)

**ചൗ:**

**സുനി സുത് ബധ് ലങ്കേസ് രിസാനാ –**
**പഠഎസി മേഘനാദ് ബലവാനാ,**
**മാരസി ജനി സുത് ബാ്ധെസു താഹീ –**
**ദേഖിഅ കപിഹി കഹാ് കര് ആഹീ. 1**

**ചലാ ഇന്ദ്രജിത് അതുലിത് ജോധാ –**
**ബന്ധു നിധന് സുനി ഉപജാ ക്രോധാ,**
**കപി ദേഖാ ദാരുന് ഭട് ആവാ –**
**കടകടാഇ ഗർജാ അരു ധാവാ. 2**

**അതി ബിസാല് തരു ഏക് ഉപാരാ –**
**ബിരഥ് കീൻഹ് ലങ്കേസ് കുമാരാ,**
**രഹേ മഹാഭട് താകേ സംഗാ –**
**ഗഹി ഗഹി കപി മർദഇ നിജ് അംഗാ. 3**

**തിൻഹഹി നിപാതി താഹി സന് ബാജാ –**
**ഭിരേ ജുഗല് മാനഹു് ഗജരാജാ,**
**മുഠികാ മാരി ചഢാ തരു ജാഇൗ –**
**താഹി ഏക് ഛന് മുരുഛാ ആഇൗ. 4**

**ഉഠി ബഹോരി കീൻഹെസി ബഹു മായാ –**
**ജീതി ന ജാഇ പ്രഭഞ്ജന് ജായാ. 5**

ലങ്കേശ്വരൻ തന്റെ പുത്രന്റെ മരണവാർത്ത കേട്ട് രോഷാകുലനായി ബലവാനായ മേഘനാഥനെ അയച്ചു. ''മകനേ, അവനെ കൊല്ലണ്ട, പക്ഷേ പിടിച്ചു കെട്ടിക്കൊണ്ടുവരൂ. നമുക്ക് വാനരനെക്കണ്ട് അവൻ എവിടെനിന്നാണ് വന്നതെന്നറിയാം.'' തന്റെ സഹോദരന്റെ മരണവാർത്ത യറിഞ്ഞ് അതിക്രുദ്ധനായ തുലനയില്ലാത്ത യോദ്ധാവായ ഇന്ദ്രജിത്ത് പുറപ്പെട്ടു. ഭയങ്കരനായ ഈ യോദ്ധാവ് സമീപിയ്ക്കുന്നതു കണ്ട ഹനുമാൻ തന്റെ പല്ലുകളെ ഞെരിച്ചു ഗർജ്ജിച്ചുകൊണ്ട് അവനെ ഏററുമുട്ടാൻ മുന്നേറി. അവൻ വലിയൊരു മരത്തെ പുഴക്കിയെടുത്ത് രഥത്തെ തകർത്ത് ലങ്കാരാജകുമാരനെ വാഹനഹീനനാക്കി. അവന്റെ കൂടെ വന്ന ഭടന്മാരെ ഓരോരുത്തരായി പിടിച്ച് തന്റെ ശരീരഭാരംകൊണ്ട് ചതച്ചു കൊന്നു. അവരെ നശിപ്പിച്ചശേഷം അവൻ മേഘനാഥനെ അടുത്തു. അത് രണ്ട് ഗജരാജന്മാർ തമ്മിലുള്ള യുദ്ധം പോലെയിരുന്നു. തന്റെ ശത്രുവിനെ മുഷ്ടികൊണ്ട് ഇടിച്ച് ഹനുമാൻ ചാടി ഒരു മരത്തിന്മേൽ കയറി. ക്ഷണനേരത്തേയ്ക്ക് മേഘനാഥൻ ബോധരഹിതനായി കിടന്നു. അവൻ വീണ്ടും എഴുന്നേററ് പല മായവിദ്യകൾ പ്രയോഗിച്ചു, പക്ഷേ വായുപുത്രനെ കീഴടക്കാനായില്ല.

**ദോ:**

**ബ്രഹ്മ് അസ്ത്ര് തെഹിം സാँധാ കപി മന് കീൻഹ് ബിചാര്,**
**ജൗം ന ബ്രഹ്മസര് മാനഉँ മഹിമാ മിടഇ അപാര്. (19)**

അവസാനം മേഘനാഥൻ ബ്രഹ്മാസ്ത്രമെടുത്ത് തന്റെ വില്ലിൽ തൊടുത്തു. അപ്പോൾ ഹനുമാൻ സ്വയം ചിന്തിച്ചു: 'ഞാൻ ബ്രഹ്മാസ്ത്രത്തിന്ന് കീഴടങ്ങി യില്ലെങ്കിൽ അതിന്റെ അപാരമായ മഹിമ നശിച്ചുപോകും.' (19)

**ചൗ:**

**ബ്രഹ്മബാന് കപി കഹുँ തെഹി മാരാ –**
**പരതിഹുँ ബാര് കടകു സംഘാരാ,**
**തെഹിം ദേഖാ കപി മുരുഛിത് ബയഊ –**
**നാഗപാസ് ബാँധെസി ലൈ ഗയഊ. 1**

**ജാസു നാമ് ജപി സുനഹു ഭവാനീ –**
**ഭവ ബന്ധന് കാടഹിം നര് ഗ്യാനീ,**
**താസു ദൂത് കി ബന്ധ് തരു ആവാ –**
**പ്രഭു കാരജ് ലഗി കപിഹിം ബ്ँധാവാ.** **2**

**കപി ബന്ധന് സുനി നിസിചര് ധാഏ –**
**കൗതുക് ലാഗി സഭാँ സബ് ആഏ,**
**ദസമുഖ് സഭാ ദീഖി കപി ജാഈ –**
**കഹി ന ജാഇ കഛു അതി പ്രഭുതാഈ.** **3**

**കര് ജോരേം സുര് ദിസിപ് ബിനീതാ –**
**ഭൃകുടി ബിലോകത് സകല് സഭീതാ,**
**ദേഖി പ്രതാപ് ന കപി മന് സംകാ –**
**ജിമി അഹിഗന് മഹുँ ഗരുഡ് അസംകാ.** **4**

അവൻ ഹനുമാന്റെ നേർക്ക് ബ്രഹ്മാസ്ത്രം പ്രയോഗിച്ചു. അവൻ വീണപ്പോൾ ഒരു കൂട്ടം (ശത്രുക്കൾ) ചതഞ്ഞു മരിച്ചു. വാനരൻ ബോധമില്ലാതെ കിടക്കുന്നതുകണ്ട് അവനെ നാഗപാശം കൊണ്ട് വരിഞ്ഞു കെട്ടിക്കൊണ്ടുപോയി. (ശിവൻ പറയുന്നു): ഹേ പാർവതി, ആരുടെ നാമജപം കൊണ്ട് ജ്ഞാനികൾ സംസാരപാശത്തെ മുറിച്ചു കളയുന്നുവോ, ആ പ്രഭുവിന്റെ ദൂതൻ കയറുകൊണ്ട് ബന്ധിയ്ക്കപ്പെടുന്നുവെന്നത് സാദ്ധ്യമാണോ? ഇല്ല, അത് സ്വാമിയുടെ കാര്യസാധ്യതയ്ക്കുവേണ്ടിയാണ് സ്വയം ബന്ധിയ്ക്കാൻ അനുവദിച്ചത്. വാനരനെ പിടിച്ച് ബന്ധിച്ചുവെന്നു കേട്ട രാക്ഷസന്മാർ കൌതുകത്തോടെ രാജസഭയ്ക്ക് ആ കാഴ്ച്ച കണ്ടുകളിയ്ക്കാൻ ഓടിയെത്തി. കപിവരൻ എത്തി രാവണന്റെ രാജസഭ കണ്ടു. അവന്റെ അമിതമായ പ്രഭാവം വർണ്ണിയ്ക്കാനാവില്ല. ദേവന്മാരും ദിക്പാലകരും കൂടി കൈകൾ കൂപ്പിത്തൊഴുതുകൊണ്ട് വിനയത്തോടെ ഭീതിയോടെ അവന്റെ കൺപുരുവങ്ങളുടെ അനക്കം നോക്കിക്കൊണ്ട് നിന്നിരുന്നു. പക്ഷെ വാനരന്റെ മനസ്സ്, സർപ്പങ്ങളുടെ നടുവിൽ ഗരുഡനെന്നപോലെ അവന്റെ പ്രതാപം കണ്ട് ഒട്ടും വിചലിതമായില്ല.

**ദോ:**

**കപിഹി ബിലോകി ദസാനന് ബിഹസാ കഹി ദുർബാദ്,**
**സുത് ബധ് സുരതി കീൻഹി പുനി ഉപജാ ഹൃദയ്ँ ബിഷാദ്. (20)**

ദശാനൻ വാനരനെ കണ്ട് ഉച്ചത്തിൽ ചിരിച്ചുകൊണ്ട് അവനെ ദുഷിയ്ക്കാൻ തുടങ്ങി. പക്ഷേ ഉടൻതന്നെ തന്റെ പുത്രന്റെ മരണത്തെപ്പററി ഓർമ്മിച്ച് മനസ്സിൽ ശോകാകുലനായി. (20)

**ചൗ:**

**കഹ് ലങ്കേസ് കവന് തൈം കീസാ –**
**കെഹി കേം ബല് ഘാലെഹി ബന് ഖീസാ,**
**കീ ധൗം ശ്രവന് സുനെഹി നഹിം മോഹീ –**
**ദേഖഉँ അതി അസംക് സഠ് തോഹീ. 1**

**മാരേ നിസിചര് കെഹിം അപരാധാ –**
**കഹു സഠ് തോഹി ന പ്രാന് കഇ ബാധാ,**
**സുനു രാവന് ബ്രഹ്മാണ്ഡ് നികായാ –**
**പാഇ ജാസു ബല് ബിരചതി മായാ. 2**

**ജാകേം ബല് ബിരഞ്ചി ഹരി ഈസാ –**
**പാലത് സൃജത് ഹരത് ദസസീസാ,**
**ജാ ബല് സീസ് ധരത് സഹസാനന് –**
**അണ്ഡകോസ് സമേത് ഗിരി കാനന്. 3**

**ധരഇ ജൊ ബിബിധ് ദേഹ് സുരത്രാതാ –**
**തുംഹ് സേ സഠൻഹ് സിഖാവനു ദാതാ,**
**ഹര് കോദണ്ഡ് കഠിനി ജെഹിം ഭഞ്ജാ –**
**തെഹി സമേത് നൃപ് ദല് മദ് ഗഞ്ജാ 4**

**ഖര് ദൂഷന് ത്രിസിരാ അരു ബാലീ –**
**ബധേ സകല് അതുലിത് ബലസാലീ. 5**

ലങ്കാരാജൻ പറഞ്ഞു: "ഹേ വാനര, നീ ആരാണ്? ആരുടെ ബലത്താലാണ് നീ ഉപവനത്തെ നശിപ്പിച്ചത്? എന്താ, നീ എന്റെ പേർ കേട്ടിട്ടില്ലേ?

നീ അത്യന്തം ധീരനായ ശഠനാണെന്നു ഞാൻ കാണുന്നു. എന്തു കുററത്തിന്നാണ് നീ രാക്ഷസന്മാരെ കൊന്നത്? ഹേ മൂഢ, പറയൂ നിന്റെ ജീവനിൽ നിനക്ക് ഭയമില്ലേ?'' ''ഹേ രാവണ, കേൾക്കൂ. ആരുടെ ബല ത്താലാണ് മായ (പ്രകൃതി) എണ്ണററ ബ്രഹ്മാണ്ഡങ്ങളെ സൃഷ്ടിച്ചിരി യ്ക്കുന്നത്? ഹേ ദശാനന, ആരുടെ ബലത്താലാണ് ബ്രഹ്മാവും, ഹരിയും, ശിവനും, സൃഷ്ടി, സ്ഥിതി, സംഹാരം തുടങ്ങിയ താന്താങ്ങളുടെ കടമകളെ നിർവഹിയ്ക്കുന്നത്? ആരുടെ ബലത്താലാണ് ആയിരം തല യുള്ള ശേഷൻ തന്റെ തലമേൽ ഈ അണ്ഡകോശത്തെ അതിലുള്ള പർവതങ്ങളും വനങ്ങളുമടക്കം താങ്ങിനില്ക്കുന്നത്? ആരാണ് ദേവന്മാരെ രക്ഷിയ്ക്കാനും നിന്നെപ്പോലുള്ള ശഠന്മാരെ ഒരു പാഠം പഠിപ്പിയ്ക്കാനായി അനവധി രൂപങ്ങളിൽ അവതരിയ്ക്കുന്നത്? ആരാണ് ശിവന്റെ കഠിനമായ കോദണ്ഡത്തെ മുറിച്ച് അതിന്റെകൂടെ അനവധി രാജാക്കന്മാരുടെ ഗർവത്തേയും നൊറുക്കിയത്? ആരാണ്, അതുലബലശാലികളായ ഖരനേയും, ദൂഷണനേയും, ത്രിശിരസ്സിനേയും, ബാലിയേയും വധിച്ചത്? ഓർമ്മിച്ചുനോക്കൂ. ''

**ദോ:**

**ജാകേ ബല് ലവലേസ് തേം ജിതെഹൂ ചരാചര് ഝാരി,**
**താസു ദൂത് മൈം ജാ കരി ഹരി ആനെഹു പ്രിയ് നാരി. (21)**

''ആരുടെ ശക്തിയുടെ ലവലേശത്താൽ നിനക്ക് സകല ചരാചരങ്ങ ളേയും ജയിയ്ക്കാൻ കഴിഞ്ഞുവോ, ആരുടെ പ്രിയതമയെ നീ തട്ടിക്കൊണ്ടു വന്നുവോ, അദ്ദേഹത്തിന്റെ ദൂതനാണെന്നു എന്നെ അറിഞ്ഞുകൊള്ളൂ.'' (21)

**ചൗ:**

**ജാനഉ് മൈ തുംഹാരി പ്രഭുതാഈ –**
**സഹസ്ബാഹു സന് പരീ ലരാഈ,**
**സമര് ബാലി സന് കരി ജസു പാവാ –**
**സുനി കപി ബചന് ബിഹസി ബിഹരാവാ. 1**

**ഖായഉ് ഫല് പ്രഭു ലാഗീ ഭൂഖാ –**
**കപി സുഭാവ് തേം തോരഉ് രൂഖാ,**
**സബ് കേം ദേഹ് പരമ് പ്രിയ് സ്വാമീ –**
**മാരഹിം മോഹി കുമാര്ഗ് ഗാമീ. 2**

**ജിൻഹ് മൊഹി മാരാ തേ മൈം മാരേ –**
**തെഹി പര് ബാ്ധെഉ തനയ് തുംഹാരേ,**
**മോഹി ന കഛു ബാ്ധേ കഇ ലാജാ –**
**കീൻഹ് ചഹഉ് നിജ് പ്രഭു കര് കാജാ. 3**

**ബിനതീ കരഉ് ജോരി കര് രാവന് –**
**സുനഹു മാന് തജി മോര് സിഖാവന്,**
**ദേഖഹു തുംഹ് നിജ് കുല്ഹി ബിചാരീ –**
**ഭ്രമ് തജി ഭജഹു ഭഗത് ഭയ് ഹാരീ. 4**

**ജാകേം ഡര് അതി കാല് ഡെരാഈ –**
**ജോ സുര് അസുര് ചരാചര് ഖാഈ,**
**താസോം ബയരു കബ്ഹു് നഹിം കീജൈ –**
**മോരേ കഹേം ജാനകീ ദീജൈ. 5**

''നിന്റെ പ്രഭുത്വത്തെപ്പററി എനിയ്ക്കറിയാം. നീ സഹസ്രബാഹുവിനോട് നേരിട്ടു. ബാലിയോട് യുദ്ധം ചെയ്ത് നീ കീർത്തിനേടി.'' ഹനുമാന്റെ ഈ വാക്കുകൾ കേട്ട് രാവണൻ അവയെ പൊട്ടിച്ചിരിച്ചുകൊണ്ട് പുറം തള്ളി. ''ഞാൻ വിശപ്പുകാരണം ഫലങ്ങളെ ഭക്ഷിച്ചു. കപിസ്വഭാവത്താൽ വൃക്ഷങ്ങളെ മുറിച്ചു. ഹേ സ്വാമീ, ഏതൊരുവന്നും തന്റെ ശരീരം അത്യന്തം പ്രിയമാണ്. പക്ഷേ ആ ദുഷ്ടന്മാർ എന്നെ മർദ്ദിയ്ക്കാൻ തുടങ്ങി. അവരെ തിരിച്ചടിയ്ക്കാതെ വേറെ മാർഗ്ഗമില്ലായിരുന്നു. എന്നിട്ടും നിന്റെ മകൻ മേഘനാഥൻ എന്നെ ബന്ധിച്ചു. പക്ഷെ എന്റെ പ്രഭുവിന്റെ കാര്യസിദ്ധിയ്ക്കായി ബന്ധനസ്ഥനായതിൽ എനിയ്ക്ക് യാതൊരു ലജ്ജയു മില്ല. ഹേ രാവണ, ഞാൻ കൂപ്പുകൈകളോടെ നിന്നോടപേക്ഷിയ്ക്കുന്നു. നിന്റെ അഭിമാനത്തെ ത്യജിച്ച് എന്റെ ഉപദേശം കേൾക്കൂ. നിന്റെ വംശത്തെപ്പററി ആലോചിച്ചു നോക്കൂ. ഭ്രമത്തെ വെടിഞ്ഞ് തന്റെ

ഭക്തന്മാരുടെ ഭയത്തെ നീക്കുന്ന അവനെ ഭജിയ്ക്കൂ. സുരന്മാരേയും അസുരന്മാരേയും ചരാചരങ്ങളെയെല്ലാംതന്നെ ഭക്ഷിയ്ക്കുന്ന മൃത്യു കൂടി ഭയങ്കരനായ അവനോട് ശത്രുത പാലിയ്ക്കരുത്. എന്റെ അപേക്ഷയനുസരിച്ച് ജാനകിയെ തിരിച്ചുകൊടുക്കൂ. "

**ദോ:**

**പ്രനത്പാല് രഘുനായക് കരുനാ സിന്ധു ഖരാരി,**
**ഗഏ്ഁ സരന് പ്രഭു രാഖിഹൈം തവ അപരാധ് ബിസാരി. (22)**

"ഖരനെ വധിച്ച രഘുനായകൻ തന്നെ ഭജിയ്ക്കുന്നവരെ പരിപാലിയ്ക്കുന്ന ദയാസിന്ധുവാണ്. അവനെ ശരണമടഞ്ഞാൽ അവൻ നിന്റെ കുററങ്ങളെ മറന്ന് നിനക്ക് ആശ്രയം നൽകും." (22)

**ചൗ:**

**രാമ് ചരന് പങ്കജ് ഉര് ധരഹൂ –**
**ലങ്കാ അചല് രാജ് തുംഹ് കരഹൂ,**
**രിഷി പുലസ്തി ജസു ബിമല് മയങ്കാ –**
**തെഹി സസി മഹുഁ ജനി ഹോഹു കലങ്കാ. 1**

**രാമ് നാമ് ബിനു ഗിരാ ന സോഹാ –**
**ദേഖു ബിചാരി ത്യാഗി മദ് മോഹാ,**
**ബസന് ഹീന് നഹിം സോഹ് സുരാരീ –**
**സബ് ഭൂഷന് ഭൂഷിത് ബര് നാരീ. 2**

**രാമ് ബിമുഖ് സമ്പതി പ്രഭുതാഇൗ –**
**ജാഇ രഹീ പാഇൗ ബിനു പാഇൗ,**
**സജല് മൂല് ജിൻഹ് സരിതൻഹ് നാഹീം –**
**ബരഷി ഗഏം പുനി തബ്ഹിം സുഖാഹീം. 3**

**സുനു ദസകൺഠ് കഹഉഁ പന് രോപീ –**
**ബിമുഖ് രാമ് ത്രാതാ നഹിം കോപീ,**
**സങ്കര് സഹസ് ബിഷ്നു അജ് തോഹീ –**
**സകഹിം ന രാഖി രാമ് കര് ദ്രോഹീ. 4**

''ശ്രീരാമന്റെ പാദപദ്മങ്ങളെ നിന്റെ മനസ്സിൽ സ്ഥാപിച്ച് ലങ്കയെ നിരന്തരമായി ഭരിയ്ക്കൂ. പുലസ്ത്യമുനിയുടെ (നിന്റെ മുത്തച്ഛൻ) കീർത്തി കളങ്കമില്ലാത്ത ചന്ദ്രനെപ്പോലെ ശോഭിയ്ക്കുന്നു. അതിൽ നീ കളങ്കമാകാതിരിയ്ക്കൂ. ശ്രീരാമന്റെ നാമമില്ലാതെ ഏതൊരു വാർത്തയും ശോഭിയ്ക്കുന്നില്ല. മദമോഹങ്ങളെ ത്യജിച്ച് ചിന്തിച്ച് സ്വയം കണ്ടുകൊള്ളൂ. ഹേ ദേവശത്രോ, നഗ്നയായ സ്ത്രീ സർവാഭരണഭൂഷിതയായാലും ശോഭിയ്ക്കുന്നില്ല. രാമശത്രുവായ ഒരുവന്റെ സമ്പത്തും പ്രഭുത്വവും കുറെക്കാലം കൂടെയിരുന്നാലും, ക്രമേണ അവനെ വിട്ടുപോകും. വീണ്ടും ലഭിച്ചാലും അവ നഷ്ടപ്പെട്ടപോലെയാണ്. നിരന്തരമായ ജലത്തിന്ന് മൂലമില്ലാത്ത നദികൾ മഴയ്ക്കുശേഷം വററിപ്പോകുന്നു. ഹേ ദശാനന, കേൾക്കൂ. ഞാനാണയായി പറയുന്നു, ശ്രീരാമനെ വിരോധിച്ചവരെ ആരാലും രക്ഷിയ്ക്കാനാവില്ല. ശ്രീരാമന്റെ ദ്രോഹിയായ നിന്നെ ശങ്കരനും വിഷ്ണുവും ബ്രഹ്മാവും ആയിരക്കണക്കിൽ വന്നാലും രക്ഷിയ്ക്കാനാവില്ല.''

**ദോ:**

**മോഹമൂല് ബഹു സൂല് പ്രദ് ത്യാഗഹു തമ് അഭിമാന്,**
**ഭജഹു രാമ് രഘുനായക് കൃപാ സിന്ധു ഭഗവാന്. (23)**

''അജ്ഞാനത്തിൽ ജനിച്ചതും തമോഗുണത്തിന്നു സമവും, വേദനയെ കൊടുക്കുന്നതുമായ അഭിമാനത്തെ ത്യജിയ്ക്കൂ. കൃപാസിന്ധുവായ ഭഗവാൻ രഘുവരൻ ശ്രീരാമനെ ഭജിയ്ക്കൂ.'' (23)

**ചൗ:**

**ജദപി കഹീ കപി അതി ഹിത് ബാനീ –**
**ഭഗതി ബിബേക് ബിരതി നയ് സാനീ,**
**ബോലാ ബിഹസി മഹാ അഭിമാനീ –**
**മിലാ ഹമ്ഹി കപി ഗുര് ബഡ് ഗ്യാനീ. 1**

**മൃത്യു നികട് ആഇൗ ഖല് തോഹീ –**
**ലാഗെസി അധമ് സിഖാവന് മോഹീ,**
**ഉല്ടാ ഹോഇഹി കഹ് ഹനുമാനാ –**
**മതിഭ്രമ് തോര് പ്രഗട് മൈം ജാനാ. 2**

**സുനി കപി ബചന് ബഹുത് ഖിസിആനാ –**
**ബേഗി ന ഹരഹു മൂഢ് കര് പ്രാനാ,**
**സുനത് നിസാചര് മാരത് ധാഏ –**
**സചിവൻഹ് സഹിത് ബിഭീഷനു ആഏ. 3**

**നാഇ സീസ് കരി ബിനയ് ബഹൂതാ –**
**നീതി ബിരോധ് ന മാരിഅ ദൂതാ,**
**ആന് ദണ്ഡ് കഛു കരിഅ ഗൊസാ്ഈ –**
**സബ്ഹിം കഹാ മന്ത്ര് ഭല് ഭാഈ. 4**

**സുനത് ബിഹസി ബോലാ ദസകന്ധര് –**
**അംഗ് ഭംഗ് കര് പഠഇഅ ബന്ദര്. 5**

ഹനുമാൻ അവന്ന് ഭക്തിയും വിവേകവും വിരക്തിയും നയവും നിറഞ്ഞ അത്യന്തം ഹിതമായ ഉപദേശം കൊടുത്തുവെങ്കിലും മഹാ അഭിമാനിയായ രാവണൻ അട്ടഹസിച്ചുകൊണ്ട് പറഞ്ഞു: "ഈ വാനരനിൽ നാം അതിജ്ഞാനിയായ ഒരു ഗുരുവിനെ കണ്ടിരിയ്ക്കുന്നു." (പിന്നെ ഹനുമാനെ നോക്കി) "ഹേ ദുഷ്ടവാനര, മരണം നിന്റെ തലയ്ക്കു മുകളിൽ തൂങ്ങുന്നു. അതിനാലാണ് നീ എന്നെ ഉപദേശിയ്ക്കുന്നത്." "സംഭവിയ്ക്കാൻ പോകുന്നത് അതിന്നു വിപരീതമാണ്." എന്ന് ഹനുമാൻ മറുപടിപറഞ്ഞു. "നിനക്ക് ബുദ്ധിഭ്രമമുണ്ടായിരിയ്ക്കുന്നുവെന്ന് ഞാൻ ശരിയ്ക്കും കാണുന്നു." ഹനുമാന്റെ ഈ വാക്കുകൾ കേട്ട് രാവണൻ കോപാവിഷ്ടനായി. "ആരവിടെ, ഈ മൂഢനെ ഉടൻ വധിയ്ക്കൂ." അതു കേട്ടതും രാക്ഷസന്മാർ അവനെ കൊല്ലുവാൻ മുന്നേറി. ആ സമയം വിഭീഷണൻ തന്റെ മന്ത്രിമാരോടു കൂടി അവിടെ വന്നു. തല വണങ്ങിക്കൊണ്ട് വിനയത്തോടെ പ്രാർത്ഥിച്ചു: "ദൂതനെ കൊല്ലുന്നത് നീതിവിരുദ്ധമാണ്. സ്വാമീ, അവനെ വേറെ വല്ല വിധത്തിലും ശിക്ഷിച്ചാലും." "സഹോദര, ഇതു ശരിയായ തീർപ്പാണ്" എന്ന് എല്ലാവരും ഒരുവർക്കൊരുവർ പറഞ്ഞുതുടങ്ങി. ഇതു കേട്ട ദശാനനൻ പൊട്ടിച്ചിരിച്ചുകൊണ്ട് പറഞ്ഞു: "ശരി, വാനരനെ അംഗഭംഗം വരുത്തി തിരിച്ചയയ്ക്കാം."

**ദോ:**

**കപി കേം മമതാ പൂँഛ് പര് സബ്ഹി കഹഉँ സമുഝാഇ,**
**തേല് ബോരി പട് ബാँധി പുനി പാവക് ദേഹു ലഗാഇ. (24)**

''ഞാനൊരു രഹസ്യം പറയാം. ഒരു വാനരന്ന് തന്റെ വാൽ അതിപ്രിയമാണ്. അതിനാൽ അവന്റെ വാലിൽ എണ്ണയിൽ മുക്കിയ തുണി ചുററിക്കെട്ടി അതിനെ കൊളുത്തുവിൻ.'' (24)

**ചൗ:**

**പൂँഛ്ഹീന് ബാനര് തഹँ ജാഇഹി –**
**സബ് സഠ് നിജ് നാഥ് ഹി ലഇ ആഇഹി,**
**ജിൻഹ് കൈ കീൻഹിസി ബഹുത് ബഡാഈ –**
**ദേഖഉँ മൈം തിൻഹ് കൈ പ്രഭുതാഈ. 1**

**ബചന് സുനത് കപി മന് മുസുകാനാ –**
**ഭഇ സഹായ് സാരദ് മൈം ജാനാ,**
**ജാതുധാന് സുനി രാവന് ബചനാ –**
**ലാഗേ രചൈँ മൂഢ് സൊഇ രചനാ. 2**

**രഹാ ന നഗര് ബസന് ഘൃത് തേലാ –**
**ബാഢീ പൂँഛ് കീൻഹ് കപി ഖേലാ,**
**കൗതുക് കഹँ ആഏ പുരബാസീ –**
**മാരഹിം ചരന് കരഹിം ബഹു ഹാँസീ. 3**

**ബാജഹിം ഢോല് ദേഹിം സബ് താരീ –**
**നഗര് ഫേരി പുനി പൂँഛ് പ്രജാരീ,**
**പാവക് ജരത് ദേഖി ഹനുമന്താ –**
**ഭയഉ പരമ് ലഘുരൂപ് തുരന്താ. 4**

**നിബുകി ചഢേഉ കപി കനക് അടാരീം –**
**ഭഈം സഭീത് നിസാചര് നാരീം. 5**

''വാൽ നഷ്ടപ്പെട്ട വാനരൻ തിരിച്ചുചെന്ന് ആ ശഠൻ തന്റെ സ്വാമിയെ തന്റെ കൂടെ കൊണ്ടുവരും. അപ്പോൾ ഇവൻ ഇത്രയും പ്രശംസിച്ച

അവന്റെ ശൗര്യത്തെ കാണാൻ എനിയ്ക്കവസരം കിട്ടും.'' ഈ വാക്കുകൾ കേട്ട് ഹനുമാൻ സ്വയം ചിരിച്ചു. ''വാഗ്ദേവി ശാരദ എനിയ്ക്കു സഹായ മായിരിയ്ക്കുന്നുവെന്ന് ഞാൻ കരുതുന്നു.'' രാവണന്റെ കല്പന കേട്ട് മൂഢ ന്മാരായ രാക്ഷസന്മാർ കല്പിച്ചപ്രകാരം ചെയ്യുവാൻ തുടങ്ങി. നഗരത്തിൽ കീറത്തുണിയോ, നെയ്യോ, എണ്ണയോ ഒന്നും തന്നെ ശേഷിച്ചിരുന്നില്ല. ഒരു കളിയെന്നപോലെ ഹനുമാന്റെ വാൽ അളവില്ലാതെ വളരാൻ തുടങ്ങി. പ്രജകൾ ഈ കൗതുകദൃശ്യം കാണാൻ തടിച്ചുകൂടി. അവർ ഹനുമാനെ ചവിട്ടുകയും പരിഹസിയ്ക്കുകയും ചെയ്തു. ചെണ്ടകളും കൈകളും കൊട്ടിക്കൊണ്ട് അവർ അവനെ നഗരത്തിന്നു ചുററും കൊണ്ടുനടന്ന് അവന്റെ വാലിന്ന് തീ കൊളുത്തി. ആളിക്കത്തുന്ന തീ കണ്ട് ഹനുമാൻ ഉടൻ കുറുകിയ രൂപം പൂണ്ട് കെട്ടിയിരുന്ന കയറുകളിൽനിന്നും മുക്തനായി അരമനയുടെ സ്വർണ്ണ അട്ടാളികയിൽ ചാടി. അതുകണ്ട രാക്ഷസികൾ ഭയപ്പെട്ടുപോയി.

**ദോ:**

**ഹരി പ്രേരിത് തെഹി അവസര് ചലേ മരുത് ഉന്ചാസ്,**
**അട്ടഹാസ് കരി ഗർജാ കപി ബഢി ലാഗ് അകാസ്. (25)**

അതേ സമയം ദൈവയോഗത്താൽ (പ്രളയകാലത്തെ) നാല്പത്തൊമ്പത് മരുദ് (കാററ്) ഗണങ്ങളും ഒന്നിച്ച് വീശാൻ തുടങ്ങി. ഹനുമാൻ ഉച്ചസ്വര ത്തിൽ അട്ടഹസിച്ചുകൊണ്ട് ആകാശം തൊടുമാറ് വർദ്ധിച്ചു. (25)

**ചൗ:**

**ദേഹ് ബിസാല് പരമ് ഹരുആഈ –**
**മന്ദിര് തേം മന്ദിര് ചഢ് ധാഈ,**
**ജരഇ നഗര് ഭാ ലോഗ് ബിഹാലാ –**
**ഝപട് ലപട് ബഹു കോടി കരാലാ. 1**

**താത് മാതു ഹാ സുനിഅ പുകാരാ –**
**എഹിം അവസര് കോ ഹമ്ഹി ഉബാരാ,**
**ഹമ് ജോ കഹാ യഹ് കപി നഹിം ഹോഈ –**
**ബാനര് രൂപ് ധരേം സുര് കോഈ. 2**

**സാധു അവഗ്യാ കര് ഫലു ഐസാ –**
**ജരഇ നഗര് അനാഥ് കര് ജൈസാ,**
**ജാരാ നഗരു നിമിഷ് എക് മാഹീം –**
**ഏക് ബിഭീഷന് കര് ഗൃഹ് നാഹീം. 3**

**താ കര് ദൂത് അനല് ജെഹിം സിരിജാ –**
**ജരാ ന സോ തെഹി കാരന് ഗിരിജാ,**
**ഉലടി പലടി ലങ്കാ സബ് ജാരീ –**
**കൂദി പരാ പുനി സിന്ധു മഝാരീ. 4**

കാണ്മാൻ വിശാലകായനാണെങ്കിലും, ഹനുമാൻ വളരെ ശക്തിശാലീയായിരുന്നു. അവൻ ഓടി ഒരു മാളികയിൽനിന്നും മറ്റൊരു മാളികയിലേയ്ക്ക് കുതിച്ചു ചാടി. നഗരം മുഴുവൻ ആളിക്കത്തി, ജനങ്ങൾ പകച്ചു നിന്നു. ലക്ഷക്കണക്കിൽ ഭയങ്കരമായ തീനാളങ്ങൾ പൊട്ടിത്തെറിച്ചു കൊണ്ടിരുന്നു. എവിടെ നോക്കിയാലും 'അയ്യോ അച്ഛാ, അമ്മേ, ഈ തരുണത്തിൽ ഞങ്ങളെ ആരു രക്ഷിയ്ക്കും?' എന്ന ആർത്തനാദം മുഴങ്ങിക്കൊണ്ടിരുന്നു. 'ഞാൻ പറഞ്ഞപോലെ അത് വെറും വാനരനല്ല. പക്ഷെ വാനരരൂപത്തിൽ വന്ന ഒരു ദേവനാണ്. ഒരു പുണ്യാത്മാവിനെ അവമതിച്ചതിൻെ ദുരന്തമാണിത്. അനാഥമായെന്നപോലാണ് നഗരം കത്തിയെരിയുന്നത്.' നിമിഷ നേരത്തിനുള്ളിൽ വിഭീഷണന്റെ വസതിയൊഴിച്ച് നഗരം മുഴുവൻ കത്തിയെരിഞ്ഞു. (ശിവൻ തുടരുന്നു) ഹേ പാർവതി, ഹനുമാന്ന് യാതൊരു പരിക്കും പറ്റിയില്ല എന്തെന്നാൽ അവൻ അഗ്നിയെത്തന്നെ സൃഷ്ടിച്ചവന്റെ ദൂതനായിരുന്നു. ലങ്കയുടെ ഒരറ്റം മുതൽ മറ്റെ അറ്റം വരെ ലങ്ക മുഴുവൻ കത്തിച്ചശേഷം സമുദ്രത്തിൽ ചാടി.

**ദോ:**

**പൂँഛ് ബുഝാഇ ഖോഇ ശ്രമ് ധരി ലഘു രൂപ് ബഹോരി,**
**ജനക്സുതാ കേം ആഗേം ഠാഢ് ഭയഉ കര് ജോരി. (26)**

തന്റെ വാലിലെ തീയിനെ കെടുത്തി, ക്ഷീണം മാറിയ ശേഷം അവൻ വീണ്ടും സൂക്ഷ്മരൂപം പൂണ്ട് കൂപ്പുകൈകളോടെ ജാനകിയുടെ മുന്നിൽ വന്നു നിന്നു. (26)

**ചൗ:**

**മാതു മോഹി ദീജേ കഛു ചീൻഹാ –**
**ജൈസേം രഘുനായക് മൊഹി ദീൻഹാ,**
**ചൂഡാമനി ഉതാരി തബ് ദയഊ –**
**ഹരഷ് സമേത് പവന്സുത് ലയഊ. 1**

**കഹെഹു താത് അസ് മോര് പ്രനാമാ –**
**സബ് പ്രകാര് പ്രഭു പൂരന്കാമാ,**
**ദീന് ദയാല് ബിരിദു സംഭാരീ –**
**ഹരഹു നാഥ് മമ സങ്കട് ഭാരീ. 2**

**താത് സക്രസുത് കഥാ സുനാഎഹു –**
**ബാന് പ്രതാപ് പ്രഭുഹി സമുഝാഎഹു,**
**മാസ് ദിവസ് മഹുँ നാഥു ന ആവാ –**
**തൗ പുനി മോഹി ജിഅത് നഹിം പാവാ. 3**

**കഹു കപി കെഹി ബിധി രാഖൗം പ്രാനാ –**
**തുംഹഹൂ താത് കഹത് അബ് ജാനാ,**
**തോഹി ദേഖി സീതലി ഭഇ ഛാതീ –**
**പുനി മോ കഹുँ സൊഇ ദിന് സോ രാതീ. 4**

"അമ്മേ, ദയവായി രഘുനാഥൻ കൊടുത്തയച്ചപോലെ ഒരു അടയാള ചിഹ്നം തരൂ." അവൾ തന്റെ തലയിൽനിന്നും ചൂഡാമണി എടുത്ത് വായുപുത്രന്റെ അടുക്കൽ കൊടുത്തു. അതവൻ സന്തോഷത്തോടെ സ്വീകരിച്ചു. "പ്രിയ താത, അദ്ദേഹത്തോട് എന്റെ പ്രണാമങ്ങളെ അറിയിച്ച് ഇവിധം പറയൂ: 'എന്റെ പ്രഭു എല്ലാവിധത്തിലും പൂർണ്ണകാമ നാണ്, എന്നാലും ദീനന്മാരോട് ദയ കാണിയ്ക്കുക എന്ന അങ്ങയുടെ വ്രതത്തെ സ്മരിച്ചുകൊണ്ട്, ഹേ സ്വാമീ, ഈ കഠിനമായ സങ്കടത്തിൽ

നിന്നും എന്നെ മോചിപ്പിയ്ക്കൂ.' മകനേ, അദ്ദേഹത്തോട് ഇന്ദ്രന്റെ മകൻ ജയന്തന്റെ വൃത്താന്തം പറഞ്ഞ് അദ്ദേഹത്തിന്റെ ബാണങ്ങളുടെ പ്രതാപ ത്തെ ഓർമ്മിപ്പിയ്ക്കൂ. പ്രഭു ഒരു മാസത്തിനകം വന്നില്ലെങ്കിൽ അദ്ദേഹം എന്നെ ജീവനോടെ കാണില്ല. ഹേ ഹനുമൻ, പറയൂ, ഞാനെങ്ങിനെ എന്റെ പ്രാണനെ സൂക്ഷിയ്ക്കും? താത, നീയും തിരിച്ചു പോകുമെന്ന് പറയുന്നു. നിന്നെ കണ്ടുകൊണ്ട് എന്റെ മനസ്സ് ശീതളമായിരുന്നു. വീണ്ടും അതേ ഭയങ്കരങ്ങളായ ദിനങ്ങളും രാത്രികളും കഴിച്ചുകൂട്ടണം.''

**ദോ:**

**ജനകസുതഹി സമുഝാഇ കരി ബഹു ബിധി ധീരജു ദീൻഹ്,**
**ചരന് കമല് സിരു നാഇ കപി ഗവനു രാമ് പഹിം കീൻഹ്. (27)**

അവൻ ജാനകിയെ പലവിധത്തിൽ സമാധാനിപ്പിച്ച് അവളുടെ പാദകമല ങ്ങളിൽ തല വണങ്ങി, ശ്രീരാമനെ കാണ്മാൻ പുറപ്പെട്ടു. (27)

**ചൗ:**

**ചലത് മഹാധുനി ഗർജെസി ഭാരീ –**
**ഗർഭ് സ്രവഹിം സുനി നിസിചര് നാരീ,**
**നാഘി സിന്ധു എഹി പാര്ഹി ആവാ –**
**സബ്ദ് കില്കിലാ കപിൻഹ് സുനാവാ. 1**

**ഹര്ഷേ സബ് ബിലോകി ഹനുമാനാ –**
**നൂതന് ജന്മ് കപിൻഹ് തബ് ജാനാ,**
**മുഖ് പ്രസന്ന് തന് തേജ് ബിരാജാ –**
**കീൻഹെസി രാമചന്ദ്ര് കര് കാജാ. 2**

**മിലേ സകല് അതി ഭഏ സുഖാരീ –**
**തല്ഫത് മീന് പാവ് ജിമി ബാരീ,**
**ചലേ ഹരഷി രഘുനായക് പാസാ –**
**പൂഛത് കഹത് നവല് ഇതിഹാസാ. 3**

**തബ് മധുബന് ഭീതര് സബ് ആഏ –**
**അംഗദ് സംമത് മധു ഫല് ഖാഏ,**

**രഖ്വാരേ ജബ് ബര്ജന് ലാഗേ –**
**മുഷ്ടി പ്രഹാര് ഹനത് സബ് ഭാഗേ. 4**

പുറപ്പെടും നേരം അവൻ ഭയങ്കരമായി ഗർജ്ജിച്ച ശബ്ദം കേട്ട് രാക്ഷസി കളുടെ ഗർഭങ്ങൾ അലസിപ്പോയി. സമുദ്രത്തെ ഒരു ചാട്ടത്തിൽ കടന്ന് മറുകരയിലെത്തി തന്റെ സഹവാനരന്മാരെ സന്തോഷാരവം കൊണ്ട് അഭിനന്ദിച്ചു. അവരെല്ലാവരും ഹനുമാനെ കണ്ട് ആഹ്ലാദിച്ച് അവർക്ക് പുതിയൊരു ജന്മം ലഭിച്ച പ്രതീതിയുണ്ടായി. അവന്റെ മുഖം പ്രസന്നവും ദേഹം തേജോമയവുമായിരിയ്ക്കുന്നതു കണ്ട് അവൻ ശ്രീരാമചന്ദ്രന്റെ കാര്യം നിർവഹിച്ചു എന്നതിന്ന് അവരുടെ മനസ്സിൽ യാതൊരു ശങ്കയു മുണ്ടായിരുന്നില്ല. അവരെല്ലാവരും അവനെ കണ്ട് വെള്ളമില്ലാതെ തപിച്ചു കൊണ്ടിരുന്ന മത്സ്യത്തിന്ന് വെള്ളം കിട്ടിയാലെന്നപോലെ അത്യന്തം ആഹ്ലാദിച്ചു. അവർ പിന്നെ സന്തോഷത്തോടെ നടന്നതെല്ലാം രഘു നായകനെ പറഞ്ഞു കേൾപ്പിയ്ക്കുനായി പുറപ്പെട്ടു. പോകുന്ന വഴിയിൽ അവർ സുഗ്രീവന്റെ മധുവനത്തിൽ അംഗദന്റെ സമ്മതത്തോടെ കടന്ന് രസം നിറഞ്ഞ ഫലങ്ങളെ ഭക്ഷിയ്ക്കാൻ തുടങ്ങി. കാവല്ക്കാർ ഇടപെട്ടപ്പോൾ അവർ അവരെ മുഷ്ടികൾ കൊണ്ട് ഇടിച്ച് ഓട്ടിച്ചു.

**ദോ:**
**ജാഇ പുകാരേ തേ സബ് ബന് ഉജാര് ജുബരാജ്,**
**സുനി സുഗ്രീവ് ഹരഷ് കപി കരി ആഏ പ്രഭു കാജ്. (28)**

അവരെല്ലാവരും സുഗ്രീവന്റെ അടുക്കൽ ചെന്ന് യുവരാജാവ് രാജ ഉപവനത്തെ നശിപ്പിയ്ക്കുന്നുവെന്ന് പരാതി പറഞ്ഞു. സുഗ്രീവൻ അതു കേട്ട് സന്തോഷിച്ചു. പ്രഭുവിന്റെ കാര്യം സിദ്ധമാക്കിയശേഷം വാനരന്മാർ തിരിച്ചുവന്നിരിയ്ക്കുമെന്ന് അവൻ അനുമാനിച്ചു. (28)

**ചൗ:**
**ജൗം ന ഹോതി സീതാ സുധി പാഈ –**
**മധുബന് കേ ഫല് സകഹിം കി ഖാഈ,**
**എഹി ബിധി മന് ബിചാര് കര് രാജാ –**
**ആഇ ഗഏ കപി സഹിത് സമാജാ. 1**

**ആഇ സബ്ൻഹി നാവാ പദ് സീസാ –**
**മിലെഉ സബ്ൻഹി അതി പ്രേമ് കപീസാ,**
**പൂ ഛരീ കുസല് കുസല് പദ് ദേഖീ –**
**രാമ് കൃപാ ഭാ കാജു ബിസേഷീ. 2**

**നാഥ് കാജു കീൻഹെഉ ഹനുമാനാ –**
**രാഖേ സകല് കപിൻഹ് കേ പ്രാനാ,**
**സുനി സുഗ്രീവ് ബഹുരി തെഹി മിലെഊ –**
**കപിൻഹ് സഹിത് രഘുപതി പഹിം ചലെഊ. 3**

**രാമ് കപിൻഹ് ജബ് ആവത് ദേഖാ –**
**കിഏ കാജു മന് ഹരഷ് ബിസേഷാ,**
**ഫടിക് സിലാ ബൈഠേ ദ്വൗ ഭാഈ –**
**പരേ സകല് കപി ചരനൻഹി ജാഈ. 4**

അവർക്ക് സീതയെപ്പറ്റി വിവരം കിട്ടിയിരുന്നില്ലെങ്കിൽ അവർ മധുവനത്തിലെ ഫലങ്ങളെ തിന്നാൻ തുനിയില്ല. വാനരരാജാവ് ഈവിധം ചിന്തിച്ചുകൊണ്ടിരിയ്ക്കേ വാനരനായകന്മാർ അനുയായികളോടുകൂടി അവിടെയെത്തി. അടുത്തുവന്ന് അവരെല്ലാവരും അവന്റെ കാല്ക്കൽ വണങ്ങിനിന്നു. വാനരരാജാവ് അവരെ അത്യന്തം പ്രേമത്തോടെ സ്വീകരിച്ച് അവരോട് കുശലപ്രശ്നങ്ങൾ ചെയ്തു. "അങ്ങയുടെ പാദങ്ങളെ ദർശിച്ച ഞങ്ങൾക്ക് കുശലം തന്നെ. ശ്രീരാമന്റെ കൃപയാൽ കാര്യം വേണ്ടപോലെ സാധിച്ചു. നാഥ, ഹനുമാനാണ് ഇതെല്ലാം ചെയ്ത് വാനരന്മാരുടെയെല്ലാം ജീവനെ രക്ഷിച്ചത്." ഇതു കേട്ട് സുഗ്രീവൻ അവനെ വീണ്ടും മാറോടണച്ച് വാനരന്മാരോടുകൂടി രാഘവനെ കാണാൻ പുറപ്പെട്ടു. ശ്രീരാമൻ, വാനരന്മാർ തങ്ങളുടെ കാര്യം നിർവഹിച്ച് വരുന്നതു കണ്ട് മനസ്സിൽ അത്യന്തം സന്തോഷിച്ചു. രണ്ടു സഹോദരന്മാരും ഒരു സ്ഫടികശിലമേൽ ഇരുന്നിരുന്നു. വാനരന്മാരെല്ലാം വന്ന് അവരുടെ കാല്ക്കൽ വീണു.

**ദോ:**

**പ്രീതി സഹിത് സബ് ഭേടേ രഘുപതി കരുനാ പുഞ്ജ്,**
**പൂ ഛരീ കുസല് നാഥ് അബ് കുസല് ദേഖി പദ് കഞ്ജ്. (29)**

കരുണാമയനായ രഘുനാഥൻ പ്രീതിയോടെ അവരെയെല്ലാവരേയും മാറോടണച്ച് അവരുടെ കുശലമന്വേഷിച്ചു. "അങ്ങയുടെ പാദകമലങ്ങൾ ദർശിച്ച ഞങ്ങൾക്കെല്ലാം കുശലം തന്നെ." (29)

**ചൗ:**

**ജാമവന്ത് കഹ് സുനു രഘുരായാ –**
**ജാ പര് നാഥ് കരഹു തുംഹ് ദായാ,**
**താഹി സദാ സുഭ് കുസല് നിരന്തര് –**
**സുര് നര് മുനി പ്രസന്ന് താ ഊപര്. 1**

**സൊഇ ബിജഈ ബിനഈ ഗുന് സാഗര് –**
**താസു സുജസു ത്രൈലോക് ഉജാഗര്,**
**പ്രഭു കീം കൃപാ ഭയഉ സബു കാജൂ –**
**ജന്മ് ഹമാര് സുഫല് ഭാ ആജൂ. 2**

**നാഥ് പവന്സുത് കീൻഹി ജൊ കരനീ –**
**സഹസ്ഹു് മുഖ് ന ജാഇ സൊ ബരനീ,**
**പവന്തനയ് കേ ചരിത് സുഹാഏ –**
**ജാമവന്ത് രഘുപതിഹി സുനാഏ. 3**

**സുനത് കൃപാനിധി മന് അതി ഭാഏ –**
**പുനി ഹനുമാന് ഹരഷി ഹിയ്് ലാഏ,**
**കഹഹു താത് കെഹി ഭാ്തി ജാനകീ –**
**രഹതി കരതി രച്ഛാ സ്വപ്രാന് കീ. 4**

ജാംബവാൻ പറഞ്ഞു: "ഹേ രഘുനാഥ, കേട്ടാലും. ആരുടെ മേൽ അങ്ങയുടെ കൃപ അങ്ങ് വർഷിയ്ക്കുന്നുവോ, അവൻ അതിഭാഗ്യവാനും സദാ സുഖിയുമാണ്. ദേവതകളും, മനുഷ്യരും, മുനിമാരും അവന്റെ മേൽ പ്രസന്നരാണ്. അവൻ മാത്രമാണ് വിജയിയും, വിനീതനും, ഗുണനിധിയും. അവന്റെ സൽകീർത്തി മൂന്നു ലോകങ്ങളിലും ഉജ്ജ്വലമായി പ്രകാശിയ്ക്കുന്നു. പ്രഭുവിന്റെ കൃപയാൽ എല്ലാം ശുഭമായി കലാശിച്ചിരിയ്ക്കുന്നു. ഇന്ന് ഞങ്ങളുടെ ജന്മം സഫലമായി. വായുപുത്രന്റെ

സാഫല്യത്തെ ആയിരം നാവുകൊണ്ടു കൂടി വർണ്ണിയ്ക്കാനാവില്ല.'' പിന്നെ ജാംബവാൻ ഹനുമാന്റെ ലീലകളെപ്പറ്റി പറഞ്ഞു കേൾപ്പിച്ചു. കൃപാനിധി അതുകേട്ട് അത്യന്തം മനസ്സന്തുഷ്ടനായി ഹനുമാനെ വീണ്ടും തന്റെ മാറോടണച്ചു. ''പ്രിയ താത, പറയൂ, ജാനകി എങ്ങിനെയാണ് അവിടെ കഴിച്ചുകൂട്ടിക്കൊണ്ട് തന്റെ പ്രാണനെ രക്ഷിയ്ക്കുന്നത്. ''

**ദോ:**

**നാമ് പാഹരൂ ദിവസ് നിസി ധ്യാന് തുംഹാർ കപാട്,**
**ലോചന് നിജ് പദ് ജംത്രിത് ജാഹിം പ്രാന് കെഹിം ബാട്. (30)**

''രാപ്പകൽ അങ്ങയുടെ നാമം അവൾക്ക് കാവലിരിയ്ക്കുന്നു. അങ്ങയെ ധ്യാനിയ്ക്കുന്നത് അവൾക്ക് അടച്ചിരിയ്ക്കുന്ന കതവുകളാണ്. അവളുടെ കണ്ണുകളെ അവൾ തന്റെ പാദങ്ങളിൽ ഉറപ്പിച്ചിട്ടുണ്ട്. ഈ വിധം അവൾ രക്ഷപ്പെടാൻ ഒരു മാർഗ്ഗവും കാണുന്നില്ല. '' (30)

**ചൗ:**

**ചലത് മോഹി ചൂഡാമനി ദീൻഹീ –**
**രഘുപതി ഹൃദയ് ലാഇ സൊഇ ലീൻഹീ,**
**നാഥ് ജുഗല് ലോചന് ഭരി ബാരീ –**
**ബചന് കഹേ കഛു ജനകകുമാരീ. 1**

**അനുജ് സമേത് ഗഹെഹു പ്രഭു ചരനാ –**
**ദീന് ബന്ധു പ്രനതാരതി ഹരനാ,**
**മന് ക്രമ് ബചന് ചരന് അനുരാഗീ –**
**കെഹിം അപരാധ് നാഥ് ഹൗം ത്യാഗീ. 2**

**അവഗുന് ഏക് മോര് മൈം മാനാ –**
**ബിഛുരത് പ്രാന് ന കീൻഹ് പയാനാ,**
**നാഥ് സൊ നയനൻഹി കോ അപരാധാ –**
**നിസരത് പ്രാന് കരഹിം ഹഠി ബാധാ. 3**

**ബിരഹ് അഗിനി തനു തൂല് സമീരാ –**
**സ്വാസ് ജരഇ ഛന് മാഹിം സരീരാ,**

**നയന് സ്രവഹിം ജലു നിജ് ഹിത് ലാഗീ –**
**ജരൈം ന പാവ് ദേഹ് ബിരഹാഗീ. 4**

**സീതാ കൈ അതി ബിപതി ബിസാലാ –**
**ബിനഹിം കഹേം ഭലി ദീനദയാലാ. 5**

''ഞാൻ തിരിച്ചുവരുന്ന സമയം അവൾ തന്റെ തലയിൽനിന്നും ഈ ചൂഡാമണി എടുത്ത് തന്നു.'' രാഘവൻ അതെടുത്ത് മാറോടു ചേർത്ത മർത്തി. ''സ്വാമീ, രണ്ടു കണ്ണുകളിലും കണ്ണീരോടെ ജാനകി പറഞ്ഞു: 'പ്രഭുവിന്റെയും അനുജന്റേയും പാദങ്ങളെ പിടിച്ചുകൊണ്ട് ഈ വിധം പറയു: ഹേ ദീനബന്ധോ, ഭജിയ്ക്കുന്നവരുടെ സങ്കടങ്ങളെ പോക്കുന്നവനേ (പ്രണതാർത്തിഹാരീ), ഞാൻ മനസാ വാചാ കർമ്മണാ അങ്ങയുടെ പാദങ്ങളിൽ ഭക്തിയുള്ളവളാണ്. എന്നിട്ടും എന്റെ സ്വാമീ, ഞാനെന്ത പരാധം ചെയ്തിട്ടാണ് അങ്ങ് എന്നെ ത്യജിച്ചിരിയ്ക്കുന്നത്? അങ്ങിൽനിന്നും പിരിഞ്ഞതും എന്റെ ജീവൻ എന്നെ വിട്ടുപോയില്ല എന്ന എന്റെ ഒരു അവഗുണം ഞാൻ സമ്മതിയ്ക്കുന്നു. പക്ഷേ, പ്രഭോ, അത് എന്റെ കണ്ണുകളുടെ കുറ്റമാണ്; അവ എന്റെ ജീവൻ രക്ഷപ്പെടുന്നതിനെ തടുത്തു. അങ്ങയിൽനിന്നുമുള്ള വിരഹവേദന തീ പോലെയാണ്. നിശ്വാസം കാറ്റു പോലെയും, രണ്ടിന്നുമിടയിൽ എന്റെ ശരീരം ക്ഷണം കത്തിപ്പോകുന്ന പഞ്ഞിപോലെയും ആണ്. പക്ഷെ  എന്റെ കണ്ണുകൾ സ്വന്തം ഹിതത്തെ ഉദ്ദേശിച്ച് (അങ്ങയുടെ സൗന്ദര്യത്തെ കണ്ട് ആസ്വദിയ്ക്കാൻ വേണ്ടിയെന്ന പോലെ) കണ്ണീരിന്റെ വെള്ളപ്പൊക്കമുണ്ടാക്കി എന്റെ ദേഹം വിരഹാഗ്നിയാൽ ദഹിയ്ക്കുന്നതിനെ വ്യർത്ഥമാക്കി.' സീതയുടെ കഷ്ടം ഏറെ വലുതും, അങ്ങ് ദീനദയാളനുമാണെന്നതിനാൽ അതിനെ വിസ്തരിയ്ക്കാതിരിയ്ക്കുന്നതായിരിയ്ക്കും നല്ലത്.''

**ദോ:**
**നിമിഷ് നിമിഷ് കരുനാനിധി ജാഹിം കല്പ് സമ് ബീതി,**
**ബേഗി ചലിഅ പ്രഭു ആനിഅ ഭുജ് ബല് ഖല് ദല് ജീതി. (31)**

''ഹേ കരുണാനിധേ, അവൾക്ക് ഓരോ നിമിഷവും ഓരോ യുഗം പോലെയാണ് കഴിയുന്നത്. അതിനാൽ പ്രഭോ, വേഗം പോയി അങ്ങയുടെ കൈബലത്താൽ ദുഷ്ടഗണങ്ങളെ ജയിച്ച് അവളെ തിരിച്ചുകൊണ്ടുവന്നാലും.'' (31)

**ചൗ:**

**സുനി സീതാ ദുഖ് പ്രഭു മുഖ് അയനാ –**
**ഭരി ആഏ ജല് രാജിവ് നയനാ,**
**ബചന് കായ്ँ മന് മമ ഗതി ജാഹീ –**
**സപനെഹുँ ബൂഝിഅ ബിപതി കി താഹീ. 1**

**കഹ് ഹനുമന്ത് ബിപതി പ്രഭു സോഇൗ –**
**ജബ് തവ സുമിരന് ഭജന് ന ഹോഇൗ,**
**കേതിക് ബാത് പ്രഭു ജാതുധാന് കീ –**
**രിപുഹി ജീതി ആനബീ ജാനകീ. 2**

**സുനു കപി തൊഹി സമാന് ഉപകാരീ –**
**നഹിം കൊഉ സുര് നര് മുനി തനുധാരീ,**
**പ്രതി ഉപകാര് കരൗം കാ തോരാ –**
**സന്മുഖ് ഹോഇ ന സകത് മന് മോരാ. 3**

**സുനു സുത് തോഹി ഉരിന് മൈം നാഹിം –**
**ദേഖെഉँ കരി ബിചാര് മന് മാഹീം,**
**പുനി പുനി കപിഹി ചിതവ് സുര്ത്രാതാ –**
**ലോചന് നീര് പുലക് അതി ഗാതാ. 4**

ആനന്ദമയനായ പ്രഭു സീതയുടെ ദു:ഖത്തെപ്പററി കേട്ടപ്പോൾ താമരക്കണ്ണുകളിൽ കണ്ണീർ നിറഞ്ഞു. ''മനസാ വാചാ കർമ്മണാ എന്നെ ആശ്രയിച്ചിരിയ്ക്കുന്നവന്ന് സ്വപ്നത്തിൽ കൂടി വിപത്തുകൾ ഉണ്ടാകുമെന്ന് നീ കരുതുന്നുവോ?'' ഹനുമാൻ പറഞ്ഞു: ''അങ്ങയെ സ്മരിയ്ക്കാതിരിയ്ക്കുന്നതും ഭജിയ്ക്കാതിരിയ്ക്കുന്നതുമല്ലാതെ വേറൊരു വിപത്തും ഇല്ല. രാക്ഷസന്മാർ അങ്ങയ്ക്ക് എന്തുമാത്രമാണ്? ശത്രുക്കളെ നശിപ്പിച്ച് അങ്ങ്

തീർച്ചയായും ജാനകിയെ തിരിച്ചു കൊണ്ടുവരും.'' ''ഹേ ഹനുമൻ, ദേവന്മാരിലും, മനുഷ്യരിലും, മുനിമാരിലും, ശരീരം ധരിച്ച ഏതൊരു വനിലും തന്നെ നിനക്കു സമമായി ഉപകാരികളില്ല. നിന്നെ നേരിടാൻ തന്നെ എന്റെ മനസ്സിന്നു കഴിയുന്നില്ല. പിന്നെ എങ്ങിനെയാണ് ഞാൻ നിനക്ക് പ്രത്യുപകാരം ചെയ്യുക? താത, കേൾക്കൂ, ഞാൻ ആ പ്രശ്ന ത്തെപ്പറ്റി ചിന്തിച്ചു. നിന്നോടുള്ള കടപ്പാട് തീർക്കാൻ സാദ്ധ്യമല്ലെന്നാണ് കാണുന്നത്.'' വീണ്ടും വീണ്ടും ദേവന്മാരുടെ രക്ഷകൻ ഹനുമാനെ നോക്കി നിന്നപ്പോൾ അദ്ദേഹത്തിന്റെ കണ്ണുകൾ നിറഞ്ഞ് ശരീരം അത്യധികം പുളകിതമായി.

**ദോ:**

**സുനി പ്രഭു ബചന് ബിലോകി മുഖ് ഗാത് ഹരഷി ഹനുമന്ത്,**
**ചരന് പരെഉ പ്രേമാകുല് ത്രാഹി ത്രാഹി ഭഗവന്ത്. (32)**

ഹനുമാൻ തന്റെ പ്രഭുവിന്റെ വാക്കുകളെ കേട്ടുകൊണ്ട് അദ്ദേഹത്തിന്റെ മുഖത്ത് ഉററു നോക്കിയപ്പോൾ അവന്റെ ശരീരത്തിൽ സന്തോഷം കൊണ്ട് രോമാഞ്ചമുണ്ടായി, പ്രേമവിഹ്വലനായി ''ഹേ ഭഗവൻ, എന്നെ (അഹന്തയുടെ പാശത്തിൽ നിന്നും) രക്ഷിയ്ക്കൂ, രക്ഷിയ്ക്കൂ '' എന്നു കരഞ്ഞുകൊണ്ട് അദ്ദേഹത്തിന്റെ കാല്ക്കൽ വീണു. (32)

**ചൗ:**

**ബാര് ബാര് പ്രഭു ചഹഇ ഉഠാവാ -**
**പ്രേമ് മഗന് തെഹി ഉഠബ് ന ഭാവാ,**
**പ്രഭു കര് പങ്കജ് കപി കേം സീസാ -**
**സുമിരി സോ ദസാ മഗന് ഗൗരീസാ. 1**

**സാവധാന് മന് കരി പുനി സങ്കര് -**
**ലാഗേ കഹന് കഥാ അതി സുന്ദര്,**
**കപി ഉഠാഇ പ്രഭു ഹൃദയ് ലഗാവാ -**
**കര് ഗഹി പരമ് നികട് ബൈഠാവാ. 2**

**കഹു കപി രാവന് പാലിത് ലങ്കാ –**
**കെഹി ബിധി ദഹെഉ ദുർഗ് അതി ബങ്കാ,**
**പ്രഭു പ്രസന്ന് ജാനാ ഹനുമാനാ –**
**ബോലാ ബചന് ബിഗത് അഭിമാനാ. 3**

**സാഖാമൃഗ് കൈ ബഡി മനുസാഈ –**
**സാഖാ തേം സാഖാ പര് ജാഈ,**
**നാഘി സിന്ധു ഹാടക്പുര് ജാരാ –**
**നിസിചര് ഗന് ബധി ബിപിന് ഉജാരാ. 4**

**സോ സബ് തവ പ്രതാപ് രഘുരാഈ –**
**നാഥ് ന കഛൂ മോർ പ്രഭുതാഈ. 5**

വീണ്ടും വീണ്ടും പ്രഭു അവനെ എഴുന്നേല്ക്കാൻ പറഞ്ഞുവെങ്കിലും, അവൻ അത്രയും ഭക്തിപരവശനായിരുന്നു, അവൻ എഴുന്നേറ്റില്ല. പ്രഭുവിന്റെ കരകമലം അവന്റെ തലയിൽ ഇരുന്നു. ഹനുമാന്റെ അസൂയാവഹമായ ഈ അവസ്ഥയെ സ്മരിച്ചപ്പോൾ ഗൗരീശൻ വികാരമഗ്നനായി. പക്ഷെ തന്നെത്താൻ ഉണർന്ന് ശിവൻ അതിസുന്ദരമായ കഥയെ തുടർന്നു. പ്രഭു ഹനുമാനെ തൂക്കിയുണർത്തി തന്റെ മാറോടു ചേർത്തണച്ചു. പിന്നെ അവന്റെ കൈ പിടിച്ചു കൊണ്ട് തന്റെ അടുത്തിരുത്തി. ''ഹേ ഹനുമൻ, പറയൂ, അത്യന്തം ദുർഗമമായ ലങ്കാനഗരിയെ എങ്ങിനെ നീ കത്തിച്ചു?'' ഹനുമാൻ പ്രഭുവിനെ അത്യന്തം പ്രസന്നനാണെന്നു കണ്ട് ഒട്ടും അഭിമാനമില്ലാതെ മറുപടി പറഞ്ഞു. ''ശാഖാമൃഗമായ വാനരന്റെ സാമർത്ഥ്യം ഒരു ശാഖയിൽനിന്നും മറ്റൊരു ശാഖയിലേയ്ക്ക് ചാടുന്നതിലാണ്. എനിയ്ക്ക് സമുദ്രത്തെ ചാടിക്കടക്കാനും, സ്വർണ്ണപുരിയെ എരിയിയ്ക്കാനും, രാക്ഷസഗണങ്ങളെ വധിയ്ക്കനും, അശോകവനത്തെ നശിപ്പിയ്ക്കാനും സാധിച്ചത് കേവലം അങ്ങയുടെ പ്രഭാവം കൊണ്ടു മാത്രമാണ്. സ്വാമീ അതിൽ എന്റെ കഴിവ് ഒന്നും തന്നെയില്ല.''

**ദോ:**

**താ കഹു॰ പ്രഭു കഛു അഗമ് നഹിം ജാ പര് തുംഹ് അനുകൂല്,**
**തവ പ്രഭാവ്॰ ബഡവാനല്ഹി ജാരി സകഇ ഖലു തൂല്. (33)**

''എന്റെ സ്വാമീ, അങ്ങ് ആർക്കനുകൂലമായിരിയ്ക്കുന്നുവോ, അവന്ന് അലഭ്യ മായിട്ട് ഒന്നുംതന്നെയില്ല. അങ്ങയുടെ പ്രഭാവത്താൽ തുച്ഛമായ പരുത്തി യ്ക്ക് ബഡവാഗ്നിയെപ്പോലും എരിച്ചുകളയുവാൻ കഴിയും.'' (അസാദ്ധ്യ മായതും സാദ്ധ്യമാകുമെന്നു സാരം) (33)

**ചൗ:**

**നാഥ് ഭഗതി അതി സുഖദായിനീ –**
**ദേഹു കൃപാ കരി അനപായിനീ,**
**സുനി പ്രഭു പരമ് സരല് കപി ബാനീ –**
**ഏവമസ്തു തബ് കഹെഉ ഭവാനീ. 1**

**ഉമാ രാമു സുഭാഉ ജെഹിം ജാനാ –**
**താഹി ഭജനു തജി ഭാവ് ന ആനാ,**
**യഹ് സംബാദ് ജാസു ഉര് ആവാ –**
**രഘുപതി ചരന് ഭഗതി സൊഇ പാവാ. 2**

**സുനി പ്രഭു ബചന് കഹഹിം കപിബൃന്ദാ –**
**ജയ ജയ ജയ കൃപാല് സുഖകന്ദാ,**
**തബ് രഘുപതി കപിപതിഹി ബൊലാവാ –**
**കഹാ ചലൈം കര് കരഹു ബനാവാ. 3**

**അബ് ബിലംബു കെഹി കാരന് കീജേ –**
**തുരത് കപിൻഹ് കഹുँ ആയസു ദീജേ,**
**കൗതുക് ദേഖി സുമന് ബഹു ബരഷീ –**
**നഭ് തേം ഭവന് ചലേ സുര് ഹരഷീ. 4**

''അതിനാൽ എന്റെ സ്വാമീ, അത്യന്തം സുഖത്തെ കൊടുക്കുന്ന നിരന്തരമായ ഭക്തിയെ എനിയ്ക്ക് തന്നാലും.'' (ശിവൻ തുടരുന്നു) ഹേ പാർവതി, പ്രഭു ഹനുമാന്റെ നിഷ്കളങ്കമായ വാർത്ത കേട്ടപ്പോൾ 'തഥാസ്തു' എന്നു പറഞ്ഞു. ഉമേ, ഏതൊരുവൻ ശ്രീരാമന്റെ യഥാർത്ഥ സ്വഭാവത്തെ അറിഞ്ഞിരിയ്ക്കുന്നുവോ അവന്ന് സ്വാമിയെ ഭജിയ്ക്കുന്ന തല്ലാതെ മറ്റൊന്നിലും അഭിരുചിയുണ്ടാകില്ല. ഈ സംവാദത്തെ

ഏതൊരുവൻ മനസ്സിൽ ധരിയ്ക്കുന്നുവോ, അവന്ന് ശ്രീരാമന്റെ പാദങ്ങളിൽ ഭക്തിയുണ്ടാകും. പ്രഭുവിന്റെ വാക്കുകൾ കേട്ട് എല്ലാ വാനരഗണങ്ങളും 'കൃപാലുവും ആനന്ദമയനുമായ പ്രഭു ജയിച്ചാലും, ജയിച്ചാലും' എന്ന് ഘോഷം ചെയ്തു. രാഘവൻ പിന്നെ സുഗ്രീവനെ വിളിച്ചുവരുത്തി പറഞ്ഞു: " മുന്നേറാനുള്ള ഒരുക്കങ്ങൾ ചെയ്യൂ. ഇനിയും എന്തു താമസം? വാനരന്മാർക്ക് ഉടൻ ആദേശം കൊടുക്കൂ." ഈ ദൃശ്യം നോക്കിക്കൊണ്ടിരുന്ന ദേവന്മാർ അമിതമായ പുഷ്പവർഷം ചെയ്ത് ആകാശത്തിൽനിന്നും സ്വന്തം ഭവനങ്ങളിലേയ്ക്കു പോയി.

**ദോ:**

**കപിപതി ബേഗി ബൊലാഏ ആഏ ജൂഥപ് ജൂഥ്,**
**നാനാ ബരന് അതുല് ബല് ബാനര് ഭാലു ബരൂഥ്. (34)**

കപിവരൻ (സുഗ്രീവൻ) വേഗം സേനയുടെ നായകന്മാരെയെല്ലാം വിളിച്ചു. അവർ കൂട്ടം കൂട്ടമായി ഹാജരായി. വാനരന്മാരുടേയും കരടികളുടേയും സേനകൾ നിറത്തിൽ വ്യത്യസ്തമായിരുന്നുവെങ്കിലും ബലത്തിൽ ഏവരും തുല്യരായിരുന്നു. (34)

**ചൗ:**

**പ്രഭു പദ് പങ്കജ് നാവഹിം സീസാ –**
**ഗർജഹിം ഭാലു മഹാബല് കീസാ,**
**ദേഖി രാമ് സകല് കപി സേനാ –**
**ചിതഇ കൃപാ കരി രാജിവ് നൈനാ. 1**

**രാമ് കൃപാ ബല് പാഇ കപിന്ദാ –**
**ഭഏ പച്ഛജുത് മനഹു ഗിരിന്ദാ,**
**ഹരഷി രാമ് തബ് കീൻഹി പയാനാ –**
**സഗുന് ഭഏ സുന്ദര് സുഭ് നാനാ. 2**

**ജാസു സകല് മംഗല്മയ് കീതീ –**
**താസു പയാന് സഗുന് യഹ് നീതീ,**

**പ്രഭു പയാന് ജാനാ ബൈദേഹീം –**
**ഫരകി ബാമ് അംഗ് ജനു കഹി ദേഹീം. 3**

**ജോഇ ജോഇ സഗുന് ജാനകിഹി ഹോഇൗ –**
**അസഗുന് ഭയഉ രാവന്ഹി സോഇൗ,**
**ചലാ കടകു കോ ബരനൈ പാരാ –**
**ഗർജഹിം ബാനര് ഭാലു അപാരാ. 4**

**നഖ് ആയുധ് ഗിരി പാദപ്ധാരീ –**
**ചലേ ഗഗന് മഹി ഇച്ഛാചാരീ,**
**കേഹരിനാദ് ഭാലു കപി കരഹീം –**
**ഡഗ്മഗാഹിം ദിഗജ് ചിക്കരഹീം. 5**

മഹാബലികളായ കരടികളും വാനരന്മാരും പ്രഭുവിന്റെ പാദകമലങ്ങളിൽ തലവണങ്ങി ഗർജ്ജിച്ചു. ശ്രീരാമൻ വാനരസേനയെ മുഴുവൻ നോട്ടമിട്ട് തന്റെ താമരക്കണ്ണുകളെ അവരുടെ മീതെ കൃപാകടാക്ഷം ചെയ്തു. രാമകൃപയാൽ ബലം ലഭിച്ച വാനരത്തലവന്മാർക്ക് ചിറകുകൾ ലഭിച്ച പർതങ്ങളെന്നപോലെ അനുഭൂതിയുണ്ടായി. ശ്രീരാമൻ സന്തോഷ ത്തോടെ പ്രയാണം ആരംഭിച്ചു. സുന്ദരങ്ങളും ശുഭസൂചകങ്ങളുമായ ശകുനങ്ങളുണ്ടായി. സകലമംഗളമയമായ കീർത്തിയുള്ളവൻ യാത്ര പുറപ്പെടുമ്പോൾ നല്ല ശകുനങ്ങൾ കാണുന്നത് സ്വാഭാവികമാണ്. വൈദേഹി ശ്രീരാമൻ പുറപ്പെട്ട വാർത്ത അറിഞ്ഞു. ഇടതുഭാഗത്തെ ഇന്ദ്രിയങ്ങൾ തുടിച്ചത് അതിന്നുവേണ്ടിത്തന്നെയായിരുന്നു. പക്ഷെ ജാനകിയ്ക്ക് നല്ല ശകുനങ്ങളായിരുന്നതെല്ലാം രാവണന്ന് ദുശ്ശകുനങ്ങളായി കാണപ്പെട്ടു. ഗർജ്ജിച്ചുകൊണ്ട് മുന്നേറുന്ന അസംഖ്യം വാനരന്മാരേയും കരടികളേയും എങ്ങിനെ വർണ്ണിയ്ക്കാനാണ്? നഖങ്ങൾ മാത്രം ആയുധമാ യുള്ള അവർ പാറകളേയും വൃക്ഷങ്ങളേയും തൂക്കിക്കൊണ്ട്, ഒരു സമയം ആകാശത്തില്ക്കൂടിയും മറ്റൊരുസമയം ഭൂമിയില്ക്കൂടിയും സഞ്ചരിച്ചു കൊണ്ടി രുന്നു, എന്തെന്നാൽ അവർ ഇച്ഛിച്ചപോലെ എവിടേയും സഞ്ചരിയ്ക്കാൻ കഴിവുള്ളവരായിരുന്നു. കരടികളും വാനരന്മാരും സിംഹങ്ങളെപ്പോലെ ഗർജ്ജിച്ചുകൊണ്ട് മുന്നേറിയപ്പോൾ എട്ടു ദിഗ്ഗജങ്ങളും ഇളകി ബീരിയിട്ടു.

**ഛം:**

**ചിക്കരഹിം ദിഗജ് ഡോല് മഹി ഗിരി ലോല് സാഗര് ഖര്ഭരേ,**
**മന് ഹരഷ് സഭ് ഗന്ധർബ് സുര് മുനി നാഗ് കിന്നര് ദുഖ് ടരേ.**
**കടകടഹിം മർകട് ബികട് ഭട് ബഹു കോടി കോടിൻഹ് ധാവഹീം,**
**ജയ് രാമ് പ്രബല് പ്രതാപ് കോസലനാഥ് ഗുന് ഗന് ഗാവഹീം. 1**

**സഹി സക് ന ഭാര് ഉദാര് അഹിപതി ബാര് ബാരഹിം മോഹഈ,**
**ഗഹ് ദസന് പുനി പുനി കമഠ് പൃഷ്ട് കഠോര് സോ കിമി സോഹഈ.**
**രഘുബീര് രുചിര് പ്രയാന് പ്രസ്ഥിതി ജാനി പരമ് സുഹാവനീ,**
**ജനു കമഠ് ഖർപര് സർപരാജ് സൊ ലിഖത് അബിചല് പാവനീ, 2**

അഷ്ടദിഗജങ്ങൾ ബീരിയിട്ടു, ഭൂമി കുലുങ്ങി, പർവതങ്ങൾ നടുങ്ങി, സമുദ്രങ്ങൾ ഇളകി മറിഞ്ഞു. ഗന്ധർവന്മാരും, ദേവന്മാരും, മുനിമാരും, നാഗകിന്നരന്മാരും തങ്ങളുടെ ദു:ഖാവസ്ഥ അവസാനിച്ചുവെന്ന് അത്യന്തം ആഹ്ലാദിച്ചു. കണക്കറ്റ വാനരവീരന്മാർ പല്ലുകൾ ഞെരിച്ചു. കോടിക്കണക്കിൽ മറ്റും പലർ 'പ്രബല പ്രതാപി കോസലനാഥൻ ശ്രീരാമൻ വിജയിക്കട്ടെ' എന്നു ആർപ്പു വിളിച്ചുകൊണ്ട്, അവന്റെ ഗുണഗണങ്ങളെ പാടിക്കൊണ്ട് മുന്നോട്ടു പോയി. സർപ്പരാജാവ് (ശേഷൻ) അക്രമാസക്തമായ വാനരസേനയുടെ അതിഭാരത്തെ താങ്ങാൻ കഴിയാതെ വീണ്ടും വീണ്ടും മോഹാലസ്യപ്പെട്ടു. പക്ഷെ ഓരോ സമയവും അവൻ തന്റെ പല്ലുകളാൽ ആമയുടെ (കൂർമ്മം) കഠിനമായ തോടിനെ മുറുകെ ഇറുക്കിക്കൊണ്ട് താങ്ങിനില്ക്കാൻ ശ്രമിച്ചു. അവന്റെ പല്ലുകളാൽ ആമയുടെ തോടിന്മേൽ വരയ്ക്കപ്പെട്ടതു കണ്ടാൽ തോന്നും, രാഘവന്റെ വിജയയാത്ര അത്യാകർഷകരമായ വിഷയമാണെന്നറിഞ്ഞു കൊണ്ട് സർപ്പരാജൻ ആമയുടെ പുറത്ത് ആ പുണ്യകരമായ അമരകഥ എഴുതുന്നുവോ എന്ന്.

**ദോ:**

**എഹി ബിധി ജാഇ കൃപാനിധി ഉതരേ സാഗര് തീര്,**
**ജഹ്ँ തഹ്ँ ലാഗേ ഖാന് ഫല് ഭാലു ബിപുല് കപി ബീര്. (35)**

തന്റെ യാത്ര തുടർന്നുകൊണ്ട് കൃപാനിധി സമുദ്രതീരത്തെത്തി നിന്നു. കരടികളുടേയും വാനരന്മാരുടേയും കൂട്ടങ്ങൾ ചുററുമുണ്ടായിരുന്ന വൃക്ഷങ്ങളിലെ ഫലങ്ങളെ ഇഷ്ടംപോലെ ഭക്ഷിച്ചു. (35)

**ചൗ:**

**ഉഹാ് നിസാചര് രഹഹിം സസങ്കാ –**
**ജബ് തേം ജാരി ഗയഉ കപി ലങ്കാ,**
**നിജ് നിജ് ഗൃഹ് സബ് കരഹിം ബിചാരാ –**
**നഹിം നിസാചര് കുല് കേര് ഉബാരാ. 1**

**ജാസു ദൂത് ബല് ബരനി ന ജാഇൗ –**
**തെഹി ആഏ് പുര് കവന് ഭലാഇൗ,**
**ദൂതൻഹ് സന് സുനി പുരജന് ബാനീ –**
**മന്ദോദരീ അധിക് അകുലാനീ. 2**

**രഹസി ജോരി കര് പതി പഗ് ലാഗീ –**
**ബോലീ ബചന് നീതി രസ് പാഗീ,**
**കന്ത് കരഷ് ഹരി സന് പരിഹരഹൂ –**
**മോര് കഹാ അതി ഹിത് ഹിയ് ധരഹൂ. 3**

**സമുഝത് ജാസു ദൂത് കഇ കരനീ –**
**സ്രവഹിം ഗർഭ് രജനീചര് ഘരനീ,**
**താസു നാരി നിജ് സചിവ് ബൊലാഇൗ –**
**പഠവഹു കന്ത് ജൊ ചഹഹു ഭലാഇൗ. 4**

**തവ കുല് കമല് ബിപിന് ദുഖദാഇൗ –**
**സീതാ സീത് നിസാ സമ് ആഇൗ,**
**സുനഹു നാഥ് സീതാ ബിനു ദീൻഹേം –**
**ഹിത് ന തുംഹാര് സംഭു അജ് കീൻഹേം. 5**

ഹനുമാൻ ലങ്കയെ കത്തിച്ചു പോയശേഷം മുതൽ രാക്ഷസന്മാർ നിത്യഭീതിയോടെ വസിച്ചിരുന്നു. അവർ സ്വന്തം വീടുകളിലിരുന്ന് ഈവിധം ചിന്തിച്ചു: 'ഇനി രാക്ഷസജാതിയ്ക്ക് യാതൊരു പോംവഴിയുമില്ല.

അദ്ദേഹത്തിന്റെ ദൂതന്റെ ബലത്തെത്തന്നെ വർണ്ണിയ്ക്കാനാകാതിരിയ്ക്കേ സ്വയം സ്വാമിതന്നെ നഗരത്തിൽ പ്രവേശിച്ചാലത്തെ അവസ്ഥ എന്തായി രിയ്ക്കും?' മണ്ഡോദരി തന്റെ ദാസിമാർ വഴി പ്രജകൾ പറയുന്നതറിഞ്ഞ് അത്യന്തം വ്യാകുലയായി. തന്റെ പതിയെ രഹസ്യമായി കണ്ട് അവൾ അവന്റെ കാല്ക്കൽ വീണ് കൂപ്പുകൈകളോടെ നീതി നിറഞ്ഞ വാക്കുകൾ അവനോട് പറഞ്ഞു: ''എന്റെ സ്വാമീ, ശ്രീഹരിയായിട്ടുള്ള സംഘർഷം ഉപേക്ഷിച്ചാലും. എന്റെ വാക്കുകൾ പരമഹിതത്തിന്നാണെന്ന് മനസ്സി ലാക്കിയാലും. പ്രഭോ അങ്ങയ്ക്ക് ക്ഷേമം വേണമെങ്കിൽ അങ്ങയുടെ ഒരു മന്ത്രിയെ വിളിച്ച് അവന്റെകൂടെ ആ രാജകുമാരന്റെ ഭാര്യയെ പറഞ്ഞ യച്ചാലും. അദ്ദേഹത്തിന്റെ ദൂതൻ ചെയ്തതോർക്കുമ്പോൾ രാക്ഷസി കൾക്ക് ഗർഭാലസ്യം ഉണ്ടാകുന്നു. മഞ്ഞുള്ള രാത്രി താമരകൾക്ക് നാശം വരുത്തുന്നതുപോലെ സീത അങ്ങയുടെ കുലത്തെ നശിപ്പിയ്ക്കുവാൻ ഇവിടെ വന്നിരിയ്ക്കുന്നു. എന്റെ നാഥ, കേട്ടാലും. അങ്ങ് സീതയെ തിരിച്ച ുകൊടുത്തില്ലെങ്കിൽ ശംഭുവോ ബ്രഹ്മാവോ കൂടി അങ്ങയ്ക്ക് ഹിതമാ യിരിയ്ക്കില്ല.''

**ദോ:**

**രാമ് ബാന് അഹി ഗന് സരിസ് നികര് നിസാചര് ഭേക്,**
**ജബ് ലഗി ഗ്രസത് ന തബ് ലഗി ജതനു കരഹു തജി ടേക്. (36)**

''ശ്രീരാമന്റെ ബാണം സർപ്പങ്ങളുടെ സമൂഹവും രാക്ഷസഗണങ്ങൾ തവളകൾ കണക്കേയുമാണ്. അതിനാൽ ശാഠ്യം ത്യജിച്ച് സർപ്പങ്ങൾ അവരെ തിന്നു തീർക്കുന്നതിന്നുമുമ്പ് രക്ഷാമാർഗം കണ്ടെത്തിയാലും.'' (36)

**ചൗ:**

**ശ്രവന് സുനീ സഠ് താ കരി ബാനീ –**
**ബിഹസാ ജഗത് ബിദിത് അഭിമാനീ,**
**സഭയ് സുഭാഉ നാരി കര് സാചാ –**
**മംഗല് മഹു ഭയ് മന് അതി കാചാ. 1**

**ജൗം ആവഇ മർകട് കടകാഇൗ –**
**ജിഅഹിം ബിചാരേ നിസിചര് ഖാഇൗ,**
**കംപഹിം ലോകപ് ജാകീം ത്രാസാ –**
**താസു നാരി സഭീത് ബഡി ഹാസാ. 2**

**അസ് കഹി ബിഹസി താഹി ഉര് ലാഇൗ –**
**ചലെഉ സഭാ ് മമതാ അധികാഇൗ,**
**മന്ദോദരീ ഹൃദയ് ് കര് ചിന്താ –**
**ഭയഉ കന്ത് പര് ബിധി ബിപരീതാ. 3**

**ബൈഠെഉ സഭാ ് ഖബരി അസി പാഇൗ –**
**സിന്ധു പാര് സേനാ സബ് ആഇൗ,**
**ബൂഝെസി സചിവ് ഉചിത് മത് കഹഹൂ –**
**തേ സബ് ഹ് സേ മഷ്ട് കരി രഹഹൂ. 4**

**ജിതെഹു സുരാസുര് തബ് ശ്രമ് നാഹീം –**
**നര് ബാനര് കെഹി ലേഖേ മാഹീം. 5**

അഭിമാനിയെന്ന് ലോകപ്രസിദ്ധനായ മൂഢനായ രാവണൻ മണ്ഡോദരിയുടെ ഉപദേശം കേട്ട് അട്ടഹസിച്ചു. ''ഒരു സ്ത്രീ സ്വഭാവതഃ ഭീരുവാണ് എന്നത് എത്ര സത്യമാണ്. മംഗളമയമായ സമയത്തുകൂടി അവൾ ഭയപ്പെട്ടിരിയ്ക്കുന്നു, എന്തെന്നാൽ അവളുടെ മനസ്സ് ഏറ്റവും ബലഹീനമാണ്. വാനരഗണങ്ങൾ വന്നാൽ പാവങ്ങളായ രാക്ഷസന്മാർ അവരെ പിടിച്ചു തിന്ന് ജീവിയ്ക്കും. ലോകപാലന്മാർ കൂടി എന്നെ ഭയന്ന് വിറയ്ക്കുന്നു. എന്റെ ഭാര്യയായ നീ ഇങ്ങിനെ ഭയപ്പെടുന്നത് എത്ര ഹാസ്യകരമാണ്. '' എന്നു പറഞ്ഞുകൊണ്ട് ചിരിച്ചുകൊണ്ട് അവളെ മാറോടണച്ച് അവളോട് അതിയായ സ്നേഹം പ്രകടിപ്പിച്ചുകൊണ്ട് രാജസഭയ്ക്കു പോയി. പക്ഷേ മണ്ഡോദരി ചിന്താകുലയായി, വിധി തന്റെ ഭർത്താവിന്ന് പ്രതികൂലമാണെന്ന് വിചാരിച്ചു. രാജസിംഹാസനത്തിലമർന്നതും അവൻ വാനരസേന സമുദ്രം കടന്ന് ഇക്കരയിലെത്തിയ വിവരമറിഞ്ഞു. അപ്പോൾ അവൻ തന്റെ മന്ത്രിമാരോട് ചോദിച്ചു. ''എനിയ്ക്ക് നിങ്ങളുടെ ശരിയായ അഭിപ്രായം പറയുവിൻ.'' പക്ഷെ അവർ ചിരിച്ചുകൊണ്ട് പറഞ്ഞു:

''പ്രഭോ അങ്ങ് വെറുതെ ഇരുന്നാൽ മാത്രം മതി. ദേവന്മാരേയും അസുരന്മാരേയും കീഴടക്കാൻ അങ്ങയ്ക്ക് യാതൊരു പ്രയാസവുമുണ്ടായിരുന്നില്ല. മനുഷ്യരും വാനരന്മാരും എന്തുമാത്രമാണ്? ''

**ദോ:**

**സചിവ് ബൈദ് ഗുര് തീനി ജൗം പ്രിയ് ബോലഹിം ഭയ് ആസ്,**
**രാജ് ധർമ് തന് തീനി കര് ഹോഇ ബേഗിഹീം നാസ്. (37)**

ഒരു മന്ത്രി, ഒരു വൈദ്യൻ, ഒരു ഗുരു ഈ മൂവരും ഭയത്താലോ സമ്മാനത്തിന്നുവേണ്ടിയോ പ്രിയമായ വാക്കുകൾ പറയുന്നതാണെങ്കിൽ, അതിന്റെ ഫലം രാജ്യം, ആരോഗ്യം, ധർമ്മം ഇവ മൂന്നും നാശത്തിൽ കലാശിയ്ക്കുമെന്നതാണ്. (37)

**ചൗ:**

**സൊഇ രാവന് കഹു ബനീ സഹാഈ –**
**അസ്തുതി കരഹിം സുനാഇ സുനാഈ,**
**അവസര് ജാനി ബിഭീഷനു ആവാ –**
**ഭ്രാതാ ചരന് സീസു തെഹിം നാവാ. 1**

**പുനി സിരു നാഇ ബൈഠ് നിജ് ആസന് –**
**ബോലാ ബചന് പാഇ അനുസാസന്,**
**ജൗം കൃപാല് പൂഛഹു മൊഹി ബാതാ –**
**മതി അനുരൂപ് കഹഉ ഹിത് താതാ. 2**

**ജോ ആപന് ചാഹൈ കല്യാനാ –**
**സുജസു സുമതി സുഭ് ഗതി സുഖ് നാനാ,**
**സോ പരനാരി ലിലാര് ഗൊസാഈം –**
**തജഉ ചഉഥി കേ ചന്ദ് കി നാഈം. 3**

**ചൗദഹ് ഭുവന് ഏക് പതി ഹോഈ –**
**ഭൂതദ്രോഹ് തിഷ്ടഇ നഹിം സോഈ,**
**ഗുന് സാഗര് നാഗര് നര് ജോഊ –**
**അല്പ് ലോഭ് ഭല് കഹഇ ന കോഊ. 4**

ഒരു അനിശ്ചിതമായ സന്ദർഭമായിരുന്നു രാവണന്റെ മുന്നിൽ. അവരെല്ലാ വരും മുഖസ്തുതി മാത്രം പറഞ്ഞു. അതൊരു നല്ല സന്ദർഭമെന്നു കരുതി വിഭീഷണൻ വന്ന് സഹോദരന്റെ കാല്ക്കൽ തലവണങ്ങി. വീണ്ടും തല കുനിഞ്ഞ് തന്റെ ആസനത്തിലമർന്നു. സംസാരിയ്ക്കുവാൻ കല്പിച്ചപ്പോൾ അവൻ പറഞ്ഞു: ''കൃപാലുവായ അങ്ങ് എന്റെ അഭിപ്രായം ചോദിച തിനാൽ, പ്രിയ സോദര, എന്റെ ബുദ്ധിയ്ക്കനുരൂപമായതും അങ്ങയ്ക്ക് ഹിതമായതുമായ അഭിപ്രായം അറിയിച്ചുകൊള്ളുന്നു. തന്റെ നന്മയേയും, സൽകീർത്തിയേയും, സൽബുദ്ധിയേയും, (മരണാനന്തരം) സൽഗതി യേയും, നാനാവിധ സുഖങ്ങളേയും ആഗ്രഹിയ്ക്കുന്നവൻ പൗർണ്ണമി കഴിഞ്ഞു ചതുർത്ഥിയന്ന് ചന്ദ്രനെ നോക്കാൻ പാടില്ലാത്തതുപോലെ പരസ്ത്രീയുടെ പുരിവങ്ങളിൽനിന്നും തന്റെ കണ്ണുകളെ പിന്തിരിയ്ക്കണം. ഒരുവൻ പതിനാലു ലോകങ്ങളുടേയും ഏക അധിപതിയായിരുന്നാലും അവൻ ജീവജന്തുക്കളെ ദ്രോഹിയ്ക്കുന്നവനായാൽ ആ സ്ഥാനത്ത് നിലയ്ക്കില്ല. ഒരുവന്ന് എത്രതന്നെ സൽഗുണങ്ങളും സാമർത്ഥ്യവും ഉണ്ടായിരുന്നാലും, അവന്ന് ലോഭമെന്ന ദോഷം സ്വല്പമുണ്ടെങ്കിലും ആരും തന്നെ അവനെ നല്ലവനെന്നു പറയില്ല.''

**ദോ:**

**കാമ് ക്രോധ് മദ് ലോഭ് സബ് നാഥ് നരക് കേ പന്ഥ് ,**
**സബ് പരിഹരി രഘുബീർഹി ഭജഹു ഭജഹിം ജെഹി സന്ത്. (38)**

''കാമം, ക്രോധം, മദം, ലോഭം ഇവ നരകത്തിലേയ്ക്കു നയിയ്ക്കുന്ന വഴികളാണ്. ഇവയെല്ലാം പരിഹരിച്ച് സാധുജനങ്ങൾ ഭജിയ്ക്കുന്ന രഘുവീരനെ ഭജിച്ചാലും.'' (38)

**ചൗ:**

**താത് രാമ് നഹിം നര് ഭൂപാലാ –**
**ഭുവനേസ്വര് കാല്ഹു കര് കാലാ,**
**ബ്രഹ്മ് അനാമയ് അജ് ഭഗവന്താ –**
**ബ്യാപക് അജിത് അനാദി അനന്താ. 1**

**ഗോ ദ്വിജ് ധേനു ദേവ് ഹിതകാരീ –**
**കൃപാ സിന്ധു മാനുഷ് തനുധാരീ,**
**ജന് രഞ്ജന് ഭഞ്ജന് ഖല് ബ്രാതാ –**
**ബേദ് ധർമ്മ് രച്ഛക് സുനു ഭ്രാതാ. 2**

**താഹി ബയരു തജി നാഇഅ മാഥാ –**
**പ്രനതാരതി ഭഞ്ജന് രഘുനാഥാ,**
**ദേഹു നാഥ് പ്രഭു കഹുँ ബൈദേഹീ –**
**ഭജഹു രാമ് ബിനു ഹേതു സനേഹീ, 3**

**സരന് ഗഏँ പ്രഭു താഹു ന ത്യാഗാ –**
**ബിസ്വ് ദ്രോഹ് കൃത് അഘ് ജെഹി ലാഗാ,**
**ജാസു നാമ് ത്രയ് താപ് നസാവന് –**
**സൊഇ പ്രഭു പ്രഗട് സമുഝു ജിയ്ँ രാവന്. 4**

പ്രിയസോദര, ശ്രീരാമൻ വെറുമൊരു മനുഷ്യരാജാവല്ല. അദ്ദേഹം ഭുവനേശ്വരനും കാലന്റെയും കാലനുമാണ്. അദ്ദേഹം മായയെന്ന രോഗത്താൽ ബാധിയ്ക്കപ്പെടാത്ത ബ്രഹ്മവും, ജനനമില്ലാത്ത ഭഗവാനും, എങ്ങും നിറഞ്ഞവനും, ആരാലും ജയിയ്ക്കാൻ കഴിയാത്തവനും, ആദിയന്തമില്ലാത്തവനുമാണ്. കൃപാസിന്ധുവായ അദ്ദേഹം ഭൂമിയുടേയും, ബ്രാഹ്മണരുടേയും, പശുക്കളുടേയും, ദേവന്മാരുടേയും നന്മയ്ക്കായി മാനുഷരൂപം ധരിച്ചിരിയ്ക്കുകയാണ്. സഹോദര, കേൾക്കൂ, അദ്ദേഹം തന്റെ ഭക്തന്മാരെ ആനന്ദിപ്പിയ്ക്കുന്നവനും, ദുഷ്ടന്മാരെ ശിക്ഷിയ്ക്കുന്നവനും, വേദങ്ങളുടേയും, ധർമ്മത്തിന്റേയും രക്ഷകനുമാണ്. അദ്ദേഹത്തോടുള്ള വൈരഭാവം വെടിഞ്ഞ് അങ്ങ് അദ്ദേഹത്തിന്ന് തലവണങ്ങിയാലും, എന്തെന്നാൽ, രഘുനാഥൻ തന്നെ ആശ്രയിച്ചവരുടെ സങ്കടത്തെ നശിപ്പിയ്ക്കുന്നു. നാഥ, വൈദേഹിയെ ശ്രീരാമന്ന് തിരിച്ചുകൊടുത്ത് എല്ലാവരേയും നിഷ്പക്ഷനായി സ്നേഹിയ്ക്കുന്ന അദ്ദേഹത്തെ ഭജിച്ചാലും. അദ്ദേഹം തന്നെ ശരണം പ്രാപിച്ചവരെ, സർവലോകത്തിന്നും അനിഷ്ടം ആശിയ്ക്കുന്ന പാപം ചെയ്തവനായാലുംകൂടി, കൈവിടില്ല. ഹേ രാവണ, ആരുടെ നാമം

താപത്രയങ്ങളേയും നശിപ്പിയ്ക്കുന്നുവോ, ആ പ്രഭുവാണ് പ്രകടനായിരിയ്ക്കുന്നുവെന്ന് മനസ്സിൽ ധരിച്ചാലും. "

**ദോ:**

**ബാര് ബാര് പദ് ലാഗഉ്ँ ബിനയ് കരഉ്ँ ദസസീസ്,**
**പരിഹരി മാന് മോഹ് മദ് ഭജഹു കോസലാധീസ്. (39–ക)**

**മുനി പുലസ്തി നിജ് സിഷ്യ് സന് കഹി പഠഈ യഹ് ബാത്,**
**തുരത് സൊ മൈം പ്രഭുസന് കഹീ പാഇ സുഅവസരുതാത്. (39–ഖ)**

"ഹേ ദശമുഖ, വീണ്ടും വീണ്ടും ഞാൻ അങ്ങയുടെ പാദങ്ങളിൽ വീണ് പ്രാർത്ഥിയ്ക്കുന്നു: അഭിമാനവും, മോഹവും, മദവും ത്യജിച്ച് കോസലാധീശനെ ഭജിയ്ക്കൂ. (നമ്മുടെ മുത്തച്ഛൻ) പുലസ്ത്യമുനി തന്റെ ശിഷ്യൻമൂലം ഈ സന്ദേശം നമുക്കയച്ചിരിയ്ക്കുന്നു. ഈ സുവർണ്ണാവസരത്തെ ഉപയോഗിച്ച്, പ്രിയ താത, ഞാനതിനെ ഉടൻതന്നെ അങ്ങയെ അറിയിച്ചു."
(39–ക–ഖ)

**ചൗ:**

**മാല്യവന്ത് അതി സചിവ് സയാനാ –**
**താസു ബചന് സുനി അതി സുഖ് മാനാ,**
**താത് അനുജ് തവ നീതി ബിഭൂഷന് –**
**സോ ഉര് ധരഹു ജൊ കഹത് ബിഭീഷന്. 1**

**രിപു ഉത്കര്ഷ് കഹത് സഠ് ദോഊ –**
**ദൂരി ന കരഹു ഇഹാँ ഹഇ കോഊ,**
**മാല്യവന്ത് ഗൃഹ് ഗയഉ ബഹോരീ –**
**കഹഇ ബിഭീഷനു പുനി കര് ജോരീ. 2**

**സുമതി കുമതി സബ് കേം ഉര് രഹഹീം –**
**നാഥ് പുരാന് നിഗമ് അസ് കഹഹീം,**
**ജഹാँ സുമതി തഹ ँ സമ്പതി നാനാ –**
**ജഹാँ കുമതി തഹँ ബിപതി നിദാനാ. 3**

**തവ ഉര് കുമതി ബസീ ബിപരീതാ –**
**ഹിത് അന്ഹിത് മാനഹു രിപു പ്രീതാ,**
**കാല്രാതി നിസിചര് കുല് കേരീ –**
**തെഹി സീതാ പര് പ്രീതി ഘനേരീ. 4**

രാവണന്ന് മാല്യവാനെന്ന വൃദ്ധനും അറിവുള്ളവനുമായ ഒരു മന്ത്രിയുണ്ടായിരുന്നു. അവൻ വിഭീഷണന്റെ വാക്കുകൾ കേട്ട് വളരെ സന്തുഷ്ടനായി (രാവണനോടു പറഞ്ഞു): "പ്രിയ മകനെ, നിന്റെ അനുജൻ നീതിയുടെ ഭൂഷണമാണ്. അതിനാൽ വിഭീഷണൻ പറയുന്നത് മനസ്സിലാക്കൂ." (രാവണൻ പറഞ്ഞു): "ഈ രണ്ടു മൂഢന്മാരും ശത്രുവിനെ പുകഴ്ത്തുന്നു. ഇവരെ ഇവിടെനിന്നും പുറത്താക്കാനാരുമില്ലേ?" മാല്യവാൻ പുറത്തുവന്ന് തന്റെ വീട്ടിലേയ്ക്കു പോയി. വിഭീഷണൻ വീണ്ടും കൈകൾ കൂപ്പിക്കൊണ്ട് പറഞ്ഞു: "നാഥ, സൽബുദ്ധിയും ദുർബുദ്ധിയും എല്ലാവരുടേയും മനസ്സിൽ വസിയ്ക്കുന്നു എന്ന് വേദങ്ങളും പുരാണങ്ങളും ഘോഷിയ്ക്കുന്നു. സുമതിയുള്ളിടത്ത് എല്ലാവിധ സമ്പത്തുകളും വിളയുന്നു. കുമതിയുള്ളിടത്ത് വിപത്തുകളിൽ പരിണമിയ്ക്കുന്നത് നിശ്ചയമാണ്. അങ്ങയുടെ മനസ്സിനെ വിപരീതമായ ദുർബുദ്ധി അതിക്രമിച്ചിരിയ്ക്കുന്നു. അതിനാലാണ് അങ്ങ് അങ്ങയുടെ സുഹൃത്തുക്കളെ ശത്രുക്കളായും, ശത്രുക്കളെ ബന്ധുക്കളായും കാണുന്നത്. അതിനാൽത്തന്നെയാണ് അങ്ങയ്ക്ക് അസുരകുലത്തിന്റെ കാളരാത്രിയായ സീതയോട് അമിതമായ ഇഷ്ടം തോന്നുന്നത്."

**ദോ:**

**താത് ചരന് ഗഹി മാഗഉँ രാഖഹു മോര് ദുലാര്,**
**സീതാദേഹു രാമ് കഹുँ അഹിത് ന ഹോഇ തുംഹാര്. (40)**

"അങ്ങയുടെ കാലുകൾ പിടിച്ചുകൊണ്ട് ഞാൻ കേണപേക്ഷിയ്ക്കുന്നു: എന്റെ ഈ പ്രാർത്ഥന സ്വീകരിച്ചാലും. അങ്ങയ്ക്ക് ഒരു അഹിതവും വരാതിരിയ്ക്കുവാൻ സീതയെ രാമന്ന് തിരിച്ചുകൊടുക്കുവിൻ." (40)

**ചൗ:**

**ബുധ് പുരാന് ശ്രുതി സമ്മത് ബാനീ –**
**കഹീ ബിഭീഷന് നീതി ബഖാനീ,**

**സുനത് ദസാനന് ഉഠാ രിസാഈ –**
**ഖല് തൊഹി നികട് മൃത്യു അബ് ആഈ. 1**

**ജിഅസി സദാ സഠ് മോര് ജിആവാ –**
**രിപു കര് പച്ഛ് മൂഢ് തൊഹി ഭാവാ,**
**കഹസി ന ഖല് അസ് കോ ജഗ് മാഹീം –**
**ഭുജ് ബല് ജാഹി ജിതാ മൈം നാഹീം. 2**

**മമ പുര് ബസി തപസിൻഹ് പര് പ്രീതീ –**
**സഠ് മിലു ജാഇ തിൻഹഹി കഹു നീതി,**
**അസ് കഹി കീൻഹെസി ചരന് പ്രഹാരാ –**
**അനുജ് ഗഹേ പദ് ബാരഹിം ബാരാ. 3**

**ഉമാ സന്ത് കഇ ഇഹഇ ബഡാഈ –**
**മന്ദ് കരത് ജൊ കരഇ ഭലാഈ,**
**തുംഹ് പിതു സരിസ് ഭലെഹിം മൊഹിം മാരാ –**
**രാമു ഭജേം ഹിത് നാഥ് തുഹാരാ. 4**

**സചിവ് സംഗ് ലൈ നഭ് പഥ് ഗയഊ –**
**സബ്ഹി സുനാഇ കഹത് അസ് ഭയഊ. 5**

വിഭീഷണൻ നീതിയായതും, ജ്ഞാനികളാലും, പുരാണങ്ങളാലും, വേദങ്ങളാലും അംഗീകരിയ്ക്കപ്പെട്ടതുമായ വാക്കുകളാണ് സംസാരിച്ചത്. പക്ഷെ രാവണൻ അവയെ കേട്ടതും കുപിതനായി എഴുന്നേററു. ''ദുഷ്ട, നിന്റെ മരണം അടുത്തുകഴിഞ്ഞു. ഹേ മൂഢ, നീ എന്റെ ദയവിൽ കഴിഞ്ഞു കൂടുന്നു. എന്നിട്ടും നീ ശത്രുവിന്റെ പക്ഷം വാദിയ്ക്കുന്നു. ദുഷ്ട, പറയൂ, എന്റെ കൈബലത്താൽ ഈ ലോകത്തിൽ ആരെയാണ് ഞാൻ കീഴടക്കാതിരുന്നിട്ടുള്ളത്? എന്റെ രാജ്യത്തിരുന്നുകൊണ്ടു തന്നെ നീ ആ തപസ്വികളുടെ മേൽ പ്രിയം കാണിയ്ക്കുന്നു. അങ്ങിനെയാണെങ്കിൽ, പോയി അവരോട് ചേർന്നു കൊള്ളൂ.'' എന്നു പറഞ്ഞ് തന്റെ അനുജനെ ചവിട്ടി. പക്ഷെ വിഭീഷണൻ വീണ്ടും വീണ്ടും തന്റെ ജ്യേഷ്ഠന്റെ

കാലുകൾ കെട്ടിപ്പിടിച്ചു. (ശിവൻ തുടരുന്നു): ഉമേ, ഇവിടെയാണ് ഒരു സജ്ജനത്തിന്റെ മഹിമ ഇരിയ്ക്കുന്നത്. അവൻ തിന്മയ്ക്കെതിരെ നന്മ തിരിച്ചുകൊടുക്കുന്നു. "അങ്ങെന്നെ പ്രഹരിച്ചതിൽ ദോഷമില്ല. എന്തെന്നാൽ അങ്ങ് എനിയ്ക്ക് പിതാവിന്നു സമാനനാണ്. പക്ഷെ അങ്ങയുടെ ക്ഷേമം ശ്രീരാമനെ ഭജിയ്ക്കുന്നതിലാണ്." എല്ലാവരും കേൾക്കത്തക്കവിധം ഈവിധം പറഞ്ഞശേഷം, വിഭീഷണൻ തന്റെ മന്ത്രിമാരേയും കൂട്ടിക്കൊണ്ട് ആകാശത്തില്ക്കൂടി പുറപ്പെട്ടു പോയി:

**ദോ:**

**രാമു സത്യ്സങ്കല്പ് പ്രഭു സഭാ കാല്ബസ് തോരി,**
**മൈം രഘുബീര് സരന് അബ് ജാഉ് ദേഹു ജനി ഖോരി. (41)**

"ശ്രീരാമൻ തന്റെ സങ്കല്പത്തിൽ ഉറച്ചുനില്ക്കുന്നവനും ബലവാനുമാണ്. അങ്ങയുടെ ആലോചകർ എല്ലാവരും തന്നെ കാലന്നധീനരാണ്. അതിനാൽ ഞാനിതാ രക്ഷയ്ക്കായി രാഘവനെ ശരണമടയുന്നു. ഇനിയെന്നെ കുററം പറയരുത്. " (41)

**ചൗ:**

**അസ് കഹി ചലാ ബിഭീഷന് ജബ്ഹീം –**
**ആയൂഹീന് ഭഏ സബ് തബ്ഹീം,**
**സാധു അവഗ്യാ തുരത് ഭവാനീ –**
**കര് കല്യാന് അഖില് കൈ ഹാനീ. 1**

**രാവന് ജബ്ഹിം ബിഭീഷന് ത്യാഗാ –**
**ഭയഉ ബിഭവ് ബിനു തബ്ഹിം അഭാഗാ,**
**ചലെഉ ഹരഷി രഘുനായക് പാഹീം –**
**കരത് മനോരഥ് ബഹു മന് മാഹീം. 2**

**ദെഖിഹഉ് ജാഇ ചരന് ജലജാതാ –**
**അരുന് മൃദുല് സേവക് സുഖദാതാ,**
**ജേ പദ് പരസി തരീ രിഷിനാരീ –**
**ദണ്ഡക് കാനന് പാവന്കാരീ. 3**

**ജേ പദ് ജനകസുതാ് ഉര് ലാഏ –**
**കപട് കുരംഗ് സംഗ് ധര് ധാഏ,**
**ഹര് ഉര് സര് സരോജ് പദ് ജേഈ –**
**അഹോഭാഗ്യ് മൈം ദേഖിഹഉ് തേഈ. 4**

എന്നു പറഞ്ഞുകൊണ്ട് വിഭീഷണൻ പോയതും അവരെല്ലാവരുടേയും ആയുസ്സിന്റെ അവസാനം അടുത്തു. ഹേ പാർവതി, സാധുക്കളെ അവഗണിയ്ക്കുന്നത് എല്ലാ ശ്രേയസ്സുകളേയും ഉടൻ ഇല്ലാതാക്കുന്നു. രാവണൻ വിഭീഷണനെ ത്യജിച്ച ക്ഷണം തന്നെ ഭാഗ്യഹീനനായി ത്തീർന്നു. പലേ മനോരഥങ്ങളും ചിന്തിച്ചുകൊണ്ട് വിഭീഷണൻ സന്തോഷത്തോടെ രഘുനായകന്റെ അടുത്തേയ്ക്ക് പോയി. 'അവിടെ എത്തിയതും, ഞാൻ മൃദുവും, ഭക്തന്മാർക്ക് ആനന്ദം നൽകുന്നതുമായ ആ അരുണവർണ്ണത്തിലുള്ള പാദകമലങ്ങളെ ദർശിയ്ക്കും. ഋഷിയുടെ പത്നിയെ മോചിപ്പിച്ച, ദണ്ഡകവനത്തെ പാവനമാക്കിയ, ജാനകി തന്റെ മാറിടത്തിൽ പൂട്ടിവെച്ച, മായമാനിനെ പിന്തുടർന്ന, ശിവന്റെ മാനസ സരസ്സിൽ രണ്ടു താമരപ്പൂക്കൾപോലെ വസിയ്ക്കുന്ന ആ പാദകമലങ്ങളെ കാണും. ആ പാദങ്ങളെ ഞാൻ കാണാൻ പോകുന്നത് എന്റെ അഹോ ഭാഗ്യം തന്നെയാണ്.'

**ദോ:**
**ജിൻഹ് പായൻഹ് കേ പാദുകൻഹി ഭരതു രഹേ മന് ലാഇ,**
**തേ പദ് ആജു ബിലോകിഹഉ് ഇൻഹ് നയനൻഹി അബ് ജാഇ. (42)**

'ഏതു പാദങ്ങളുടെ പാദുകകളിൽ ഭരതന്റെ മനസ്സ് ലയിച്ചിരിയ്ക്കുന്നവോ ആ പാദങ്ങളെ ഇന്ന് ഞാൻ പോയി ദർശിയ്ക്കും.' (42)

**ചൗ:**
**എഹി ബിധി കരത് സപ്രേമ് ബിചാരാ –**
**ആയഉ സപദി സിന്ധു എഹിം പാരാ,**
**കപിൻഹ് ബിഭീഷനു ആവത് ദേഖാ –**
**ജാനാ കൊഉ രിപു ദൂത് ബിസേഷാ. 1**

**താഹി രാഖി കപീസ് പഹിം ആഏ –**
**സമാചാര് സബ് താഹി സുനാഏ,**
**കഹ് സുഗ്രീവ് സുനഹു രഘുരാഈ –**
**ആവാ മിലന് ദസാനന് ഭാഈ. 2**

**കഹ് പ്രഭു സഖാ ബൂഝിഐ കാഹാ–**
**കഹഇ കപീസ് സുനഹു നരനാഹാ,**
**ജാനി ന ജാഇ നിസാചര് മായാ –**
**കാമരൂപ് കെഹി കാരന് ആയാ. 3**

**ഭേദ് ഹമാര് ലേന് സഠ് ആവാ –**
**രാഖിഅ ബാ്ധി മോഹി അസ് ഭാവാ,**
**സഖാ നീതി തുംഹ് നീകി ബിചാരീ –**
**മമ പന് സരനാഗത് ഭയഹാരീ. 4**

**സുനി പ്രഭു ബചന് ഹരഷ് ഹനുമാനാ –**
**സരനാഗത് ബച്ഛല് ഭഗവാനാ. 5**

ഈവിധം സ്നേഹമയമായ വിചാരങ്ങളോടെ വിഭീഷണൻ സമുദ്രത്തെ ക്ഷണത്തിൽ കടന്ന് മറുകരയെത്തി. വിഭീഷണൻ വരുന്നതു കണ്ട വാനരന്മാർ അവൻ ശത്രുക്കളുടെ ചാരനായിരിയ്ക്കുമെന്ന് കരുതി. അവനെ പുറത്തു നിറുത്തി അവർ സുഗ്രീവന്റെ അടുത്തുവന്ന് അവനോട് വർത്തമാനമെല്ലാം പറഞ്ഞു. സുഗ്രീവൻ പറഞ്ഞു: "ഹേ രഘുപതേ, കേൾക്കൂ. രാവണന്റെ അനുജൻ അങ്ങയെ കാണാൻ വന്നിരിയ്ക്കുന്നു." പ്രഭു ചോദിച്ചു: "സഖേ, ഇതിനെപ്പററി നീ എന്തുപറയുന്നു? " കപീ ശ്വരൻ മറുപടി പറഞ്ഞു: "ഹേ നരേശ, കേൾക്കൂ, ഈ രാക്ഷസന്മാരുടെ മായ അറിയാൻ കഴിയാത്തതാണ്. എന്തുദ്ദേശത്തോടെയാണ് അവൻ വന്നിരിയ്ക്കുന്നതെന്ന് ആർക്കും അറിയില്ല, എന്തെന്നാൽ അവർക്ക് ഇഷ്ടം പോലെയുള്ള രൂപം ധരിയ്ക്കാൻ കഴിയും. ആ മൂഢൻ നമ്മുടെ രഹസ്യങ്ങൾ കണ്ടറിയാൻ വന്നതായിരിയ്ക്കണം. അവനെ പിടിച്ച് ബന്ധന സ്ഥനാക്കണമെന്നാണ് എന്റെ അഭിപ്രായം." (ശ്രീാമൻ പറഞ്ഞു): "സഖേ, നീ വിചാരിയ്ക്കുന്നത് നീതിപരം തന്നെയാണ്. പക്ഷേ, എന്റെ വ്രതം

എന്നെ ശരണംപ്രാപിയ്ക്കുന്നവർക്ക് അഭയം നൽകുക എന്നതാണ്.'' ശരണാഗതവത്സലനായ പ്രഭുവിന്റെ ഈ വാക്കുകൾ കേട്ട് ഹനുമാൻ സന്തോഷിച്ചു.

**ദോ:**

**സരനാഗത് കഹു<sup>ँ</sup> ജേ തജഹിം നിജ് അന്ഹിത് അനുമാനി,**
**തേ നര് പാവ<sup>ँ</sup>ര് പാപമയ് തിൻഹഹി ബിലോകത് ഹാനി. (43)**

''ശരണാഗതരെ, അവരാൽ അഹിതമുണ്ടാകുമെന്നു വിചാരിച്ച് ത്യജിയ്ക്കുന്നവർ അജ്ഞാനികളും പാപികളുമാണ്. അവരെ കാണുന്നതുപോലും ഹാനികരമാണ് '' (43)

**ചൗ:**

**കോടി ബിപ്ര് ബധ് ലാഗഹിം ജാഹൂ –**
**ആഏം സരന് തജഉ<sup>ँ</sup> നഹിം താഹൂ,**
**സന്മുഖ് ഹോഇ ജീവ് മൊഹി ജബ്ഹീം –**
**ജന്മ് കോടി അഘ് നാസഹിം തബ്ഹീം. 1**

**പാപവന്ത് കര് സഹജ് സുഭാഊ –**
**ഭജനു മോര് തെഹി ഭാവ് ന കാഊ,**
**ജൗം പൈം ദുഷ്ടഹൃദയ് സൊഇ ഹോഈ –**
**മോരേം സന്മുഖ് ആവ് കി സോഈ. 2**

**നിർമല് മന് ജന് സോ മൊഹി പാവാ –**
**മോഹി കപട് ഛല് ഛിദ്ര് ന ഭാവാ,**
**ഭേദ് ലേന് പഠവാ ദസസീസാ –**
**തബ്ഹു<sup>ँ</sup> ന കഛു ഭയ് ഹാനി കപീസാ. 3**

**ജഗ് മഹു<sup>ँ</sup> സഖാ നിസാചര് ജേതേ –**
**ലഛിമനു ഹനഇ നിമിഷ് മഹു<sup>ँ</sup> തേതേ,**
**ജൗം സഭീത് ആവാ സരനാഈ<sup>ँ</sup> –**
**രഖിഹഉ<sup>ँ</sup> താഹി പ്രാന് കീ നാഈം. 4**

''കോടി ബ്രാഹ്മണരെ കൊന്നവനായാലും ഒരുവൻ എന്നെ ശരണം പ്രാപിയ്ക്കുന്നതായാൽ ഞാൻ അവനെ ത്യജിയ്ക്കില്ല. ഏതൊരു ജീവൻ എനിയ്ക്കു സന്മുഖനായി വരുന്നുവോ അവന്റെ കോടി ജന്മങ്ങളിൽ ചെയ്ത പാപങ്ങളും നശിയ്ക്കുന്നു. ഒരു പാപി സ്വഭാവതഃ എന്നെ ഭജിയ്ക്കുന്നതിൽ വിമുഖനാണ്. വിഭീഷണൻ ദുഷ്ടഹൃദയമുള്ളവനാണെങ്കിൽ എന്നെ സമീപിയ്ക്കാൻ അവൻ ധൈര്യപ്പെടുമോ? നിർമ്മലമായ മനസ്സുള്ളവന്ന് മാത്രമേ എന്നെ പ്രാപിയ്ക്കുവാൻ സാധിയ്ക്കൂ. കപടത, ചതി, പരദൂഷണം ഇവയെ ഞാൻ വെറുക്കുന്നു. രാവണൻ അവനെ നമ്മുടെ രഹസ്യങ്ങൾ അറിയാനായി പറഞ്ഞയച്ചതായാലും നമുക്ക് ഭയപ്പെടാനോ നഷ്ട പ്പെടാനോ ഒന്നുമില്ല. ഹേ വാനരരാജ, ലക്ഷ്മണന്ന് ലോകത്തിലുള്ള എല്ലാ രാക്ഷസന്മാരേയും ക്ഷണത്തിൽ കൊന്നൊടുക്കാൻ കഴിയും. അവൻ ഭയം കാരണം എന്നെ ശരണം പ്രാപിച്ചതാണെങ്കിൽ അവനെ ഞാൻ സ്വന്തം ജീവനെപ്പോലെ കരുതും. ''

**ദോ:**

**ഉഭയ് ഭാँതി തെഹി ആനഹു ഹँസി കഹ് കൃപാനികേത്,**
**ജയ്കൃപാല്കഹികപിചലേഅംഗദ്ഹനൂസമേത്. (44)**

''ഏതായാലും അവനെ ഇവിടെ കൊണ്ടുവരൂ'' എന്ന് കൃപാനിധി ചിരിച്ചു കൊണ്ട് പറഞ്ഞു. 'ജയ കൃപാലു' എന്നാർത്തുവിളിച്ചുകൊണ്ട് വാനര ന്മാർ അംഗദനോടും ഹനമാനോടും കൂടി (വിഭീഷണനെ കൊണ്ടുവരു വാൻ) പോയി. (44)

**ചൗ:**

**സാദര് തെഹി ആഗേം കരി ബാനര് –**
**ചലേ ജഹാँ രഘുപതി കരുനാകര്,**
**ദൂരിഹി തേ ദേഖേ ദ്വൗ ഭ്രാതാ –**
**നയനാനന്ദ് ദാന് കേ ദാതാ. 1**

**ബഹുരി രാമ് ഛബിധാമ് ബിലോകീ –**
**രഹെഉ ഠടുകി എക്ടക് പല് രോകീ,**

**ഭുജ് പ്രലംബ് കഞ്ജാരുന് ലോചന് –**
**സ്യാമല് ഗാത് പ്രനത് ഭയ് മോചന്.** **2**

**സിംഘ് കന്ധ് ആയത് ഉര് സോഹാ –**
**ആനന് അമിത് മദന് മന് മോഹാ,**
**നയന് നീര് പുലകിത് അതി ഗാതാ –**
**മന് ധരി ധീര് കഹീ മൃദു ബാതാ.** **3**

**നാഥ് ദസാനന് കര് മൈം ഭ്രാതാ –**
**നിസിചര് ബംസ് ജനമ് സുരത്രാതാ,**
**സഹജ് പാപപ്രിയ് താമസ് ദേഹാ –**
**ജഥാ ഉലൂക്ഹി തമ് പര് നേഹാ.** **4**

വാനരന്മാർ വിഭീഷണനെ തങ്ങളുടെ മുമ്പിൽ നടത്തിക്കൊണ്ട് കരുണാകരനായ രാഘവനിരിയ്ക്കുന്നിടത്തേയ്ക്ക് പോയി. വിഭീഷണൻ ദൂരത്തുനിന്നു തന്നെ കണ്ണുകൾക്ക് ആനന്ദകരന്മാരായ രണ്ടു സഹോദരന്മാരേയും കണ്ടു. വീണ്ടും അവൻ സൗന്ദര്യമൂർത്തിയായ ശ്രീരാമനെ കണ്ട് തന്റെ ദൃഷ്ടികളെ പ്രഭുവിങ്കൽ പതിപ്പിച്ചുകൊണ്ട് കണ്ണിമയ്ക്കാതെ സ്ഥിരനായി നിന്നു. ആജാനുബാഹുവും ചെന്താമരക്കണ്ണനും, മേഘവർണ്ണനും, തന്നെ ഭജിയ്ക്കുന്നവരുടെ ഭയത്തെ നീക്കുന്നവനുമായിരുന്നു അദ്ദേഹം. അദ്ദേഹത്തിന്റെ സിംഹത്തിന്റേതുപോലുള്ള തോളുകളും, വിരിഞ്ഞ മാർവിടമും അത്യാകർഷകമായിരുന്നു. മുഖം അനവധി കാമദേവന്മാരെയും മോഹിപ്പിയ്ക്കുന്നതായിരുന്നു. ആ ദൃശ്യം കണ്ട് അവന്റെ കണ്ണുകൾ നിറഞ്ഞു വഴിഞ്ഞു, ദേഹം പുളകം കൊണ്ടു. പക്ഷെ അവൻ തന്നെത്താൻ നിയന്ത്രിച്ചുകൊണ്ട് മൃദുസ്വരത്തിൽ പറഞ്ഞു: "നാഥ, ഞാൻ രാവണന്റെ അനുജനാണ്. ഹേ ദേവരക്ഷക, രാക്ഷസകുലത്തിൽ ജനിച്ചതിനാൽ എന്റെ ദേഹം താമസഗുണമുള്ളതും, മൂങ്ങ ഇരുട്ടിനെ സ്നേഹിയ്ക്കുന്നതുപോലെ, സ്വഭാവതഃ പാപപ്രിയനുമാണ്. "

**ദോ:**

**ശ്രുവന് സുജസു സുനി ആയഉ് പ്രഭു ഭഞ്ജന് ഭവ ഭീര്,**
**ത്രാഹി ത്രാഹി ആരതി ഹരന് സരന് സുഖദ് രഘുബീര്.** **(45)**

"എന്റെ ചെവികൾകൊണ്ട് അങ്ങയുടെ സൽകീർത്തി കേട്ട് അങ്ങ് എന്നെ ഭവഭയത്തിൽനിന്നും മോചിപ്പിയ്ക്കുമെന്ന വിശ്വാസത്തോടെ അങ്ങയെ ആശ്രയിച്ചു വന്നിരിയ്ക്കുന്നു. ഹേ രഘുവീര, പ്രണതാർത്തിഹാരീ, ആശ്രിതരെ ആനന്ദിപ്പിയ്ക്കുന്നവനെ, എന്നെ രക്ഷിച്ചാലും, രക്ഷിച്ചാലും." (45)

**ചൗ:**

**അസ് കഹി കരത് ദണ്ഡവത് ദേഖാ –**
**തുരത് ഉഠേ പ്രഭു ഹരഷ് ബിസേഷാ,**
**ദീന് ബചന് സുനി പ്രഭു മന് ഭാവാ –**
**ഭുജ് ബിസാല് ഗഹി ഹൃദയ്ँ ലഗാവാ. 1**

**അനുജ് സഹിത് മിലി ഢിഗ് ബൈഠാരീ –**
**ബോലേ ബചന് ഭഗത് ഭയഹാരീ,**
**കഹു ലങ്കേസ് സഹിത് പരിവാരാ –**
**കുസല് കുഠാഹര് ബാസ് തുംഹാരാ. 2**

**ഖല് മണ്ഡലീം ബസഹു ദിനു രാതീ –**
**സഖാ ധരമ് നിബഹഇ കെഹി ഭാँതീ,**
**മൈം ജാനഉँ തുംഹാരി സബ് രീതീ –**
**അതി നയ് നിപുന് ന ഭാവ് അനീതീ. 3**

**ബരു ഭല് ഭാസ് നരക് കര് താതാ –**
**ദുഷ്ട് സംഗ് ജനി ദേഇ ബിധാതാ,**
**അബ് പദ് ദേഖി കുസല് രഘുരായാ –**
**ജൗം തുംഹ് കീൻഹി ജാനി ജന് ദായാ. 4**

ഈവിധം പറഞ്ഞുകൊണ്ട് ദണ്ഡനമസ്കാരം ചെയ്യുന്ന വിഭീഷണനെ കണ്ടപ്പോൾ അദ്ദേഹം അത്യന്തം ഹർഷാകുലനായി. ആ ദീനമായ വാക്കുകൾകേട്ട് സന്തുഷ്ടനായി പ്രഭു അവനെ തന്റെ വിശാലങ്ങളായ കൈകളിൽ എടുത്ത് മാറോടണച്ചു. അനുജനോടുകൂടി അവനെ സ്വീകരിച്ച് തന്റെ അടുത്തിരുത്തി, തന്റെ ഭക്തന്റെ ഭയത്തെ പോക്കുമാറ് സംസാരിച്ചു. "ഹേ ലങ്കേശ, പറയൂ, ദുരാചാരികളുടെ ചുറ്റുപാടിൽ

കഴിയുന്ന നിനക്കും പരിവാരങ്ങൾക്കും സുഖം തന്നെയല്ലേ? സഖേ, നീ ദുഷ്ടന്മാരുടെ നടുവിൽ രാപ്പകൽ വസിയ്ക്കുന്നു. നിനക്ക് എങ്ങിനെ നിത്യധർമ്മങ്ങളെ നിർവഹിയ്ക്കാൻ കഴിയുന്നുവെന്നത് ആശ്ചര്യകരമാണ്. എനിയ്ക്ക് നിന്റെ രീതി നന്നായറിയും. നീ നല്ല നയനിപുണനനും അനീതിയെ വെറുക്കുന്നവനുമാണ്. പ്രിയ വിഭീഷണ, ദൈവം നമ്മെ ദുർജ്ജനസംസർഗ്ഗത്തിൽ പെടുത്തുന്നതിലും ഭേദം നരകത്തിൽ താമസിയ്ക്കുന്നതാണ്.'' (വിഭീഷണൻ പറയുന്നു): ''ഹേ രാഘവ, പ്രഭോ, അങ്ങയുടെ പാദങ്ങളെ ദർശിച്ച് അങ്ങെന്നെ ദാസനായി മാനിച്ച് കരുണ കാണിച്ച എനിയ്ക്ക് എല്ലാം കുശലം തന്നെ.''

**ദോ:**

**തബ് ലഗി കുസല് ന ജീവ് കഹു്ँ സപനെഹു്ँ മന് ബിശ്രാമ്,**
**ജബ് ലഗി ഭജന് ന രാമ് കഹു്ँ സോക് ധാമ് തജി കാമ്. (46)**

''ദുഃഖങ്ങളുടെ മുലകാരണമായ കാമത്തെ ത്യജിച്ച് ശ്രീരാമനെ ഭജിയ്ക്കാതിരിയ്ക്കുന്നിടത്തോളം കാലം ഒരു ജീവിയ്ക്ക് സന്തോഷമെന്നതുണ്ടാകില്ല; സ്വപ്നത്തില്ക്കൂടി മനസ്സമാധാനമെന്നത് ഉണ്ടാകില്ല.'' (46)

**ചൗ:**

**തബ് ലഗി ഹൃദയ്ँ ബസത് ഖല് നാനാ –**
**ലോഭ് മോഹ് മച്ഛര് മദ് മാനാ,**
**ജബ് ലഗി ഉര് ന ബസത് രഘുനാഥാ –**
**ധരേം ചാപ് സായക് കടി ഭാഥാ. 1**

**മമതാ തരുന് തമീ അँധിആരീ –**
**രാഗ് ദ്വേഷ് ഉലൂക് സുഖകാരീ,**
**തബ് ലഗി ബസതി ജീവ് മന് മാഹീം –**
**ജബ് ലഗി പ്രഭു പ്രതാപ് രബി നാഹീം. 2**

**അബ് മൈം കുസല് മിടേ ഭയ് ഭാരേ –**
**ദേഖി രാമ് പദ് കമല് തുംഹാരേ,**

**തൂംഹ് കൃപാല് ജാ പര് അനുകൂലാ –**
**താഹി ന ബ്യാപ് ത്രിബിധ് ഭവ് സൂലാ. 3**

**മൈം നിസിചര് അതി അധമ് സുഭാഊ –**
**സുഭ് ആചരനു കീൻഹ് നഹിം കാഊ,**
**ജാസു രൂപ് മുനി ധ്യാന് ന ആവാ –**
**തെഹിം പ്രഭു ഹരഷി ഹൃദയ്ँ മൊഹി ലാവാ. 4**

''ലോഭം, മോഹം, മാത്സര്യം, അഭിമാനം തുടങ്ങിയ ദുഷ്ടന്മാർ, കയ്യിൽ വില്ലും അരക്കെട്ടിൽ ശരക്കൂടും ധരിച്ച് രഘുനാഥൻ മനസ്സിൽ വസിയ്ക്കാതിരിയ്ക്കും കാലം വരെ മാത്രമെ ബാധിയ്ക്കുള്ളൂ. മമത തുടങ്ങിയ സംസാരത്തോടുള്ള ബന്ധം കൂരിരുട്ടായ രാത്രിയ്ക്കു സമമാണ്. അതിൽ രാഗദ്വേഷാദി മൂങ്ങകൾ സുഖമനുഭവിയ്ക്കുന്നു. അത് പ്രഭുവിന്റെ പ്രതാപ മെന്ന സൂര്യൻ ജീവന്റെ മനസ്സിൽ പ്രകാശിയ്ക്കാതിരിയ്ക്കും കാലം വരെ വസിയ്ക്കുന്നു. ഇപ്പോൾ ഞാൻ അങ്ങയുടെ പാദകമലങ്ങളെ കണ്ടശേഷം എനിയ്ക്കു കുശലം തന്നെ. എന്റെ എല്ലാ ഭയവും മറഞ്ഞിരിയ്ക്കുന്നു. കൃപാലുവായ അങ്ങയുടെ ആനുകൂല്യം ആർക്കുണ്ടോ, അവരെ താപത്രയങ്ങളും ബാധിയ്ക്കില്ല. ഞാനോ രാക്ഷസൻ, സ്വഭാവതഃ നീചൻ. എന്നിട്ടും ആരുടെ സുന്ദരരൂപം മുനിമാർക്കുകൂടി ധ്യാനംകൊണ്ട് മനക്കണ്ണുകളാൽ കാണാൻ സാധിയ്ക്കുന്നില്ലയോ, ആ പ്രഭു എന്നെ തന്റെ മാറോടണയ്ക്കും വിധം എന്നിൽ സന്തുഷ്ടനായിരിയ്ക്കുന്നു.''

**ദോ:**

**അഹോ ഭാഗ്യ് മമ അമിത് അതി രാമ് കൃപാ സുഖ് പുഞ്ജ്,**
**ദേഖെഉँ നയന് ബിരഞ്ചി സിവ് സേബ്യ് ജുഗല് പദ് കഞ്ജ്. (47)**

''കൃപാനിധിയും ആനന്ദസ്വരൂപിയുമായ ഹേ രാമ, എന്റെ അഹോഭാഗ്യം അത്യധികം തന്നെ. ബ്രഹ്മാവും ശിവനും സേവിയ്ക്കുന്ന യുഗളപാദകമല ങ്ങളെ എന്റെ കണ്ണുകൾകൊണ്ട് ഞാൻ കണ്ടുകഴിഞ്ഞു.'' (47)

**ചൗ:**

**സുനഹു സഖാ നിജ് കഹഉँ സുഭാഊ –**
**ജാന് ഭുസുണ്ഡി സംഭു ഗിരിജാഊ,**

**ജൗം നര് ഹോഇ ചരാചര് ദ്രോഹീ –**
**ആവൈ സഭയ് സരന് തകി മോഹീ.** 1

**തജി മദ് മോഹ് കപട് ഛല് നാനാ –**
**കരഉ് സദ്യ് തെഹി സാധു സമാനാ,**
**ജനനീ ജനക് ബന്ധു സുത് ദാരാ –**
**തനു ധനു ഭവന് സുഹൃദ് പരിവാരാ.** 2

**സബ് കൈ മമതാ താഗ് ബടോരീ –**
**മമ പദ് മന്ഹി ബാ്ധ് ബരി ഡോരീ,**
**സമദര്സീ ഇച്ഛാ കഛു നാഹീം –**
**ഹരഷ് സോക് ഭയ് നഹിം മന് മാഹീം.** 3

**അസ് സജ്ജന് മമ ഉര് ബസ് കൈസേം –**
**ലോഭീ ഹൃദയ് ബസഇ ധനു ജൈസേം,**
**തുംഹ് സാരിഖേ സന്ത് പ്രിയ് മോരേം –**
**ധരഉ് ദേഹ് നഹിം ആന് നിഹോരേം.** 4

"ഹേ സഖേ, കേൾക്കൂ. എന്റെ സ്വഭാവത്തെപ്പററി ഞാൻ പറയുന്നു. അത് കാകഭുശുണ്ടിയ്ക്കും പരമശിവന്നും ഗിരിജയ്ക്കും അറിയാവുന്നതാണ്. ഒരുവൻ സകല ചരാചരങ്ങളുടേയും ശത്രുവായിരുന്നാലും ഭയഭീതനായി എന്റെ സംരക്ഷണത്തെ അർത്ഥിച്ചുകൊണ്ട്, മദം, മോഹം, കാപട്യം, ചതി മുതലായ പലവിധ ദു:ശ്ശീലങ്ങളെ വെടിഞ്ഞ് എന്നെ ആശ്രയിച്ചാൽ, അവനെ ഞാൻ ഉടനെ സാധുസമാനനാക്കും. ഒരുവനെ തന്റെ അച്ഛനമ്മമാർ, സഹോദരൻ, പുത്രൻ, ഭാര്യ, ശരീരം, സമ്പത്ത്, മിത്രങ്ങൾ, ബന്ധുക്കൾ ഇവരായി ബന്ധിയ്ക്കുന്ന സ്നേഹപാശം അനവധി നൂലുകളാണ്. ഒരു ശുദ്ധാത്മാവ് ഈ നൂലുകളെ ശേഖരിച്ച് ഒരു കയറായി പിരിച്ച് അതുകൊണ്ട് തന്റെ ആത്മാവിനെ എന്റെ പാദങ്ങളോടു ചേർത്ത് കെട്ടുന്നു. മാത്രമല്ല, അവൻ എല്ലാവരേയും ഒരേപോലെ കാണുന്നു. അവന്ന് യാതൊരു ഇച്ഛകളുമില്ല. അവന്റെ മനസ്സ് സന്തോഷം, ശോകം, ഭയം ഇവയിൽനിന്നും മുക്തമാണ്. ഈ വിധത്തിലുള്ള സജ്ജനം, ഒരു ലോഭിയുടെ മനസ്സിൽ ധനത്തിന്നു വേണ്ടിയുള്ള അത്യാശയെന്നപോലെ,

എന്റെ ഹൃദയത്തിൽ സദാ വസിയ്ക്കുന്നു. നിന്നെപ്പോലുള്ള സാധുക്കൾ എനിയ്ക്ക് ഏററവും പ്രിയരാണ്. ഇവർക്കുവേണ്ടിയല്ലാതെ മററുള്ളവർക്കായി ഞാൻ ഈ ശരീരം ധരിയ്ക്കുന്നില്ല. "

**ദോ:**

**സഗുന് ഉപാസക് പരഹിത് നിരത് നീതി ദൃഢ് നേമ്,**
**തേ നര് പ്രാന് സമാന് മമ ജിൻഹ് കേം ദ്വിജ് പദ് പ്രേമ്. (48)**

"എന്റെ സഗുണരൂപത്തെ ഉപാസിയ്ക്കുന്നവർ മററുള്ളവർക്ക് നന്മചെയ്യാൻ തുനിഞ്ഞവരും, നേർവഴിയിൽ സ്ഥിരതയോടെ നടക്കുന്നവരും, അവരുടെ വ്രതങ്ങളിൽ ഉറച്ചുനില്ക്കുന്നവരും, ബ്രാഹ്മണരുടെ പാദങ്ങളിൽ ഭക്തിയുള്ളവരുമാണ്. അവരെനിയ്ക്ക് സ്വന്തം ജീവനെപ്പോലെ പ്രിയരാണ്." (48)

**ചൗ:**

**സുനു ലങ്കേസ് സകല് ഗുന് തോരേം –**
**താതേം തുംഹ് അതിസയ് പ്രിയ് മോരേം,**
**രാമ് ബചന് സുനി ബാനര് ജൂഥാ –**
**സകല് കഹഹിം ജയ് കൃപാ ബരൂഥാ. 1**

**സുനത് ബിഭീഷനു പ്രഭു കൈ ബാനീ –**
**നഹിം അഘാത് ശ്രവനാമൃത് ജാനീ,**
**പദ് അംബുജ് ഗഹി ബാരഹിം ബാരാ –**
**ഹൃദയ്ँ സമാത് ന പ്രേമു അപാരാ. 2**

**സുനഹു ദേവ് സചരാചര് സ്വാമീ –**
**പ്രനതപാല് ഉര് അന്തർജാമീ,**
**ഉര് കഛു പ്രഥമ് ബാസനാ രഹീ –**
**പ്രഭു പദ് പ്രീതി സരിത് സോ ബഹീ. 3**

**അബ് കൃപാല് നിജ് ഭഗതി പാവനീ –**
**ദേഹു സദാ സിവ് മന് ഭാവനീ,**
**ഏവമസ്തു കഹി പ്രഭു രനധീരാ –**
**മാഗാ തുരത് സിന്ധു കര് നീരാ. 4**

**ജദപി സഖാ തവ ഇച്ഛാ നാഹീം –**
**മോര് ദരസ് അമോഘ് ജഗ് മാഹീം,**
**അസ് കഹി രാമ് തിലക് തെഹി സാരാ –**
**സുമന് ബൃഷ്ടി നഭ് ഭഈ അപാരാ. 5**

''ഹേ ലങ്കേശ്വര, കേൾക്കൂ. നിനക്ക് മുൻപറഞ്ഞ എല്ലാ ഗുണങ്ങളുമുണ്ട്. അതിനാൽ നീ എനിയ്ക്ക് ഏറ്റവും പ്രിയനാണ്.'' ശ്രീരാമൻ പറഞ്ഞതുകേട്ട് കൂടിയിരുന്ന എല്ലാ വാനരന്മാരും ഘോഷിച്ചു: 'കൃപാനിധി ജയിയ്ക്കട്ടെ'. ചെവികൾക്കമൃതം പോലുള്ള പ്രഭുവിന്റെ ഭാഷണം കേട്ട് വിഭീഷണന്ന് മതിയായില്ല. മനസ്സ് അതിരറ്റ ആനന്ദത്താൽ വെടിയ്ക്കുമാറായി അവൻ അദ്ദേഹത്തിന്റെ പാദകമലങ്ങളെ വീണ്ടും വീണ്ടും കെട്ടിപ്പുണർന്നു. ''ഹേ ദേവ, സകല ചരാചരങ്ങളുടേയും സ്വാമീ, പ്രണതരക്ഷക, എല്ലാവരുടേയും മനസ്സറിയുന്നവനേ, മുമ്പ് എന്റെ മനസ്സിൽ ഒരു വാസനയുണ്ടായിരുന്നു. പക്ഷേ പ്രഭുവിന്റെ പാദങ്ങളിൽ ഭക്തിയെന്ന സരസ്സിലെ വെള്ളം അതിനെ കഴുകിക്കളഞ്ഞിരിയ്ക്കുന്നു. ഹേ കൃപാലോ, എനിയ്ക്ക് ശിവന്റെ മനസ്സിനെ ആനന്ദിപ്പിയ്ക്കുന്ന (അങ്ങയുടെ പാദങ്ങളിൽ) നിഷ്കളങ്കമായ ഭക്തിയെ തന്നാലും.'' ''തഥാസ്തു'' എന്ന് യുദ്ധവീരനായ പ്രഭു പറഞ്ഞു. ഉടനെ സമുദ്രജലം കൊണ്ടുവരാൻ പറഞ്ഞു. ''സഖേ, തനിക്ക് ഇച്ഛയില്ലെങ്കിലും, എന്റെ ദർശനം ലോകത്തിൽ അമോഘമാണ് (ഫലപ്രദമാണ്).'' എന്നു പറഞ്ഞുകൊണ്ട് ശ്രീരാമൻ അവന്റെ നെറ്റിയിൽ തിലകം ചാർത്തി. അപ്പോൾ ആകാശത്തുനിന്നും അപാരമായ പുഷ്പവൃഷ്ടിയുണ്ടായി.

**ദോ:**

**രാവന് ക്രോധ് അനല് നിജ് സ്വാസ് സമീര് പ്രചണ്ഡ്,**
**ജരത് ബിഭീഷനു രാഖെഉ ദീൻഹെഉ രാജു അഖണ്ഡ്. (49–ക)**

**ജോ സമ്പതി സിവ് രാവന്ഹി ദീൻഹി ദിഏം ദസ് മാഥ്,**
**സോഇ സമ്പദാ ബിഭീഷന്ഹി സകുചി ദീൻഹി രഘുനാഥ്. (49– ഖ)**

രാവണന്റെ ശ്വാസത്താൽ (വാക്കുകളാൽ) വീശപ്പെട്ട ക്രോധമെന്ന തീയിൽ നിന്നും വിഭീഷണനെ ഈവിധം രാഘവൻ രക്ഷിച്ച് അവന്ന്

അഖണ്ഡമായ രാജ്യത്തേയും പ്രദാനം ചെയ്തു. മാത്രമല്ല, തന്റെ പത്തു തലകളേയും യാഗത്തിൽ ആഹുതി ചെയ്ത രാവണന്ന് ശിവൻ കൊടുത്തിരുന്ന സമ്പത്തെല്ലാം തന്നെ അദ്ദേഹം വിഭീഷണന്ന് സങ്കോചത്തോടെ കൊടുത്തു. (49–ക–ഖ)

**ചൗ:**

**അസ് പ്രഭു ഛാഡി ഭജഹിം ജേ ആനാ –**
**തേ നര് പസു ബിനു പൂँഛ് ബിഷാനാ,**
**നിജ് ജന് ജാനി താഹി അപ്നാവാ –**
**പ്രഭു സുഭാവ് കപി കുല് മന് ഭാവാ. 1**

**പുനി സർബഗ്യ് സർബ് ഉര് ബാസീ –**
**സർബ്‌രൂപ് സബ് രഹിത് ഉദാസീ,**
**ബോലേ ബചന് നീതി പ്രതിപാലക് –**
**കാരന് മനുജ് ദനുജ് കുല് ഘാലക്. 2**

**സുനു കപീസ് ലങ്കാപതി ബീരാ –**
**കെഹി ബിധി തരിഅ ജലധി ഗംഭീരാ,**
**സങ്കുല്  മകര് ഉരഗ് ഝഷ് ജാതീ –**
**അതി അഗാധ് ദുസ്തര് സബ് ഭാँതീ. 3**

**കഹ് ലങ്കേസ് സുനഹു രഘുനായക് –**
**കോടി സിന്ധു സോഷക് തവ സായക്,**
**ജദ്യപി തദപി നീതി അസി ഗാഈ –**
**ബിനയ് കരിഅ സാഗര് സന് ജാഈ. 4**

ഈവിധമുള്ള (ഉദാരനായ) പ്രഭുവിനെ ത്യജിച്ച് മാറ്റാരെയെങ്കിലും ഭജിയ്ക്കുന്നവർ വാലും കൊമ്പുകളുമില്ലാത്ത മൃഗങ്ങളാണ്. വിഭീഷണനെ തന്റെ സ്വന്തം ആളാണെന്ന് ഭാവിച്ചുകൊണ്ട് പ്രഭു അവനെ തന്റെ സേവനത്തിന്ന് സ്വീകരിച്ചു. പ്രഭുവിന്റെ ഈ സഹജസ്വഭാവം വാനര സമൂഹത്തെ മുഴുവൻ സന്തുഷ്ടഹൃദയരാക്കി. പിന്നെ സർവജ്ഞനും എല്ലാവരുടെ മനസ്സിലും വസിയ്ക്കുന്നവനും, സർവവും ഇല്ലാത്തവനും

വിചാരഹീനനനും (ഉദാസി) ആണെങ്കിലും എല്ലാ രൂപങ്ങളിലും പ്രകടമാകുന്നവനും, അസുരകുലത്തെ നശിപ്പിയ്ക്കുവാൻ വേണ്ടി മനുഷ്യനായവതരിച്ചവനുമായ പ്രഭു, നീതി പാലിച്ചുകൊണ്ട് ഈവിധം പറഞ്ഞു: ''ഹേ കപീശ, ഹേ വീരനായ ലങ്കാപതേ, കേൾക്കൂ, മുതലകളും, നാഗങ്ങളും, എല്ലാവിധ മത്സ്യങ്ങളും കൊണ്ട് നിറഞ്ഞതും, ഏറ്റവും അഗാധവും എല്ലാവിധത്തിലും കടക്കാൻ പ്രയാസമുള്ളതുമായ കടലിനെ നാം എങ്ങനെ കടക്കും?'' ലങ്കേശ്വരൻ പറഞ്ഞു: ''ഹേ രഘുനായക, അങ്ങയുടെ ബാണം അനവധി സമുദ്രങ്ങളെ ശോഷിപ്പിയ്ക്കാൻ കഴിവുള്ളതാണെങ്കിലും, നീതി പ്രകാരം അങ്ങയ്ക്ക് സമുദ്രദേവതയോട് (വഴി തരുവാൻ) അപേക്ഷിയ്ക്കണം.''

**ദോ:**

**പ്രഭു തുംഹാര് കുലഗുര് ജലധി കഹിഹി ഉപായ് ബിചാരി,**
**ബിനു പ്രയാസ് സാഗര് തരിഹി സകല് ഭാലു കപി ധാരി. (50)**

''സ്വാമീ, സമുദ്രത്തിന്റെ അധിഷ്ഠാനദേവത അങ്ങയുടെ കുലത്തിൽ ജനിച്ചവനാണ് (സഗരൻ). അതിനാൽ അവൻ അങ്ങയുടെ പ്രശ്നത്തെ പരിഗണിച്ച് ഏതെങ്കിലും ഉപായം സൂചിപ്പിയ്ക്കും. എല്ലാ വാനരന്മാരും കരടികളും അങ്ങിനെ നിഷ്പ്രയാസം സമുദ്രത്തെ കടക്കാൻ സാധിയ്ക്കും.'' (50)

**ചൗ:**

**സഖാ കഹീ തുംഹ് നീകി ഉപാഈ –**
**കരിഅ ദൈവ് ജൗം ഹോഇ സഹാഈ,**
**മന്ത്ര് ന യഹ് ലഛിമന് മന് ഭാവാ –**
**രാമ് ബചന് സുനി അതി ദുഖ് പാവാ. 1**

**നാഥ് ദൈവ് കര് കവന് ഭരോസാ –**
**സോഷിഅ സിന്ധു കരിഅ മന് രോസാ,**
**കാദര് മന് കഹു്ँ ഏക് അധാരാ –**
**ദൈവ് ദൈവ് ആലസീ പുകാരാ. 2**

**സുനത് ബിഹസി ബോലേ രഘുബീരാ –**
**ഐസെഹിം കരബ് ധരഹു മന് ധീരാ,**
**അസ് കഹി പ്രഭു അനുജ്ഹി സമുഝാഈ –**
**സിന്ധു സമീപ് ഗഏ രഘുരാഈ. 3**

**പ്രഥമ് പ്രനാമ് കീൻഹ് സിരു നാഈ –**
**ബൈഠേ പുനി തട് ദർഭ് ഡസാഈ,**
**ജബ്ഹിം ബിഭീഷന് പ്രഭു പഹിം ആഏ –**
**പാഛേം രാവന് ദൂത് പഠാഏ. 4**

"സഖേ, താൻ നല്ലൊരുപായമാണ് പറഞ്ഞത്. നമുക്കത് പരീക്ഷിച്ചു നോക്കാം, ദൈവം സഹായിയ്ക്കുമോ എന്ന്." പക്ഷേ ഈ പരാമർശം ലക്ഷ്മണന്ന് ശരിയെന്നു തോന്നിയില്ല. ശ്രീരാമൻ പറഞ്ഞതുകേട്ട് അത്യന്തം ദുഃഖമുണ്ടായി. "നാഥ, ദൈവത്തെ വിശ്വസിച്ച് ഒരു കാര്യവും ചെയ്യരുത്. മനസ്സിൽ രോഷം കൊണ്ട് സമുദ്രത്തെ വറ്റിച്ചാലും. ദൈവം/വിധിയെന്നത് ഭീരുക്കളുടെ പിടിച്ചുനില്ക്കാനുള്ള ആധാരമാണ്. മടിയന്മാർ മാത്രമെ വിധിയിൽ വിശ്വസിയ്ക്കുള്ളൂ." അതു കേട്ട് രഘുവീരൻ ചിരിച്ചുകൊണ്ട് പറഞ്ഞു: "നാം അങ്ങിനെ തന്നെ ചെയ്യാം. ധൈര്യ മായിരിയ്ക്കൂ." എന്നു പറഞ്ഞ് തന്റെ അനുജനെ ആശ്വസിപ്പിച്ച് രാഘവൻ സമുദ്രക്കരയിലേയ്ക്കു പോയി. ആദ്യം തലകുനിഞ്ഞ് സമുദ്രത്തെ വണങ്ങി. പിന്നെ ദർഭപ്പുല്ലു വിരിച്ച് അതിന്മേലിരുന്നു. വിഭീഷണൻ പ്രഭുവിന്റെ അടുത്തേയ്ക്ക് ചെന്നസമയം രാവണൻ തന്റെ ചാരന്മാരെ അവന്റെ പിന്നാലെ അയച്ചു.

**ദോ:**
**സകല് ചരിത് തിൻഹ് ദേഖേ ധരേം കപട് കപി ദേഹ്,**
**പ്രഭു ഗുന് ഹൃദയ് സരാഹഹിം സരനാഗത് പര് നേഹ്. (51)**

വാനരന്മാരുടെ കപടവേഷമണിഞ്ഞ് അവർ ശ്രീരാമൻ ചെയ്യുന്നതെല്ലാം കണ്ട് പ്രഭുവിന്റെ ഗുണങ്ങളേയും ശരണാഗതരോട് അദ്ദേഹത്തിന്റെ സ്നേഹത്തേയും കണ്ട് അവർ മനസ്സിൽ പ്രഭുവിനെ പുകഴ്ത്തി. (51)

**ചൗ:**

**പ്രഗട് ബഖാനഹിം രാമ് സുഭാഊ –**
**അതി സപ്രേമ് ഗാ ബിസരി ദുരാഊ,**
**രിപു കേ ദൂത് കപിൻഹ് തബ് ജാനേ –**
**സകല് ബാ˘ധി കപീസ് പഹിം ആനേ. 1**

**കഹ് സുഗ്രീവ് സുനഹു സബ് ബാനര് –**
**അംഗ് ഭംഗ് കരി പഠവഹു നിസിചര്,.**
**സുനി സുഗ്രീവ് ബചന് കപി ധാഏ –**
**ബാ˘ധി കടക് ചഹു പാസ് ഫിരാഏ. 2**

**ബഹു പ്രകാര് മാരന് കപി ലാഗേ –**
**ദീന് പുകാരത് തദപി ന ത്യാഗേ,**
**ജോ ഹമാര് ഹര് നാസാ കാനാ –**
**തെഹി കോസലാധീസ് കൈ ആനാ. 3**

**സുനി ലഛിമന് സബ് നികട് ബൊലാഏ –**
**ദയാ ലാഗി ഹ˘സി തുരത് ഛൊഡാഏ,**
**രാവന് കര് ദീജഹു യഹ് പാതീ –**
**ലഛിമന് ബചന് ബാചു കുലഘാതീ. 4**

അവർ ശ്രീരാമന്റെ സത്സ്വഭാവത്തെ തുറന്നു പ്രശംസിയ്ക്കാൻ തുടങ്ങി. അമിതമായ പ്രേമഭാവം കാരണം അവർ തങ്ങളുടെ മാറുവേഷത്തെ മറന്നു. വാനരന്മാർ അവരെ ശത്രുവിന്റെ ചാരനാണെന്നു കണ്ടുപിടിച്ച് അവരെ പിടിച്ചുകെട്ടി സുഗ്രീവന്റെ മുന്നിൽ കൊണ്ടുവന്നു. സുഗ്രീവൻ പറഞ്ഞു: "വാനരന്മാരെ, ആ രാക്ഷസന്മാരെ അംഗഭംഗപ്പെടുത്തി പറഞ്ഞയയ്ക്കുവിൻ." സുഗ്രീവന്റെ കല്പന കേട്ട് വാനരന്മാർ ഓടിപ്പോയി കെട്ടിയിരുന്ന അവരെ ആ സ്ഥലം മുഴുവൻ കൊണ്ടുനടന്നു. വാനരന്മാർ പിന്നെ അവരെ പലവിധത്തിൽ പ്രഹരിയ്ക്കുവാൻ തുടങ്ങി. രാക്ഷസന്മാർ സഹായത്തിന്ന് ദയനീയമായി കരഞ്ഞുവെങ്കിലും വാനരന്മാർ അവരെ വിട്ടില്ല. "ഏതൊരുവൻ ഞങ്ങളുടെ മൂക്കും ചെവികളും അപഹരിയ്ക്കുന്നുവോ, ശ്രീരാമനാണയായി അവനോട് ഞങ്ങൾ അഭ്യർത്ഥിയ്ക്കുന്നു, അങ്ങിനെ ചെയ്യരുതെന്ന്. " അവർ പറഞ്ഞതു കേട്ട ലക്ഷ്മണൻ

എല്ലാവരേയും തന്റെ അടുത്തേയ്ക്ക് വിളിച്ചു. ദയവു തോന്നി, ചിരിച്ചു കൊണ്ട് ഉടൻ തന്നെ അവരെ മോചിപ്പിച്ചു. ''ഈ കുറിപ്പ് രാവണന്നു കൊടുത്ത് പറയുവിൻ 'വംശത്തെ നശിപ്പിയ്ക്കുന്നവനേ, ലക്ഷ്മണൻ പറയുന്നത് വായിയ്ക്കൂ'. ''

**ദോ:**

**കഹെഹു മുഖാഗര് മൂഢ് സന് മമ സംദേസു ഉദാര്,**
**സീതാ ദേഇ മിലഹു ന ത് ആവാ കാലു തുംഹാര്. (52)**

''പിന്നെ ആ മൂഢനോട് എന്റെ ഈ ഉദാരമായ സന്ദേശം വായ്മൊഴി യായി അറിയിയ്ക്കുവിൻ: 'സീതയെ സമർപ്പിച്ച് ശാന്തിപാലിയ്ക്കൂ, ഇല്ലെങ്കിൽ നിന്റെ അന്ത്യം നിശ്ചയമാണ്'.'' (52)

**ചൗ:**

**തുരത് നാഇ ലഛിമന് പദ് മാഥാ –**
**ചലേ ദൂത് ബരനത് ഗുന് ഗാഥാ,**
**കഹത് രാമ് ജസു ലങ്കാ് ആഏ –**
**രാവന് ചരന് സീസ് തിൻഹ് നാഏ. 1**

**ബിഹസി ദസാനന് പൂ്ഛരീ ബാതാ –**
**കഹസി ന സുക് ആപന് കുസലാതാ,**
**പുനി കഹു ഖബരി ബിഭീഷന് കേരീ –**
**ജാഹി മൃത്യു ആഇൗ അതി നേരീ. 2**

**കരത് രാജ് ലങ്കാ സഠ് ത്യാഗീ –**
**ഹോഇഹി ജവ് കര് കീട് അഭാഗീ,**
**പുനി കഹു ഭാലു കീസ് കടകാഇൗ –**
**കഠിന് കാല് പ്രേരിത് ചലി ആഇൗ. 3**

**ജിൻഹ് കേ ജീവന് കര് രഖ്‌വാരാ –**
**ഭയഉ മൃദുല് ചിത് സിന്ധു ബിചാരാ,**
**കഹു തപസിൻഹ് കൈ ബാത് ബഹോരീ –**
**ജിൻഹ് കേ ഹൃദയ് ്രാസ് അതി മോരീ. 4**

ലക്ഷ്മണന്റെ കാല്ക്കൽ തലവണങ്ങിക്കൊണ്ട് ചാരന്മാർ ശ്രീരാമന്റെ ഗുണങ്ങളെ വർണ്ണിച്ചുകൊണ്ട് ഉടൻ തിരിച്ചുപോയി. ശ്രീരാമനെ പുകഴ്ത്തിക്കൊണ്ട് അവർ ലങ്കയിൽ പ്രവേശിച്ച് രാവണന്റെ കാല്ക്കൽ തലവണങ്ങി. ദശമുഖൻ ഉറക്കെ ചിരിച്ചുകൊണ്ട് അവരോട് വർത്തമാനം ചോദിച്ചു. "ഹേ ശുക, ആദ്യം നിന്റെ കുശലം പറയൂ. പിന്നെ മരണം അടുത്തിരിയ്ക്കുന്ന വിഭീഷണന്റെ വിവരം പറയൂ. ലങ്കയിൽ ഭരിച്ചു കൊണ്ടിരുന്ന ആ മൂഢൻ ഇവിടം വിട്ടു പോയി. ജ്വരിയെ കീടങ്ങൾ നശിപ്പിയ്ക്കുന്നതുപോലെ ആ നീചൻ ചതച്ചുകൊല്ലപ്പെടും. ഇനി കഷ്ട കാലം കൊണ്ട് ഇവിടേയ്ക്കു വരുത്തപ്പെട്ട കരടികളേയും വാനരന്മാരേയും പററി പറയൂ. മൃദു ഹൃദയനായ സമുദ്രമാണ് അവരുടെ ജീവന്റെ രക്ഷക നായി നിന്നത്. ഒടുവിൽ എന്നെ ഓർത്ത് ഭയഭീതരായിരിയ്ക്കുന്ന ആ തപസ്വികളുടെ വർത്തമാനം പറയൂ."

**ദോ:**

**കീ ഭഇ ഭേംട് കി ഫിരി ഗഏ ശ്രുവന് സുജസു സുനി മോര്,**
**കഹിസി ന രിപു ദല് തേജ് ബല് ബഹുത് ചകിത് ചിത് തോര്.** (53)

"നീ അവരെ കണ്ടുമുട്ടിയോ, അഥവാ, എന്റെ യശസ്സിനെ കേട്ട് അവർ തിരിച്ചുപോയോ? എന്താണ് നീ ശത്രുവിന്റെ ശക്തിയെപ്പററി ഒന്നും തന്നെ പറയാത്തത്? നിങ്ങളുടെ ബുദ്ധി അത്യന്തം ഭ്രമിച്ചുപോയെന്നു തോന്നുന്നു. " (53)

**ചൗ:**

**നാഥ് കൃപാ കരി പൂ്ഛെഹു ജൈസേം –**
**മാനഹു കഹാ ക്രോധ് തജി തൈസേം,**
**മിലാ ജാഇ ജബ് അനുജ് തുംഹാരാ –**
**ജാത്ഹിം രാമ് തിലക് തെഹി സാരാ.** 1

**രാവന് ദൂത് ഹമ്ഹി സുനി കാനാ –**
**കപിൻഹ് ബാ്ധി ദീൻഹേ ദുഖ് നാനാ,**
**ശ്രുവന് നാസികാ കാടൈം ലാഗേ –**
**രാമ് സപഥ് ദീൻഹേം ഹമ് ത്യാഗേ.** 2

**പൂ്ഛിഹു നാഥ് രാമ് കടകാഈ –**
**ബദന് കോടി സത് ബരനി ന ജാഈ,**
**നാനാ ബരന് ഭാലു കപി ധാരീ –**
**ബികടാനന് ബിസാല് ഭയകാരീ.** **3**

**ജെഹിം പുര് ദഹെഉ ഹതെഉ സുത് തോരാ –**
**സകല് കപിൻഹ് മഹ്ം തെഹി ബലു ഥോരാ,**
**അമിത് നാമ് ഭട് കഠിന് കരാലാ –**
**അമിത് നാഗ് ബല് ബിപുല് ബിസാലാ.** **4**

''സ്വാമീ, അങ്ങ് എങ്ങിനെ ഇത്രയും ദയവായി എന്നെ ചോദ്യം ചെയ്തുവോ, അങ്ങിനെത്തന്നെ അങ്ങ് ദ്വേഷ്യപ്പെടാതെ ഞാൻ പറയുന്നത് വിശ്വസിയ്ക്കണം. അങ്ങയുടെ അനുജൻ ശ്രീരാമനെ കണ്ടവുടൻ തന്നെ ശ്രീരാമൻ അവന്റെ നെററിയിൽ രാജതിലകം ഇട്ടു. വാനരന്മാർ, ഞങ്ങൾ രാവണന്റെ ചാരന്മാരാണെന്നറിഞ്ഞപ്പോൾ, ഞങ്ങളെ ബന്ധിച്ച് പലവിധത്തിൽ ഹിംസിച്ചു. അവർ ഞങ്ങളുടെ മൂക്കും ചെവികളും മുറിച്ചുകളയാൻ തുനിയുകയായിരുന്നു. പക്ഷേ രാമനാണയായി അങ്ങിനെ ചെയ്യരുതെന്ന് കേണപേക്ഷിച്ചപ്പോൾ അവർ ഞങ്ങളെ വിട്ടയച്ചു. പ്രഭോ, അങ്ങ് ശ്രീരാമന്റെ സേനാബലത്തെപ്പററി ചോദിച്ചു. പക്ഷെ കോടി നാവുകൾക്കു കൂടി അതിനെ വർണ്ണിയ്ക്കാനാവില്ല. പല വർണ്ണങ്ങളിലുള്ള കരടികളും വാനരന്മാരും, ക്രൂരമായ മുഖങ്ങളോടുകൂടി ഭയങ്കര ഭീമകായന്മാരായിരുന്നു. അങ്ങയുടെ രാജധാനിയെ കത്തിച്ചു നശിപ്പിച്ചവനും അങ്ങയുടെ മകനെ കൊന്നവനുമായ വാനരൻ എല്ലാവരിലും വെച്ച് എററവും ബലഹീനനാണ്. സേനയിൽ അനവധി പേരുള്ള ഭടന്മാരുണ്ട്. അവർ ഭയങ്കരരും, അതിവിപുലമായ ശരീരത്തോടു കൂടിയവരും, അനവധി ആനകളുടെ ബലമുള്ളവരുമാണ്. ''

**ദോ:**

**ദ്വിവിദ് മയംദ് നീല് നല് അംഗദ് ഗദ് ബികടാസി,**
**ദധിമുഖ് കേഹരി നിസഠ് സഠ് ജാമവന്ത് ബലരാസി.** **(54)**

"ദ്വിവിദൻ, മൈന്ദൻ, നീലൻ, നളൻ, അംഗദൻ, ഗദൻ, വികടാസ്യൻ, ദധിമുഖൻ, കേസരി, നിശഠൻ, ശഠൻ, ബലശാലിയായ ജാംബവാൻ ഇവർ അവരിൽ ചിലരാണ്." (54)

**ചൗ:**

**ഏ കപി സബ് സുഗ്രീവ് സമാനാ –**
**ഇൻഹ് സമ് കോടിൻഹ് ഗനഇ കൊ നാനാ,**
**രാമ് കൃപാ̐ അതുലിത് ബല് തിൻഹഹീം –**
**തൃന് സമാന് ത്രൈലോക്ഹി ഗനഹീം. 1**

**അസ് മൈം സുനാ ശ്രവന് ദസകന്ധര് –**
**പദുമ് അഠാരഹ് ജൂഥപ് ബന്ദര്,**
**നാഥ് കടക് മഹ്̐ സോ കപി നാഹീം –**
**ജോ ന തുംഹഹി ജീതൈ രന് മാഹീം. 2**

**പരമ് ക്രോധ് മീജ്ഹിം സബ് ഹാഥാ –**
**ആയസു പൈ ന ദേഹിം രഘുനാഥാ,**
**സോഷഹിം സിന്ധു സഹിത് ഝഷ് ബ്യാലാ –**
**പൂരഹിം ന ത് ഭരി കുധര് ബിസാലാ. 3**

**മർദി ഗർദ് മില്വാഹിം ദസസീസാ –**
**ഐസെഇ ബചന് കഹഹിം സബ് കീസാ,**
**ഗർജഹിം തർജഹിം സഹജ് അസങ്കാ –**
**മാനഹു̐ ഗ്രസന് ചഹത് ഹഹിം ലങ്കാ. 4**

"ഇവരിൽ ഓരോരുത്തരും സുഗ്രീവന്നു സമാനരാണ്. അവരെപ്പോലെ കോടിക്കണക്കിലുണ്ട്. ആർക്കാണ് അവരെ എണ്ണാൻ കഴിയുക? ശ്രീരാമന്റെ കൃപയാൽ അവർ തുലനയില്ലാത്ത ബലിഷ്ഠരും, മൂന്നു ലോകങ്ങളേയും തൃണത്തിന്നു സമാനമായി കണക്കാക്കുന്നവരുമാണ്. ഹേ രാവണ, അനവധി വാനരപ്പടകളുടെ തലവന്മാർ മാത്രം ഒരുലക്ഷത്തി എമ്പതിനായിരം കോടിയാണെന്ന് ഞാൻ പറഞ്ഞു കേട്ടു. നാഥ, അവരിൽ ഒരൊററ വാനരൻ പോലും അങ്ങയെ യുദ്ധത്തിൽ

തോല്പിയ്ക്കാൻ സാധിയ്ക്കാത്തവനായിട്ടില്ല. അത്യധികം ക്രോധത്താൽ അവർ തങ്ങളുടെ കൈകളെ ഞെരിച്ചുകൊണ്ടിരിയ്ക്കുന്നു. പക്ഷേ രഘുനാഥൻ അവർക്ക് (മുന്നോട്ടുചെല്ലാൻ) ആദേശം കൊടുക്കുന്നില്ല. 'ഞങ്ങൾ സമുദ്രത്തെ അതിലെ മത്സ്യങ്ങളും സർപ്പങ്ങളുമടക്കം കുടിച്ചുവററിയ്ക്കും. അല്ലെങ്കിൽ വലിയ പർവതങ്ങളെക്കൊണ്ട് അതിനെ നിറയ്ക്കും. മാത്രമല്ല ഞങ്ങൾ ദശമുഖനെ ഇടിച്ചുപൊടിച്ചുകളയും.' ഈവിധമാണ് എല്ലാ വാനരന്മാരും പറഞ്ഞുകൊണ്ടിരിയ്ക്കുന്നത്. സ്വഭാവത്താൽ നിർഭയരായ അവർ ഗർജ്ജിയ്ക്കുകയും ചീത്തപറയുകയും ചെയ്യുന്നതു കണ്ടാൽ തോന്നും അവർ ലങ്കയെ പിടിച്ചു വിഴുങ്ങുമോ എന്ന്.''

**ദോ:**

**സഹജ് സൂര് കപി ഭാലു സബ് പുനി സിര് പര് പ്രഭു രാമ്,**
**രാവന് കാല് കോടി കഹു്ँ ജീതി സകഹിം സംഗ്രാമ്. (55)**

''എല്ലാ വാനരന്മാരും കരടികളും ജന്മനാ യോദ്ധാക്കളാണ്. പുറമെ പ്രഭു ശ്രീരാമൻ അവരുടെ തലവനുമാണ്. ഹേ രാവണ, അവർക്ക് കോടി യമന്മാരെപ്പോലും യുദ്ധത്തിൽ തോല്പിയ്ക്കാൻ കഴിയും. '' (55)

**ചൗ:**

**രാമ് തേജ് ബല് ബുധി ബിപുലാഈ –**
**സേഷ് സഹസ് സത് സകഹിം ന ഗാഈ,**
**സക് സര് ഏക് സോഷി സത് സാഗര് –**
**തവ ഭ്രാത്ഹി പൂ്ँഛെഉ നയ് നാഗര്. 1**

**താസു ബചന് സുനി സാഗര് പാഹീം –**
**മാഗത് പന്ഥ് കൃപാ മന് മാഹീം,**
**സുനത് ബചന് ബിഹസാ ദസസീസാ –**
**ജൗം അസി മതി സഹായ് കൃത് കീസാ. 2**

**സഹജ് ഭീരു കര് ബചന് ദൃഢാഈ –**
**സാഗര് സന് ഠാനി മചലാഈ,**
**മൂഢ് മൃഷാ കാ കരസ് ബഡാഈ –**

**രിപു ബല് ബുദ്ധി ഥാഹ് മൈം പാഈ. 3**

**സചിവ് സഭീത് ബിഭീഷന് ജാകേം –**
**ബിജയ് ബിഭൂതി കഹാ് ജഗ് താകേം,**
**സുനി ഖല് ബചന് ദൂത് രിസ് ബാഢീ –**
**സമയ് ബിചാരി പത്രികാ കാഢീ. 4**

**രാമാനുജ് ദീൻഹീ യഹ് പാതീ –**
**നാഥ് ബചാഇ ജുഡാവഹു ഛാതീ,**
**ബിഹസി ബാമ് കര് ലീൻഹീ രാവന് –**
**സചിവ് ബോലി സഠ് ലാഗ് ബചാവന്. 5**

''ശ്രീരാമന്റെ തേജസ്സിനേയും ബലത്തേയും ബുദ്ധിയേയും നൂറായിരം ആദിശേഷന്മാർക്കുകൂടി വർണ്ണിയ്ക്കാനാവില്ല. ഒരു ശരം കൊണ്ട് നൂറു സമുദ്രങ്ങളേയും വററിയ്ക്കാൻ അവന്നു കഴിവുണ്ട്. എന്നിട്ടും നയത്തെ പാലിയ്ക്കുന്ന അവൻ അങ്ങയുടെ അനുജനോടു കേട്ട് അതുപ്രകാരം മനസ്സിൽ കൃപയോടെ സമുദ്രത്തോട് വഴിവിടുവാൻ പ്രാർത്ഥിയ്ക്കുന്നു.'' ദശമുഖൻ അതുകേട്ട് ഉച്ചത്തിൽ ചിരിച്ചു. ''ഈ ബുദ്ധി കാരണമാണ് അവൻ വാനരന്മാരെ തന്റെ സഹായികളായി എടുത്തരിയ്ക്കുന്നത്. അതിനാൽതന്നെയാണ് ജന്മനാ ഭീരുവായ എന്റെ അനുജന്റെ ഉപദേശം സ്വീകരിച്ച് (ചെറിയ കുട്ടികളെപ്പോലെ) സമുദ്രത്തോട് വഴിവിടാൻ പറയുന്നത്. അത് നടക്കാത്ത കാര്യമാണ്. മൂഢ, എന്തിനാണ് നീ വൃഥാ ശത്രുവിനെ പുകഴ്ത്തുന്നത്? അവന്റെ ബലത്തേയും ബുദ്ധിയേയും ഞാൻ അളന്നുകഴിഞ്ഞു. വിഭീഷണനെപ്പോലെ ഭീരുവായ ഒരുവനെ മന്ത്രിയായി ഗണിയ്ക്കുന്നവന്ന് ജയവും കീർത്തിയും ഈ ലോകത്തിൽ കിട്ടുകയില്ല.'' ആ ദുഷ്ടന്റെ വാക്കുകൾ കേട്ട് ചാരന്ന് ദ്വേഷ്യം വന്നു. അത് ശരിയായ അവസരമെന്നു കണ്ട് അവൻ ലക്ഷ്മണൻ കൊടുത്തയച്ച കുറിപ്പ് എടുത്ത് പറഞ്ഞു: ''ശ്രീരാമന്റെ അനുജൻ ഈ കുറിപ്പ് എനിയ്ക്കു തന്നു. ഇതിനെ പഠിച്ച് അങ്ങയുടെ മനസ്സിനെ ശാന്തമാക്കിക്കൊണ്ടാലും.'' എന്നു പറഞ്ഞു. രാവണൻ ഉറക്കെ ചിരിച്ചുകൊണ്ട് ഇടതു കൈയ്യാൽ

പത്രത്തെ വാങ്ങി, ഒരു മന്ത്രിയെ വിളിച്ച് ആ മൂഢൻ അതിനെ വായിയ്ക്കാൻ പറഞ്ഞു.

**ദോ:**

**ബാതൻഹ് മനഹി രിഝാഇ സഠ് ജനി ഘാലസി കുല് ഖീസ്,**
**രാമ് ബിരോധ് ന ഉബരസി സരന് ബിഷ്നു അജ് ഈസ്. (56 – ക)**

**കീ തജി മാന് അനുജ് ഇവ പ്രഭു പദ് പങ്കജ് ഭൃംഗ്,**
**ഹോഹി കി രാമ് സരാനല് ഖല് കുല് സഹിത് പതംഗ്. (56 – ഖ)**

'ഹേ മൂഢ, നിന്റെ മനസ്സിനെ ആത്മസ്തുതിയാൽ വഞ്ചിച്ചുകൊണ്ട് നിന്റെ വംശത്തെ നശിപ്പിയ്ക്കേണ്ട. ശ്രീരാമന്റെ ശത്രുത സമ്പാദിച്ചാൽ ബ്രഹ്മാ വിഷ്ണു ശിവൻ ഇവരുടെ സഹായം കൊണ്ടുകൂടി നിനക്ക് രക്ഷകിട്ടില്ല. അതിനാൽ അഭിമാനം ത്യജിച്ച് നിന്റെ അനുജനെപ്പോലെ, ഒരു വണ്ടിനെപ്പോലെ പ്രഭുവിന്റെ പാദപത്മങ്ങളെ ശരണമടയൂ, അഥവാ ഹേ ദുഷ്ട, ഒരു പാററയെപ്പോലെ നിന്റെ പരിവാരങ്ങളോടുകൂടി നീ ശ്രീരാമന്റെ ബാണങ്ങളാകുന്ന തീയിൽ വീണു നശിയ്ക്കും.' (56 – ക–ഖ)

**ചൗ:**

**സുനത് സഭയ് മന് മുഖ് മുസുകാഈ –**
**കഹത് ദസാനന് സബ്ഹി സുനാഈ,**
**ഭൂമി പരാ കര് ഗഹത് അകാസാ –**
**ലഘു താപസ് കര് ബാഗ് ബിലാസാ. 1**

**കഹ് സൂക് നാഥ് സത്യ് സബ് ബാനീ –**
**സമുഝഹു ഛാഡി പ്രകൃതി അഭിമാനീ,**
**സുനഹു ബചന് മമ പരിഹരി ക്രോധാ –**
**നാഥ് രാമ് സന് തജഹു ബിരോധാ. 2**

**അതി കോമല് രഘുബീര് സുഭാഊ –**
**ജദ്യപി അഖില് ലോക് കര് രാഊ.**
**മിലത് കൃപാ തുംഹ് പര് പ്രഭു കരിഹീ –**
**ഉര് അപരാധ് ന ഏകഉ ധരിഹീ. 3**

**ജനകസുതാ രഘുനാഥ്ഹി ദീജേ –**
**എതനാ കഹാ മോര് പ്രഭു കീജേ,**
**ജബ് തെഹിം കഹാ ദേന് ബൈദേഹീ –**
**ചരന് പ്രഹാര് കീൻഹ് സഠ് തേഹീ. 4**

**നാഇ ചരന് സിരു ചലാ സോ തഹാ˜ –**
**കൃപാസിന്ധു രഘുനായക് ജഹാ˜,**
**കരി പ്രനാമു നിജ് കഥാ സുനാഈ –**
**രാമ് കൃപാ˜ ആപനി ഗതി പാഈ. 5**

**രിഷി അഗസ്തി കീം സാപ് ഭവാനീ –**
**രാഛസ് ഭയഉ രഹാ മുനി ഗ്യാനീ,.**
**ബന്ദി രാമ് പദ് ബാരഹിം ബാരാ –**
**മുനി നിജ് ആശ്രമ് കഹു˜ പഗ് ധാരാ. 6**

ആ സന്ദേശം കേട്ട് രാവണൻ ഉള്ളിൽ ഭയന്നുവെങ്കിലും എല്ലാവർക്കും മുമ്പിൽ മന്ദസ്മിതനായി എല്ലാവരും കേൾക്കാൻ വേണ്ടി ഉറക്കെ പറഞ്ഞു: "ചെറിയ താപസന്റെ ഈ മഹത്തായ വാക്ചാതുര്യം നിലത്തുകിടക്കുന്ന ഒരുവൻ ആകാശത്തെ പിടിയ്ക്കുവാൻ ശ്രമിയ്ക്കുന്നതു പോലെയാണ്. " ശുകൻ പറഞ്ഞു: "സ്വാമീ, ക്രോധം ത്യജിച്ച് അതിലെ ഓരോ വാക്കും സത്യമാണെന്നു ധരിച്ചാലും. അഭിമാനം ത്യജിച്ച് എന്റെ ഉപദേശം കേട്ട് ശ്രീരാമനായിട്ടുള്ള വിരോധം പരിഹരിച്ചാലും. അഖിലലോകങ്ങൾക്കും അധിപതിയാണെങ്കിലും, രഘുവീരന്റെ സ്വഭാവം അതി കോമളമാണ്. അങ്ങ് അവനെ കണ്ടതും അവന്റെ കൃപ അങ്ങയുടെ മേൽ ചൊരിയും. അങ്ങയുടെ കുററങ്ങളെയൊന്നും തന്നെ മനസ്സി ലെടുക്കില്ല. ദയവായി ജാനകിയെ ശ്രീരാമന്ന് തിരിച്ചുകൊടുത്താലും. എന്റെ ഈ അപേക്ഷയെങ്കിലും അങ്ങ് സ്വീകരിച്ചാലും." ശുകൻ അവനോട് വൈദേഹിയെ തിരിച്ചുകൊടുക്കാൻ പറഞ്ഞപ്പോൾ ആ ദുഷ്ടൻ അവനെ ചവിട്ടി. പക്ഷേ ശുകൻ രാവണന്റെ കാല്ക്കൽ തലവണങ്ങി നേരെ കൃപാസിന്ധുവായ രാഘവൻ ഇരിയ്ക്കുന്ന സ്ഥലത്തേയ്ക്കു പോയി. പ്രഭു വിനെ നമസ്കരിച്ച് തന്റെ വൃത്താന്തം മുഴുവൻ പറഞ്ഞു. ശ്രീരാമന്റെ

കരുണയാൽ അവൻ തന്റെ പൂർവാവസ്ഥയെ പ്രാപിച്ചു. ഹേ പാർവതി, അവനൊരു മഹർഷിയായിരുന്നു. അഗസ്ത്യമുനിയുടെ ശാപത്താൽ അവൻ രാക്ഷസനായി മാറി. ശ്രീരാമന്റെ പാദങ്ങളെ വീണ്ടും വീണ്ടും വന്ദിച്ച ശേഷം അവൻ തന്റെ ആശ്രമത്തിലേയ്ക്കു മടങ്ങിച്ചെന്നു.

**ദോ:**

**ബിനയ് ന മാനത് ജലധി ജഡ് ഗഏ തീനി ദിന് ബീതി,**
**ബോലേ രാമ് സകോപ് തബ് ഭയ് ബിനു ഹോഇ ന പ്രീതി. (57)**

മൂന്നു ദിവസങ്ങൾ കഴിഞ്ഞിട്ടും ജഡമായ സമുദ്രം പ്രഭുവിന്റെ പ്രാർത്ഥന കേട്ടില്ല. അപ്പോൾ ശ്രീരാമൻ കോപത്തോടെ പറഞ്ഞു: ''ഭീഷണിപ്പെടുത്താതെ സൗഹാർദ്ദമില്ല. '' (57)

**ചൗ:**

**ലഛിമന് ബാന് സരാസന് ആനൂ –**
**സോഷൗം ബാരിധി ബിസിഖ് കൃസാനൂ,**
**സഠ് സന് ബിനയ് കുടില് സന് പ്രീതീ –**
**സഹജ് കൃപന് സന് സുന്ദര് നീതീ. 1**

**മമതാ രത് സന് ഗ്യാന് കഹാനീ –**
**അതി ലോഭീ സന് ബിരതി ബഖാനീ,**
**ക്രോധിഹി സമ് കാമിഹി ഹരി കഥാ –**
**ഊസര് ബീജ് ബഏँ ഫല് ജഥാ. 2**

**അസ് കഹി രഘുപതി ചാപ് ചഢാവാ –**
**യഹ് മത് ലഛിമന് കേ മന് ഭാവാ,**
**സന്ധാനെഉ പ്രഭു ബിസിഖ് കരാലാ –**
**ഉഠീ ഉദധി ഉര് അന്തര് ജ്വാലാ. 3**

**മകര് ഉരഗ് ഝഷ് ഗന് അകുലാനേ –**
**ജരത് ജന്തു ജലനിധി ജബ് ജാനേ,**
**കനക് ഥാര് ഭരി മനി ഗന് നാനാ –**
**ബിപ്ര് രൂപ് ആയഉ തജി മാനാ. 4**

''ഹേ ലക്ഷ്മണ, എന്റെ വില്ലും ശരങ്ങളും കൊണ്ടുവരൂ. ആഗ്നേയാസ്ത്രം കൊണ്ട് സമുദ്രത്തെ ഞാൻ ശോഷിപ്പിയ്ക്കും. ഒരു മൂഢനോട് വിനയഭാവം, വക്രബുദ്ധിയോട് സുഹൃത്വം, പ്രകൃത്യാ പിശുക്കനായവനോട് ഉദാരത ഉപദേശിയ്ക്കുന്നത്, സംസാരിയോട് ജ്ഞാനം ഉപദേശിയ്ക്കുന്നത്, അത്യന്തം ലോഭിയായ ഒരുവനോട് വിരക്തിയെപ്പററി വ്യാഖ്യാനിയ്ക്കുന്നത്, ക്രോധിയോട് മനോനിയന്ത്രണംപററി പ്രസംഗിയ്ക്കുന്നത്, കാമാസക്തനായവനോട് ഹരികഥ പറയുന്നത്, ഇവയെല്ലാം തന്നെ തരിശുമണ്ണിൽ വിത്തുവിതയ്ക്കുന്നതുപോലെ നിഷ്ഫലങ്ങളാണ്.'' എന്നു പറഞ്ഞുകൊണ്ട് രഘുപതി വില്ലു കുലച്ചു. അത് ലക്ഷ്മണന്റെ മനസ്സിനെ സന്തോഷിപ്പിച്ചു. പ്രഭു വില്ലിൽ ഭയങ്കരമായ അമ്പിനെ ഘടിപ്പിച്ചപ്പോൾ സമുദ്രത്തിന്റെ ഉൾഭാഗത്തിൽ ഒരു തീജ്വാല ഉണ്ടായി. മുതലകളും, സർപ്പങ്ങളും, മീനകളും മറ്റും വ്യാകുലരായി. സമുദ്രദേവത ജീവജന്തുക്കൾ എരിയുന്നതു കണ്ട് അവൻ തന്റെ അഭിമാനം ത്യജിച്ച് ഒരു ബ്രാഹ്മണന്റെ വേഷം പൂണ്ട് ഒരു സ്വർണ്ണത്തട്ടിൽ നിറയെ സകലവിധ രത്നങ്ങളും കൊണ്ട് അവിടെ എത്തി.

**ദോ:**

**കാടെഹിം പഇ കദരീ ഫരഇ കോടി ജതന് കൊഉ സീംച്,**
**ബിനയ് ന മാന് ഖഗേസ് സുനു ഡാടെഹിം പഇ നവ് നീച്. (58)**

ഒരുവൻ ഒരു വാഴയെ എത്രതന്നെ പരിശ്രമിച്ച് വെള്ളമൊഴിച്ചാലും അതിന്റെ തല വെട്ടിയാലല്ലാതെ അത് കുലയ്ക്കില്ല. അതുപോലെ (കാകഭുശുണ്ടി പറയുന്നു) ഹേ ഗരുഡ, ശ്രദ്ധിയ്ക്കൂ, ഒരു നീചൻ, താണപേക്ഷിച്ചാൽ കേൾക്കില്ല. കണക്കിൽ ചീത്തപറഞ്ഞാൽ മാത്രമേ വഴിയ്ക്കു വരുള്ളൂ. (58)

**ചൗ:**

**സഭയ് സിന്ധു ഗഹി പദ് പ്രഭു കേരേ -**
**ഛമഹു നാഥ് സബ് അവഗുന് മേരേ,**
**ഗഗന് സമീര് അനല് ജല് ധരനീ -**
**ഇൻഹ് കഇ നാഥ് സഹജ് ജഡ് കരനീ. 1**

**തവ പ്രേരിത് മായാ് ഉപജാഏ –**
**സൃഷ്ടി ഹേതു സബ് ഗ്രംഥ്നി ഗാഏ,**
**പ്രഭു ആയസു ജെഹി കഹ് ജസ് അഹഈ –**
**സോ തെഹി ഭാ്തി രഹേം സുഖ് ലഹഈ. 2**

**പ്രഭു ഭല് കീൻഹ് മോഹി സിഖ് ദീൻഹീ –**
**മര്ജാദാ പുനി തും്ഹരീ കീൻഹീ,**
**ഢോല് ഗവാ്ര് സൂദ്ര് പസു നാരീ –**
**സകല് താഡനാ കേ അധികാരീ. 3**

**പ്രഭു പ്രതാപ് മൈം ജാബ് സുഖാഈ –**
**ഉതരിഹി കടകു ന മോരി ബഡാഈ,**
**പ്രഭു അഗ്യാ അപേല് ശ്രുതി ഗാഈ –**
**കരൗം സൊ ബേഗി ജൊ തും്ഹഹി സൊഹാഈ. 4**

സമുദ്രദേവത (വരുണൻ) പ്രഭുവിന്റെ പാദങ്ങളെ മുറുകെ കെട്ടിപ്പിടിച്ചു. "സ്വാമീ, എന്റെ എല്ലാ അപരാധങ്ങളേയും ക്ഷമിയ്ക്കൂ. ആകാശം, വായു, അഗ്നി, ജലം, ഭൂമി ഇവയെല്ലാം സ്വഭാവതഃ ജഡങ്ങളാണ്. മായയാണ് ഇവയെ എല്ലാം അങ്ങയുടെ പ്രേരണമൂലം സൃഷ്ടിയ്ക്കുവേണ്ടി ഉണ്ടാക്കിയത്, എന്ന് പുരാണഗ്രന്ഥങ്ങൾ ഘോഷിയ്ക്കുന്നു. പ്രഭു ഒരുവനെ എവിടെ സ്ഥാപിയ്ക്കുന്നുവോ അവിടെ ഇരുന്നാൽ മാത്രമേ അവന്ന് സുഖമായി ജീവിയ്ക്കാൻ കഴിയുള്ളൂ. എനിയ്ക്ക് ഒരു പാഠം പഠിപ്പിച്ച് ഒരു നല്ല കാര്യം ചെയ്തു. പക്ഷേ അങ്ങ് ഓരോരുത്തർക്കും ചില പരിധികൾ (മര്യാദ) നിശ്ചയിച്ചിരിയ്ക്കുന്നു. ഒരു ചെണ്ട, പഠിയ്ക്കാത്തവൻ, ശൂദ്രൻ, മൃഗം, സ്ത്രീ ഇവർ (കാര്യസിദ്ധിയ്ക്ക്) അടികൊള്ളാൻ അർഹരാണ്. പ്രഭുവിന്റെ പ്രതാപത്താൽ ഞാൻ വററിയ്ക്കപ്പെട്ട് സൈന്യങ്ങൾ എന്നെ കടക്കാം. പക്ഷേ അത് എനിയ്ക്ക് ഒരു മേന്മയും ഉണ്ടാക്കില്ല. പക്ഷേ അങ്ങയുടെ ആദേശം ലംഘിയ്ക്കാൻ സാധിയ്ക്കാത്തതാണ് എന്ന് വേദങ്ങൾ ഘോഷിയ്ക്കുന്നു. അങ്ങയ്ക്ക് എന്താണിഷ്ടമോ അതുപോലെ ചെയ്യാം."

**ദോ:**

**സുനത് ബിനീത് ബചന് അതി കഹ് കൃപാല് മുസുകാഇ,**
**ജെഹിബിധിഉതരൈകപികടകുതാത്സൊകഹഹു ഉപാഇ. (59)**

അവന്റെ എററവും വിനീതമായ വാക്കുകൾ കേട്ട് കൃപാലു മന്ദഹസിച്ച് പറഞ്ഞു: ''പിതാവേ, വാനരസേന അക്കര കടന്നുചെല്ലാനൊരു ഉപായം പറയൂ.'' (59)

**ചൗ:**

**നാഥ് നീല് നല് കപി ദ്വൗ ഭാഈ –**
**ലരികഈ് രിഷി ആസിഷ് പാഈ,**
**തിൻഹ് കേം പരസ് കഏ് ഗിരി ഭാരേ –**
**തരിഹഹിം ജലധി പ്രതാപ് തുംഹാരേ. 1**

**മൈം പുനി ഉര് ധരി പ്രഭു പ്രഭുതാഈ –**
**കരിഹഉ് ബല് അനുമാന് സഹാഈ,**
**എഹി ബിധി നാഥ് പയോധി ബ്ധാഇഅ –**
**ജെഹിം യഹ് സുജസു ലോക് തിഹുഗാഇഅ. 2**

**എഹിം സര് മമ ഉത്തര് തട് ബാസീ –**
**ഹതഹു നാഥ് ഖല് നര് അഘ് രാസീ,**
**സുനി കൃപാല് സാഗര് മന് പീരാ –**
**തുരത്ഹിം ഹരീ രാമ് രന്ധീരാ. 3**

**ദേഖി രാമ് ബല് പൗരുഷ് ഭാരീ –**
**ഹരഷി പയോനിധി ഭയഉ സുഖാരീ,**
**സകല് ചരിത് കഹി പ്രഭുഹി സുനാവാ –**
**ചരന് ബന്ദി പാഥോധി സിധാവാ. 4**

''സ്വാമീ, നളൻ നീലനെന്ന രണ്ടു വാനരസഹോദരന്മാർക്ക് കുട്ടിക്കാലത്ത് ഒരു മുനിയിൽനിന്നും വരം കിട്ടീട്ടുണ്ട്. അങ്ങയുടെ പ്രതാപത്താൽ വലിയ പർവതങ്ങൾ കൂടി അവർ തൊട്ടാൽ സമുദ്രത്തിൽ പൊന്തിനില്ക്കും. പ്രഭുവിന്റെ മഹാനതയെ സ്മരിച്ചുകൊണ്ട് എന്നാലാകും വിധം ഞാനും അങ്ങയെ സഹായിയ്ക്കാം. ഈവിധം, സ്വാമീ, സമുദ്രത്തെ പാലം കെട്ടി ബന്ധിയ്ക്കുക. ഇതിനാൽ അങ്ങയുടെ സത്കീർത്തി മൂന്നു ലോകങ്ങളിലും പാടപ്പെടും. ഈ ശരം കൊണ്ട് എന്റെ വടക്കേ കരയിൽ താമസിയ്ക്കുന്ന

പാപികളായ ദുഷ്ടന്മാരുടെ സമൂഹത്തെ നശിപ്പിച്ചാലും.'' ഇതു കേട്ട് യുദ്ധവീരനും കൃപാലുവുമായ ശ്രീരാമൻ സമുദ്രത്തിന്റെ മനസ്സിലെ വേദനയെ ശമിപ്പിച്ചു. ശ്രീരാമന്റെ അതിശയിയ്ക്കത്തക്ക ബലത്തേയും പൗരുഷത്തേയും കണ്ട സമുദ്രദേവത സന്തോഷവും കൃതാർ¾തയു മടഞ്ഞു. (ആ ദുഷ്ടന്മാരുടെ) കഥയെല്ലാം പ്രഭുവിന്ന് പറഞ്ഞുകേൾപ്പിച്ച്, അദ്ദേഹത്തിന്റെ പാദങ്ങളിൽ നമസ്കരിച്ച് സമുദ്രദേവത വിടവാങ്ങി പോയി.

**ഛം:**

**നിജ് ഭവന് ഗവനെഉ സിന്ധു ശ്രീരഘുപതിഹി യഹ് മത് ഭായഊ,**
**യഹ് ചരിത് കലിമല്ഹര് ജഥാമതി ദാസ് തുലസീ ഗായഊ.**
**സുഖ് ഭവന് സംസയ് സമന് ദവന് ബിഷാദ് രഘുപതി ഗുന് ഗനാ,**
**തജി സകല് ആസ് ഭരോസ് ഗാവഹി സുനഹി സന്തത് സഠ് മനാ.**

സമുദ്രദേവത തന്റെ വസതിയ്ക്കു പോയി. സമുദ്രത്തെ ബന്ധിയ്ക്കുക എന്ന അഭിപ്രായം രഘുപതിയ്ക്ക് നന്നായി തോന്നി. കലിമലത്തെ തുടച്ചു കളയുന്ന (ഈ കാണ്ഡത്തിൽ വിവരിച്ചിരിയ്ക്കുന്ന) ഈ കഥ തുളസീ ദാസനാൽ തന്റെ അറിവിന്നനുസരിച്ച് പാടപ്പെട്ടിരിയ്ക്കുന്നു. രഘുപതിയുടെ ഗുണഗണങ്ങൾ ആനന്ദത്തിന്റെ ധാമവും, സകല സംശയങ്ങളേയും ശമിപ്പിയ്ക്കുന്നതും, വിഷാദത്തിന്ന് ഉത്തമമായ മരുന്നുമാണ്. അതിനാൽ ഹേ മൂഢമനസ്സേ, മറ്റുള്ള ആശയേയും വിശ്വാസത്തേയും ത്യജിച്ച് അവയെ സദാ പാടുകയും കേൾക്കുകയും ചെയ്യൂ.

**ദോ:**

**സകല് സുമംഗല് ദായക് രഘുനായക് ഗുന് ഗാന്,**
**സാദര് സുനഹിം തെ തരഹിം ഭവ് സിന്ധു ബിനാ ജലജാന്. (60)**

രഘുനായകന്റെ ഗുണഗണങ്ങളെ പാടുന്നത് എല്ലാവിധ മംഗളങ്ങളേയും തരുന്നു. അവയെ ഭക്തിശ്രദ്ധയോടെ കേൾക്കുന്നവർ ഒരു തോണിയുടെ സഹായമില്ലാതെ തന്നെ സംസാരസാഗരത്തെ കടക്കുന്നു.

ഇതി ശ്രീമദ് രാമചരിതമാനസേ
സകലകലികലുഷവിധ്വംസനേ
പഞ്ചമ: സോപാന: സമാപ്ത:

ഇങ്ങിനെ, സകലകലിമലങ്ങളേയും അകറ്റുന്ന
ശ്രീരാമചന്ദ്രചരിതമാനസത്തിലെ
അഞ്ചാമത്തെ സോപാനം അവസാനിയ്ക്കുന്നു.

(സുന്ദരകാണ്ഡം സമാപ്തം)